## ഇംഗ്ലീഷ് പതിപ്പിന്റെ പ്രസാധകക്കുറിപ്പ്

1969- ൽ ഗാന്ധി ജന്മശതാബ്ദി അനുസ്മരിക്കുന്നതിനായി ഗാന്ധിജിയുടെ തെരഞ്ഞെടുത്ത കൃതികളുടെ ഒരു ഡീലക്സ് പതിപ്പ് ഞങ്ങൾ പ്രസിദ്ധീകരിക്കുകയുണ്ടായി. അതിന്റെ വിലക്കുറഞ്ഞ ഒരു പേപ്പർബാക്ക് പതിപ്പിന് ആവശ്യം വരുകയാൽ ഒരു ജനകീയ പതിപ്പ് ആ വർഷം തന്നെ പുറത്തിറക്കി. വളരെ കുറച്ചു സമയത്തിനുള്ളിൽ അതും വിറ്റുതീർന്നു.

അന്നുമുതൽ ഇതേക്കുറിച്ച് പുസ്തകക്കച്ചവടക്കാരുടെ അന്വേഷണം വന്നുകൊണ്ടിരിക്കുകയാണ്. ആവശ്യക്കാരെ പരിഗണിച്ചും നവജീവൻ ട്രസ്റ്റിന്റെ വജ്രജൂബിലിയുടെ അനുസ്മരണാർത്ഥവുമാണ്, നനുത്ത കവറിൽ ഞങ്ങൾ ഇപ്പോൾ ഈ പതിപ്പ് പ്രസിദ്ധീകരിച്ചിരിക്കുന്നത്. നവജീവന്റെ വജ്രജൂബിലി ഫണ്ടിൽ നിന്നുള്ള സഹായധനം ഉപയോഗിച്ചു കൊണ്ടാണ് ഈ പതിപ്പ് ഇറക്കിയിരിക്കുന്നത്. വായനക്കാർ ഈ പതിപ്പിനെ സ്വാഗതം ചെയ്യുമെന്നും ധനസഹായം വഴിയുള്ള ആനുകൂല്യം വ്യക്തികൾക്ക് സ്വന്തം ഗ്രന്ഥശേഖരത്തിൽ ഈ പുസ്തകങ്ങൾ കൂടി ചേർക്കാൻ സൗകര്യം നൽകുമെന്നും പ്രതീക്ഷിക്കുന്നു.

30-1-94

## ഇംഗ്ലീഷ് വിവർത്തകന്റെ കുറിപ്പ്

(രണ്ടാം പതിപ്പ്)

എന്റെ അഭ്യർത്ഥന പ്രകാരം എന്റെ സുഹൃത്ത് ശ്രീ വെരിയെർ എൽവിൻ വിവർത്തനം നോക്കുകയും ഭാഷാപരമായ ചില തെറ്റുകൾ തിരുത്താൻ നിർദ്ദേശിക്കുകയുമുണ്ടായി. അതൊഴിച്ച് മറ്റൊന്നും ഈ പുതിയ പതിപ്പിൽ ചെയ്തിട്ടില്ല.

**വി.ജി.ഡി.**

*സെൻറ് 2006 ഭദ്രാപാദ് കൃഷ്ണ 6*

(മൂന്നാം പതിപ്പ്)

ആദ്യത്തെ ചില അദ്ധ്യായങ്ങൾക്കു വേണ്ട സഹായകരമായ നിർദ്ദേശങ്ങൾ നൽകിയ ശ്രീ സി.എഫ്. ആൻഡ്രൂസ്, ശ്രീ ദത്താത്രയ ബാലകൃഷ്ണ കലേൽക്കർ, ശ്രീ അഭേചന്ദ് ഗോവിന്ദ്ജി ദേശായി എന്നിവരോടുള്ള കടപ്പാട് രേഖപ്പെടുത്താൻ ഞാൻ ഈ അവസരം വിനിയോഗിക്കുന്നു.

**വി.ജി.ഡി.**

*സെൻറ് 2017 അഷദാ കൃഷ്ണ 5*

# പ്രസാധകക്കുറിപ്പ്

മഹാത്മാഗാന്ധിയുടെ പ്രധാന കൃതികളെല്ലാം മലയാളത്തിൽ പരിഭാഷപ്പെടുത്തുകയും, പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും പ്രധാനപ്പെട്ടവയൊന്നും ഇപ്പോൾ ലഭ്യമല്ല. ലോകത്തെമ്പാടുമുള്ളതുപോലെ കേരളത്തിലും പുതിയ തലമുറ ഗാന്ധിജിയെക്കുറിച്ച് കൂടുതൽ അറിയാനും അന്വേഷിക്കാനും ശ്രമിച്ചുവരുന്ന ഈ കാലഘട്ടത്തിൽ ഗാന്ധിജിയുടെ പ്രധാന കൃതികൾ മലയാളത്തിൽ പ്രസിദ്ധീകരിക്കുക എന്നത് ഗാന്ധിസാഹിത്യ പ്രചരണരംഗത്ത് പ്രവർത്തിക്കുന്ന ഞങ്ങൾ, ഞങ്ങളുടെ കർത്തവ്യമായി കരുതുന്നു. 'മഹാത്മാഗാന്ധിയുടെ തെരഞ്ഞെടുത്ത കൃതികൾ' മലയാളത്തിൽ പരിഭാഷപ്പെടുത്തി സൗജന്യനിരക്കിൽ വായനക്കാർക്ക് നൽകുവാനുള്ള സംരംഭം നവജീവൻ ട്രസ്റ്റും പൂർണോദയ ബുക്ട്രസ്റ്റും ചേർന്ന് ആവിഷ്കരിച്ചത് മേൽസൂചിപ്പിച്ച കർത്തവ്യനിർവ്വഹണത്തിൻെറ ഭാഗമായാണ്.

ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിൻെറ സാമ്പത്തിക ബാദ്ധ്യത പൂർണമായും നവജീവൻ ട്രസ്റ്റും പരിഭാഷയുടേയും വിൽപ്പനയുടേയും ചുമതല പൂർണോദയ ബുക്ട്രസ്റ്റുമാണ് ഏറ്റെടുത്തിരുന്നത്.

1968 ൽ ഗാന്ധി ജന്മശതാബ്ദിയോടനുബന്ധിച്ചാണ് "ഗാന്ധിജിയുടെ തെരഞ്ഞെടുത്ത കൃതികൾ" ഇംഗ്ലീഷിൽ ആദ്യമായി നവജീവൻ ട്രസ്റ്റ് പ്രസിദ്ധീകരിച്ചത്. ഏറെ താമസിയാതെ മറ്റൊരു പതിപ്പുകൂടി ആവശ്യമായി വന്നു. നവജീവൻ ട്രസ്റ്റിൻെറ വജ്രജൂബിലി വർഷത്തിൽ ഇതിൻെറ നാലാം പതിപ്പ് പ്രസിദ്ധീകരിച്ചു. വായനക്കാരുടെ ഭാഗത്തുനിന്നും പരക്കെ സ്വാഗതം ചെയ്യപ്പെട്ട "മഹാത്മാഗാന്ധിയുടെ തെരഞ്ഞെടുത്ത കൃതികൾ" പ്രാദേശിക ഭാഷയിൽ ആദ്യമായി മലയാളത്തിലാണ് പ്രസിദ്ധീകരിക്കുന്നത്.

ഇംഗ്ലീഷ് പതിപ്പിൻെറ ജനറൽ എഡിറ്റർ ശ്രീമൻ നാരായൺ, മലയാള പതിപ്പിൻെറ മുഖ്യസംശോധകൻ പ്രൊഫ. ജി. കുമാരപിള്ള എന്നിവർ ഗാന്ധിയൻ തത്വചിന്തയിലും ഗാന്ധിമാർഗ്ഗ പ്രവർത്തനരംഗത്തും ശ്രദ്ധേയരായതുകൊണ്ട് ഗ്രന്ഥത്തിൻെറ ആധികാരികതയിലും നിലവാരത്തിലും വായനക്കാർക്ക് ആശങ്കയ്ക്ക് അവകാശമില്ല. മലയാള പരിഭാഷ നിർവ്വഹിച്ചത് ഡോ. ജോർജ് ഇരുമ്പയം (എൻെറ സത്യാന്വേഷണ പരീക്ഷണകഥ), വി.ആർ. സന്തോഷ് (ദക്ഷിണാഫ്രിക്കയിലെ സത്യാഗ്രഹം), ഷിൻ അഗസ്റ്റിൻ (ധാർമ്മികതയുടെ മതം), സി.എൻ. നാരായണൻ (സർവ്വോദയം), സി.പി. ഗംഗാധരൻ (ഹിന്ദ്സ്വരാജ്), കെ.ജെ. തോമസ് (യെർവാദാ മന്ദിരത്തിൽ നിന്ന്, നിർമ്മാണ പരിപാടി), ഡോ. കെ.എസ്. രാധാകൃഷ്ണൻ (ഗീതാപ്രഭാഷണങ്ങൾ), ഡോ. കെ. അരവിന്ദാക്ഷൻ (ആരോഗ്യത്തിലേക്കുള്ള വഴി), ഇടമറ്റം രത്നപ്പൻ (തെരഞ്ഞെടുത്ത

കത്തുകൾ), എൻ. അജിത്കുമാർ (സത്യത്തിൻെറ സ്വരം), എന്നിവരാണ്. ഇ. നാരായണപിള്ള, കെ.ജെ. തോമസ്, ഡോ. കെ.എസ്. രാധാകൃഷ്ണൻ എന്നിവർ പരിഭാഷകൾ പരിശോധിക്കുന്നതിൽ സഹായിച്ചിരുന്നു. പ്രൂഫ് പരിശോധിക്കുക എന്ന ഭാരിച്ച ജോലി നിർവ്വഹിച്ച ജോയ്പീറ്റർ, ഷീൻ അഗസ്റ്റിൻ എന്നിവരും, വീണ്ടും വീണ്ടും ഭേദഗതികൾ ആവശ്യമായി വന്നപ്പോൾ ക്ഷമയോടെ അതെല്ലാം ഏറ്റെടുത്ത് ഭംഗിയായി ഡി.ടി.പി. ജോലി തീർത്തുതന്ന ബുക് ക്രാഫ്റ്റിലെ ജോസും ഈ സംരഭത്തിലെ പ്രധാന കണ്ണികളായിരുന്നു.

പരിഭാഷകൾ പരിശോധിച്ച് തെറ്റുകൾ തിരുത്തുകയെന്ന ശ്രമകരമായ ജോലി മറ്റു തിരക്കുകളെല്ലാം മാറ്റിവച്ച് നിർവ്വഹിച്ച പ്രൊഫ. ജി. കുമാരപിള്ളയുടെ അഭാവത്തിൽ ഇത്തരം ഒരു പ്രസിദ്ധീകരണം അസാദ്ധ്യമാകുമായിരുന്നു എന്ന് ഇപ്പോൾ ഞങ്ങൾക്ക് തോന്നുന്നു.

ഇതിൻെറ പ്രസാധനം സാദ്ധ്യമാക്കിയ ഏവർക്കും നന്ദി രേഖപ്പെടുത്തുന്നു. മലയാളത്തിലെ വായനക്കാർ ഈ ഗ്രന്ഥം സഹർഷം സ്വാഗതം ചെയ്യും എന്നു പ്രത്യാശിക്കുന്നു.

കെ. പരമേശ്വര ശർമ്മ,
സെക്രട്ടറി,
പൂർണോദയ ബുക് ട്രസ്റ്റ്.

ജിതേന്ദ്ര ടി. ദേശായ്,
മാനേജിംഗ് ട്രസ്റ്റി,
നവജീവൻ ട്രസ്റ്റ്.

# ആമുഖം

ദക്ഷിണാഫ്രിക്കയിൽ ഇന്ത്യക്കാരുടെ സത്യാഗ്രഹം എട്ടുവർഷം നീണ്ടുനിന്നു. സത്യാഗ്രഹം എന്ന ശബ്ദം കണ്ടെത്തിയതും ഉപയോഗിച്ചതും ആ സമരത്തിലാണ്. ആ സമരത്തിന്റെ ചരിത്രം എഴുതണമെന്ന ആഗ്രഹം എനിക്ക് വളരെക്കാലമായി ഉണ്ടായിരുന്നു. ചില സംഗതികൾ എനിക്കു മാത്രമെ എഴുതാൻ പറ്റൂ. സമരനായകനു മാത്രമെ ഓരോ നീക്കത്തിന്റെ പ്രത്യേക ഉദ്ദേശം മനസ്സിലാകൂ. രാഷ്ട്രീയത്തിൽ വിപുലമായ തോതിൽ സത്യാഗ്രഹതത്വം ഉപയോഗിക്കാനുള്ള ആദ്യത്തെ ശ്രമമായിരുന്നു അത്. അതുകൊണ്ട് അതിന്റെ വികാസത്തെക്കുറിച്ച് പൊതുജനം അറിയേണ്ടത് അത്യാവശ്യമാണ്.

എന്നാൽ ഇന്ന് ഇന്ത്യയിൽ സത്യാഗ്രഹ പ്രയോഗത്തിന് വ്യാപ്തി കൈവരിക്കാൻ കഴിഞ്ഞിട്ടുണ്ട്. പ്രാദേശിക പ്രശ്നമായ വീരംഗാം ചുങ്കത്തെക്കുറിച്ചുള്ള സമരം മുതൽ അതങ്ങനെ അനിവാര്യമായ ഒരു പരമ്പരയായി തുടരുകയാണ്.

വീരംഗാം പ്രശ്നത്തിൽ ഞാൻ തല്പരനാകുന്നത് വാധ്വാനിലെ പൊതുകാര്യ പ്രസക്തനായ ആ നല്ല തയ്യൽക്കാരൻ ഭായ് മോട്ടിലാൽ മുഖേനയാണ്. 1915-ൽ ഞാൻ ഇംഗ്ലണ്ടിൽ നിന്നെത്തി സൗരാഷ്ട്രയിലേക്കു പോവുകയായിരുന്നു. മൂന്നാം ക്ലാസ് കംപാർട്ടുമെന്റിലായിരുന്നു ഞാൻ യാത്ര ചെയ്തത്. വാധ്വാൻ സ്റ്റേഷനിലെത്തിയപ്പോൾ ഒരു ചെറിയ സംഘത്തോടൊപ്പം മോട്ടിലാൽ എന്നെ കാണാൻ വന്നു. വീരംഗാമിലെ ജനങ്ങൾ അനുഭവിക്കുന്ന കഷ്ടപ്പാടുകളുടെ ഒരു ചെറിയ വിവരണം എനിക്ക് നല്കിയതിനുശേഷം അയാൾ പറഞ്ഞു:

"ഈ കഷ്ടപ്പാട് അവസാനിപ്പിക്കാൻ എന്തെങ്കിലും ചെയ്യണം. അത് താങ്കളുടെ ജന്മഭൂമിയായ സൗരാഷ്ട്രത്തിനു ചെയ്യുന്ന വലിയ സേവനമായിരിക്കും".

അയാളുടെ കണ്ണുകളിൽ ദൃഢതയും ഭൂതാനുകമ്പയും കളിയാടുന്നത് എനിക്ക് കാണാൻ കഴിഞ്ഞു.

"നിങ്ങൾ ജയിലിൽ പോകാൻ തയ്യാറാണോ" ഞാൻ ചോദിച്ചു.

"തൂക്കുമരത്തിൽ കയറാനും ഞങ്ങൾ തയ്യാറാണ്". പെട്ടെന്നായിരുന്നു മറുപടി.

"എന്നെ സംബന്ധിച്ചിടത്തോളം നിങ്ങൾ ജയിലിൽ പോയാൽ മതി" ഞാൻ പറഞ്ഞു.

"നിങ്ങൾ എന്നെ കുഴപ്പത്തിലാക്കിയിട്ട് പോകരുത്".

"അത് കാലം കാണിച്ചുതരും", മോട്ടിലാൽ പറഞ്ഞു.

ഞാൻ രാജ്കോട്ടിലെത്തി വിവരങ്ങൾ നല്ലപോലെ ശേഖരിച്ച് സർക്കാരു

മായി കത്തിടപാടുകൾ ആരംഭിച്ചു. ബഗ്സരായിലും മറ്റും ഞാൻ ചെയ്ത പ്രസംഗങ്ങളിൽ ജനങ്ങൾ വേണ്ടിവന്നാൽ വീരംഗാമിൽ സത്യാഗ്രഹം അനുഷ്ഠിക്കാൻ തയ്യാറാവണമെന്ന സൂചന നൽകുകയും ചെയ്തു. കൂറുള്ള സി.ഐ.ഡി. ഈ പ്രസംഗങ്ങൾ സർക്കാരിന്റെ ശ്രദ്ധയിൽപ്പെടുത്തി. സർക്കാരിനെ സേവിക്കുന്നതോടൊപ്പം അവർ അറിയാതെ ജനങ്ങളേയും സേവിച്ചു. ഇക്കാര്യം സംബന്ധിച്ച് ഒടുവിൽ ഞാൻ ചെംസ്ഫോർഡ് പ്രഭുവിനോടും സംസാരിച്ചു. ചുങ്കവരി വേണ്ടെന്നു വയ്ക്കാമെന്ന് എനിക്ക് അദ്ദേഹം ഉറപ്പുനൽകി. ആ വാക്കു പാലിക്കുകയും ചെയ്തു. അതിനുവേണ്ടി മറ്റുള്ളവരും ശ്രമിച്ചതായി എനിക്കറിയാം. എന്നാൽ സത്യാഗ്രഹം ഉടൻ ഉണ്ടാകുമെന്ന് കരുതി പ്രശ്നം പരിഹരിക്കുകയായിരുന്നുവെന്ന പ്രബലമായ അഭിപ്രായം എനിക്കുണ്ട്.

അടുത്തത് ഇന്ത്യൻ കുടിയേറ്റ നിയമം ആയിരുന്നു. കരാർ ചെയ്ത തൊഴിലാളികളെ കയറ്റി അയക്കുന്നതു നിർത്താൻ വേണ്ട ബൃഹത്തായ ശ്രമങ്ങൾ ആരംഭിച്ചു. പൊതുജന പ്രക്ഷോഭവും ഉണ്ടായി. കരാർത്തൊഴിൽ സമ്പ്രദായം നിർത്തലാക്കേണ്ട തീയതി ബോംബെ സമ്മേളനം 1917 മെയ് 31 ആയി നിശ്ചയിച്ചു. എന്തുകൊണ്ട് ഈ തീയതി നിശ്ചയിച്ചു എന്ന് സവിസ്തരം പ്രതിപാദിക്കേണ്ട സ്ഥലം ഇതല്ല. ഇതു സംബന്ധിച്ച് സ്ത്രീകളുടെ ഒരു നിവേദക സംഘം ആദ്യം വൈസ്രോയിയെ സന്ദർശിച്ചു. ഉൽകൃഷ്ടാത്മാവായ സഹോദരി മിസ്സിസ് ജെയ്ജി പെറ്റിറ്റിന്റെ പേര് ഇവിടെ പറയാതിരിക്കാൻ എനിക്കു കഴിയില്ല. ഈ നിവേദകസംഘത്തെ സംഘടിപ്പിച്ചത് അവരാണെന്ന് പറയാം. വിജയം ഇവിടെയും ഉണ്ടായത് സത്യാഗ്രഹത്തിനുള്ള വെറും ഒരുക്കം മൂലമാണ്. പക്ഷേ ഒരു വ്യത്യാസം മനസ്സിലാക്കണം.

ഇക്കാര്യത്തിൽ പൊതുജന പ്രക്ഷോഭം വേണ്ടിവന്നു എന്നതാണീ വ്യത്യാസം. വീരംഗാം ചുങ്കം നിർത്തലാക്കുന്നതിനേക്കാൾ വളരെ പ്രധാനപ്പെട്ട കാര്യമായിരുന്നു കരാർത്തൊഴിൽ സമ്പ്രദായം നിർത്തലാക്കൽ. ചെംസ്ഫോർഡ് പ്രഭു റൗലറ്റ് ആക്ട് തുടങ്ങി ഒരു കൂട്ടം അബദ്ധങ്ങൾ ചെയ്തു. എങ്കിലും അദ്ദേഹം ബുദ്ധിമാനായ ഭരണാധികാരി തന്നെയായിരുന്നെന്നാണ് ഞാൻ വിചാരിക്കുന്നത്. സിവിൽ സർവീസിലെ സ്ഥിരം ഉദ്യോഗസ്ഥന്മാരുടെ സ്വാധീനത്തിൽ നിന്ന് ഏതു വൈസ്രോയിയ്ക്കാണ് ദീർഘകാലം രക്ഷപ്പെടാൻ കഴിയുക?

ക്രമം അനുസരിച്ച് മൂന്നാമതു നടന്നത് ചമ്പാരൻ സമരമാണ്. അതിന്റെ വിശദമായ ചരിത്രം രാജേന്ദ്ര ബാബു എഴുതിയിട്ടുണ്ട്. ശരിക്കും സത്യാഗ്രഹം അനുഷ്ഠിക്കേണ്ടി വന്നത് ഇവിടെയാണ്. സ്ഥാപിത താല്പര്യക്കാരുടെ ഒരു പ്രബല നിര എതിർഭാഗത്തുണ്ടായിരുന്നതു കൊണ്ട് വെറും ഒരുക്കം മതിയായില്ല. ചമ്പാരനിലെ ജനങ്ങൾ സമാധാനം പുലർത്തി എന്നത് രേഖപ്പെടുത്തി വയ്ക്കേണ്ടതു തന്നെയാണ്. മനസ്സാ വാചാ കർമ്മണാ നേതാക്കന്മാർ വച്ചു പുലർത്തിയ പൂർണമായ അഹിംസയ്ക്ക് ഞാൻ സാക്ഷിയാണ്. അതുകൊണ്ടാണ് ദീർഘകാലമായി നിലനിന്നിരുന്ന ദുഷിച്ച സമ്പ്രദായം ആറുമാസത്തിനുള്ളിൽ തീർന്നത്.

# ആമുഖം

ദക്ഷിണാഫ്രിക്കയിൽ ഇന്ത്യക്കാരുടെ സത്യാഗ്രഹം എട്ടുവർഷം നീണ്ടുനിന്നു. സത്യാഗ്രഹം എന്ന ശബ്ദം കണ്ടെത്തിയതും ഉപയോഗിച്ചതും ആ സമരത്തിലാണ്. ആ സമരത്തിന്റെ ചരിത്രം എഴുതണമെന്ന ആഗ്രഹം എനിക്ക് വളരെക്കാലമായി ഉണ്ടായിരുന്നു. ചില സംഗതികൾ എനിക്കു മാത്രമെ എഴുതാൻ പറ്റൂ. സമരനായകനു മാത്രമെ ഓരോ നീക്കത്തിന്റെ പ്രത്യേക ഉദ്ദേശം മനസ്സിലാകൂ. രാഷ്ട്രീയത്തിൽ വിപുലമായ തോതിൽ സത്യാഗ്രഹതത്വം ഉപയോഗിക്കാനുള്ള ആദ്യത്തെ ശ്രമമായിരുന്നു അത്. അതുകൊണ്ട് അതിന്റെ വികാസത്തെക്കുറിച്ച് പൊതുജനം അറിയേണ്ടത് അത്യാവശ്യമാണ്.

എന്നാൽ ഇന്ന് ഇന്ത്യയിൽ സത്യാഗ്രഹ പ്രയോഗത്തിന് വ്യാപ്തി കൈവരിക്കാൻ കഴിഞ്ഞിട്ടുണ്ട്. പ്രാദേശിക പ്രശ്നമായ വീരംഗാം ചുങ്കത്തെക്കുറിച്ചുള്ള സമരം മുതൽ അതങ്ങനെ അനിവാര്യമായ ഒരു പരമ്പരയായി തുടരുകയാണ്.

വീരംഗാം പ്രശ്നത്തിൽ ഞാൻ തല്പരനാകുന്നത് വാധ്വാനിലെ പൊതുകാര്യ പ്രസക്തനായ ആ നല്ല തയ്യൽക്കാരൻ ഭായ് മോട്ടിലാൽ മുഖേനയാണ്. 1915-ൽ ഞാൻ ഇംഗ്ലണ്ടിൽ നിന്നെത്തി സൗരാഷ്ട്രയിലേക്കു പോവുകയായിരുന്നു. മൂന്നാം ക്ലാസ് കംപാർട്ടുമെന്റിലായിരുന്നു ഞാൻ യാത്ര ചെയ്തത്. വാധ്വാൻ സ്റ്റേഷനിലെത്തിയപ്പോൾ ഒരു ചെറിയ സംഘത്തോടൊപ്പം മോട്ടിലാൽ എന്നെ കാണാൻ വന്നു. വീരംഗാമിലെ ജനങ്ങൾ അനുഭവിക്കുന്ന കഷ്ടപ്പാടുകളുടെ ഒരു ചെറിയ വിവരണം എനിക്ക് നല്കിയതിനുശേഷം അയാൾ പറഞ്ഞു:

"ഈ കഷ്ടപ്പാട് അവസാനിപ്പിക്കാൻ എന്തെങ്കിലും ചെയ്യണം. അത് താങ്കളുടെ ജന്മഭൂമിയായ സൗരാഷ്ട്രത്തിനു ചെയ്യുന്ന വലിയ സേവനമായിരിക്കും".

അയാളുടെ കണ്ണുകളിൽ ദൃഢതയും ഭൂതാനുകമ്പയും കളിയാടുന്നത് എനിക്ക് കാണാൻ കഴിഞ്ഞു.

"നിങ്ങൾ ജയിലിൽ പോകാൻ തയ്യാറാണോ" ഞാൻ ചോദിച്ചു.

"തൂക്കുമരത്തിൽ കയറാനും ഞങ്ങൾ തയ്യാറാണ്". പെട്ടെന്നായിരുന്നു മറുപടി.

"എന്നെ സംബന്ധിച്ചിടത്തോളം നിങ്ങൾ ജയിലിൽ പോയാൽ മതി" ഞാൻ പറഞ്ഞു.

"നിങ്ങൾ എന്നെ കുഴപ്പത്തിലാക്കിയിട്ട് പോകരുത്".

"അത് കാലം കാണിച്ചുതരും", മോട്ടിലാൽ പറഞ്ഞു.

ഞാൻ രാജ്കോട്ടിലെത്തി വിവരങ്ങൾ നല്ലപോലെ ശേഖരിച്ച് സർക്കാരു

മായി കത്തിടപാടുകൾ ആരംഭിച്ചു. ബഗ്സരായിലും മറ്റും ഞാൻ ചെയ്ത പ്രസംഗങ്ങളിൽ ജനങ്ങൾ വേണ്ടിവന്നാൽ വിരംഗാമിൽ സത്യാഗ്രഹം അനുഷ്ഠിക്കാൻ തയ്യാറാവണമെന്ന സൂചന നൽകുകയും ചെയ്തു. കൂറുള്ള സി.ഐ.ഡി. ഈ പ്രസംഗങ്ങൾ സർക്കാരിന്റെ ശ്രദ്ധയിൽപ്പെടുത്തി. സർക്കാരിനെ സേവിക്കുന്നതോടൊപ്പം അവർ അറിയാതെ ജനങ്ങളേയും സേവിച്ചു. ഇക്കാര്യം സംബന്ധിച്ച് ഒടുവിൽ ഞാൻ ചെംസ്ഫോർഡ് പ്രഭുവിനോടും സംസാരിച്ചു. ചുങ്കവരി വേണ്ടെന്നു വയ്ക്കാമെന്ന് എനിക്ക് അദ്ദേഹം ഉറപ്പുനൽകി. ആ വാക്കു പാലിക്കുകയും ചെയ്തു. അതിനുവേണ്ടി മറ്റുള്ളവരും ശ്രമിച്ചതായി എനിക്കറിയാം. എന്നാൽ സത്യാഗ്രഹം ഉടൻ ഉണ്ടാകുമെന്ന് കരുതി പ്രശ്നം പരിഹരിക്കുകയായിരുന്നുവെന്ന പ്രബലമായ അഭിപ്രായം എനിക്കുണ്ട്.

അടുത്തത് ഇന്ത്യൻ കുടിയേറ്റ നിയമം ആയിരുന്നു. കരാർ ചെയ്ത തൊഴിലാളികളെ കയറ്റി അയക്കുന്നതു നിർത്താൻ വേണ്ട ബൃഹത്തായ ശ്രമങ്ങൾ ആരംഭിച്ചു. പൊതുജന പ്രക്ഷോഭവും ഉണ്ടായി. കരാർത്തൊഴിൽ സമ്പ്രദായം നിർത്തലാക്കേണ്ട തീയതി ബോംബെ സമ്മേളനം 1917 മെയ് 31 ആയി നിശ്ചയിച്ചു. എന്തുകൊണ്ട് ഈ തീയതി നിശ്ചയിച്ചു എന്ന് സവിസ്തരം പ്രതിപാദിക്കേണ്ട സ്ഥലം ഇതല്ല. ഇതു സംബന്ധിച്ച് സ്ത്രീകളുടെ ഒരു നിവേദക സംഘം ആദ്യം വൈസ്രോയിയെ സന്ദർശിച്ചു. ഉൽകൃഷ്ടാത്മാവായ സഹോദരി മിസ്സിസ് ജെയ്ജി പെറ്റിറ്റിന്റെ പേര് ഇവിടെ പറയാതിരിക്കാൻ എനിക്കു കഴിയില്ല. ഈ നിവേദകസംഘത്തെ സംഘടിപ്പിച്ചത് അവരാണെന്ന് പറയാം. വിജയം ഇവിടെയും ഉണ്ടായത് സത്യാഗ്രഹത്തിനുള്ള വെറും ഒരുക്കം മൂലമാണ്. പക്ഷേ ഒരു വ്യത്യാസം മനസ്സിലാക്കണം.

ഇക്കാര്യത്തിൽ പൊതുജന പ്രക്ഷോഭം വേണ്ടിവന്നു എന്നതാണീ വ്യത്യാസം. വിരംഗാം ചുങ്കം നിർത്തലാക്കുന്നതിനേക്കാൾ വളരെ പ്രധാനപ്പെട്ട കാര്യമായിരുന്നു കരാർത്തൊഴിൽ സമ്പ്രദായം നിർത്തലാക്കൽ. ചെംസ്ഫോർഡ് പ്രഭു റൗലറ്റ് ആക്ട് തുടങ്ങി ഒരു കൂട്ടം അബദ്ധങ്ങൾ ചെയ്തു. എങ്കിലും അദ്ദേഹം ബുദ്ധിമാനായ ഭരണാധികാരി തന്നെയായിരുന്നെന്നാണ് ഞാൻ വിചാരിക്കുന്നത്. സിവിൽ സർവീസിലെ സ്ഥിരം ഉദ്യോഗസ്ഥന്മാരുടെ സ്വാധീനത്തിൽ നിന്ന് ഏതു വൈസ്രോയിയ്ക്കാണ് ദീർഘകാലം രക്ഷപ്പെടാൻ കഴിയുക?

ക്രമം അനുസരിച്ച് മൂന്നാമതു നടന്നത് ചമ്പാരൻ സമരമാണ്. അതിന്റെ വിശദമായ ചരിത്രം രാജേന്ദ്ര ബാബു എഴുതിയിട്ടുണ്ട്. ശരിക്കും സത്യാഗ്രഹം അനുഷ്ഠിക്കേണ്ടി വന്നത് ഇവിടെയാണ്. സ്ഥാപിത താല്പര്യക്കാരുടെ ഒരു പ്രബല നിര എതിർഭാഗത്തുണ്ടായിരുന്നതു കൊണ്ട് വെറും ഒരുക്കം മതിയായില്ല. ചമ്പാരനിലെ ജനങ്ങൾ സമാധാനം പുലർത്തി എന്നത് രേഖപ്പെടുത്തി വയ്ക്കേണ്ടതു തന്നെയാണ്. മനസ്സാ വാചാ കർമ്മണാ നേതാക്കന്മാർ വച്ചു പുലർത്തിയ പൂർണമായ അഹിംസയ്ക്ക് ഞാൻ സാക്ഷിയാണ്. അതുകൊണ്ടാണ് ദീർഘകാലമായി നിലനിന്നിരുന്ന ദുഷിച്ച സമ്പ്രദായം ആറുമാസത്തിനുള്ളിൽ തീർന്നത്.

അഹമ്മദാബാദിലെ മിൽത്തൊഴിലാളികളുടെ സമരമായിരുന്നു നാലാമത്തേത്. ഗുജറാത്തിന് പരിചിതമാണ് അതിൻെറ ചരിത്രം. തൊഴിലാളികൾ എത്ര ശാന്തരായിരുന്നു! നേതാക്കന്മാരെ സംബന്ധിച്ച് എനിക്കൊന്നും പറയാനില്ല. എന്നാൽ തൊഴിലാളികളെ നിശ്ചയദാർഢ്യമുള്ളവരാക്കാൻ വേണ്ടി എനിക്ക് നിരാഹാര വ്രതം അനുഷ്ഠിക്കേണ്ടി വന്നു. ഇത് പരോക്ഷമായി മില്ലുടമസ്ഥന്മാരുടെമേൽ സമ്മർദ്ദം ചെലുത്തിയിരിക്കണം. അതുകൊണ്ട് ഈ വിജയം പൂർണമായും സംശുദ്ധമായിരുന്നെന്ന് എനിക്ക് വിശ്വസിക്കാനാവില്ല. എനിക്ക് അവരുമായി സൗഹൃദം ഉണ്ടായിരുന്നതു കൊണ്ട് നിരാഹാരവ്രതം അവരെ സ്വാധീനിച്ചിട്ടുണ്ടാകും. എങ്കിലും ഈ സമരം നൽകുന്ന ഗുണപാഠം സ്പഷ്ടമാണ്. തൊഴിലാളികൾ സമാധാനമായി സമരം നടത്തുകയാണെങ്കിൽ അവർക്ക് യജമാനന്മാരെ സ്വാധീനിക്കാനും വിജയിക്കാനും കഴിയുമെന്നാണ് ആ പാഠം. വാക്കിലും വിചാരത്തിലും പ്രവൃത്തിയിലും അവർക്ക് നിഷ്കളങ്കരാകാൻ കഴിഞ്ഞില്ല. അതുകൊണ്ടവർക്ക് അവരുടെ യജമാനന്മാരുടെ ഹൃദയം കവരാൻ കഴിഞ്ഞില്ല. കർമ്മത്തിൽ അവർ അഹിംസാലുക്കളായിരുന്നു. ആ കാര്യത്തിൽ അവർക്ക് അഭിമാനിക്കാനുള്ള വകയുണ്ട്.

ഖേഡാ സമരമാണ് അഞ്ചാമത്തേത്. സത്യാഗ്രഹ കക്ഷികളുടെ എല്ലാ പ്രാദേശിക നേതാക്കന്മാരും പൂർണമായും സത്യസന്ധരായിരുന്നുവെന്ന് എനിക്ക് പറയാനാവില്ല. സമാധാനം നിശ്ചയമായും നിലനിർത്തിയിരുന്നു. മിൽത്തൊഴിലാളികളുടെ അഹിംസ പോലെ പുറമേ മാത്രമുള്ള അഹിംസയായിരുന്നു കർഷകരുടേതും. കഷ്ടിച്ചു മാനം കാക്കാനേ ഞങ്ങൾക്ക് ഈ സമരത്തിൽ കഴിഞ്ഞുള്ളൂ. എന്നിരുന്നാലും ജനങ്ങൾക്കിടയിൽ വലിയൊരുണർവുണ്ടായി. സമാധാനത്തിൻെറ അർത്ഥം എന്തെന്ന് മിൽത്തൊഴിലാളികൾ മനസ്സിലാക്കാത്തതു പോലെ അഹിംസയുടെ പാഠം ഖേഡാ പൂർണമായി ഉൾക്കൊണ്ടില്ല. അതുകൊണ്ട് ജനങ്ങൾ ഒരുപാട് കഷ്ടപ്പെടേണ്ടി വന്നു. റൗലറ്റ് ആക്ട് സത്യാഗ്രഹത്തിൻെറ കാലത്ത് എനിക്ക് എൻെറ ഹിമാലയ വങ്കത്തം ഏറ്റു പറയേണ്ടി വന്നു. കൂടാതെ നിരാഹാരവ്രതം അനുഷ്ഠിക്കാനും മറ്റുള്ളവരോടും അങ്ങനെ ചെയ്യണമെന്ന് ആവശ്യപ്പെടാനും സംഗതിയായി.

റൗലറ്റ് ആക്ട് സംബന്ധിച്ചായിരുന്നു ആറാമത്തെ സമരം. നമ്മുടെ സഹജമായ ന്യൂനതകൾ അതിൽ വച്ചു പുറത്തുചാടി. പക്ഷേ അസ്തിവാരം ശരിയായി ഇട്ടിരുന്നു. അതുകൊണ്ട് ദോഷങ്ങൾ എല്ലാം സമ്മതിച്ച് പ്രായശ്ചിത്തം ചെയ്തു. റൗലറ്റ് ആക്ട് പ്രഖ്യാപിക്കുമ്പോൾ തന്നെ ചത്ത നിയമമായിരുന്നു. ആ കരിനിയമം ഒടുവിൽ പിൻവലിക്കുക തന്നെ ചെയ്തു. നമ്മെ ഈ സമരം മഹത്തായ ഒരു പാഠം പഠിപ്പിച്ചു.

ഖിലാഫത്ത്, പഞ്ചാബ് എന്നിവ സംബന്ധിച്ച അന്യായങ്ങൾ പരിഹരിക്കാനും സ്വരാജ്യം നേടുന്നതിനും വേണ്ടിയായിരുന്നു ഏഴാമത്തെ സമരം. അത് തുടരുകയാണ്. ഒരു സത്യാഗ്രഹിയെങ്കിലും അവസാനം വരെ വിട്ടുമാറാതെ നിൽക്കുകയാണെങ്കിൽ വിജയം സുനിശ്ചിതമാണ്. എൻെറ ഈ വിശ്വാസ

ത്തിന് യാതൊരു ഇളക്കവുമില്ല.

ഇപ്പോഴത്തെ സമരം അതിൻെറ സ്വഭാവത്തിൽ ഒരിതിഹാസമാണ്. ബോധപൂർവമല്ലാതെ അതിനായി ഒരുക്കിയ ക്രമീകരണത്തെക്കുറിച്ച് ഞാൻ വിവരിച്ചു കഴിഞ്ഞു. വീരംഗാം പ്രശ്നം ഏറ്റെടുക്കുമ്പോൾ സമരങ്ങൾ ഇനിയും വരാനുണ്ടെന്ന കാര്യം ഞാൻ അറിഞ്ഞില്ല. ദക്ഷിണാഫ്രിക്കയിലായിരുന്നപ്പോൾ വീരംഗാമിനെക്കുറിച്ച് എനിക്ക് അറിഞ്ഞുകൂടായിരുന്നു. സത്യാഗ്രഹത്തിൻെറ സൗന്ദര്യം അതാണ്. ഒരാളുടെ അടുത്തേക്ക് അത് വരികയാണ്, അല്ലാതെ അതിനെ അന്വേഷിച്ചു പോകേണ്ടതില്ല. അതിൻെറ തത്വത്തിൽ തന്നെയുള്ള ഗുണമാണത്. ധർമ്മയുദ്ധം അന്വേഷിക്കാതെയാണ് വന്നുചേരുന്നത്. അതിൽ രഹസ്യമില്ല, ചതിയില്ല, അസത്യത്തിനു സ്ഥാനമില്ല. മതവിശ്വാസിയായ മനുഷ്യൻ അതിന് എപ്പോഴും സന്നദ്ധനാണ്. കാലേക്കൂട്ടി ആലോചിച്ചു തീർച്ചയാക്കേണ്ട ഒന്ന് ധർമ്മയുദ്ധം ആവുക സാധ്യമല്ല. ഈശ്വരനാണ് ധർമ്മയുദ്ധം ഒരുക്കുന്നതും നടത്തുന്നതും. ഈശ്വരൻെറ പേരിൽ മാത്രമെ ധർമ്മയുദ്ധം നടത്താനൊക്കൂ. നിസ്സഹായതയും അന്ധകാരവും ഒരു സത്യാഗ്രഹിക്ക് ചുറ്റും വ്യാപിക്കുമ്പോൾ മാത്രമാണ് ഈശ്വരൻ അവനെ രക്ഷിക്കാനെത്തുന്നത്. തൻെറ കാലടിക്കു ചുവട്ടിലുള്ള മണ്ണിനേക്കാൾ വിനീതനാണ് താനെന്ന് തോന്നുമ്പോൾ അവനെ രക്ഷിക്കാൻ ഈശ്വരനെത്തുന്നു. ദുർബ്ബലർക്കും നിസ്സഹായർക്കും മാത്രമാണ് ഈശ്വരൻ സഹായം നൽകുന്നത്.

ഈ പരമാർത്ഥം നമ്മൾ മനസ്സിലാക്കേണ്ടതുണ്ട്. ദക്ഷിണാഫ്രിക്കയിലെ സത്യാഗ്രഹത്തിൻെറ ചരിത്രം അതിന് നമുക്ക് സഹായകമാകുമെന്ന് എനിക്ക് തോന്നുന്നു.

ഇപ്പോഴത്തെ സമരത്തിനു തുല്യമായ അനുഭവങ്ങൾ ദക്ഷിണാഫ്രിക്കയിലെ സമരങ്ങളിൽ ഉണ്ടായിരുന്നതായി വായനക്കാരനു കാണാൻ കഴിയും. ഇവിടെ ഇന്ന് നടക്കുന്ന സമരത്തിൽ നിരാശയ്ക്ക് വഴിയില്ലെന്നും ഈ ചരിത്രത്തിൽ നിന്നും അയാൾക്ക് കാണാം. നമ്മുടെ കാര്യപരിപാടിയിൽ കർശനമായും ശ്രദ്ധയാലുക്കളായിരിക്കുകയാണ് വിജയിക്കാനുള്ള ഏക ഉപാധി.

ഞാൻ ഈ ആമുഖം എഴുതുന്നത് ജൂഹുവിൽ വച്ചാണ്. ആദ്യത്തെ മുപ്പത് അദ്ധ്യായം ഞാൻ എഴുതിയത് യെർവാദാ ജയിലിൽ വച്ചായിരുന്നു. ഞാൻ പറഞ്ഞു കൊടുത്തത് ശ്രീ ഇന്ദുലാൽ യജ്ഞിക്കാണ് സദയം എഴുതിയത്. ബാക്കിയുള്ള ഭാഗങ്ങൾ എഴുതാൻ ആഗ്രഹമുണ്ട്. ആധാരഗ്രന്ഥങ്ങളൊന്നും എനിക്ക് ജയിലിൽ ലഭിച്ചിരുന്നില്ല. അവ ഇവിടെ ലഭിക്കണമെന്നും എനിക്ക് ആശയില്ല. വിസ്തരിച്ചുള്ള ഒരു ചരിത്രമെഴുതാനുള്ള ആഗ്രഹമോ സമയമോ എനിക്കില്ല താനും. നമ്മുടെ ഇപ്പോഴത്തെ സമരത്തിന് സഹായകമാവും; ഭാവിയിലെ നല്ലൊരു ചരിത്രകാരന് ഇത് മാർഗ്ഗദർശനം നൽകും. ഈ ഗ്രന്ഥം രചിക്കുന്നതിൻെറ ഉദ്ദേശം ഇത്ര മാത്രമാണ്. സംശയം തീർക്കാനാവശ്യമായ ഗ്രന്ഥങ്ങൾ ഇല്ലാതെയാണ് ഞാൻ ഈ ഗ്രന്ഥം രചിച്ചതെങ്കിലും

തെറ്റോ അതിശയോക്തിയോ ഈ ഗ്രന്ഥത്തിൽ ഉള്ളതായി വായന ക്കാർ കരുതരുത്.

എം.കെ. ഗാന്ധി

*ജൂഹു*
*സെൻറ് 1980 ഫൽഗുൻ വാഡി 13*
*ഏപ്രിൽ 2, 1924*

# അവതാരിക

ശ്രീ വാൽജി ദേശായിയുടെ വിവർത്തനം ഞാൻ പരിശോധിച്ചു പരിഷ്കരി ച്ചതാണ്. ഗുജറാത്തി ഭാഷയിലുള്ള മൂലഗ്രന്ഥത്തിൻെറ ആത്മാവ് നഷ്ടമാ കാതെ വിവർത്തകൻ സത്യസന്ധമായി ആ കൃത്യം നിർവഹിച്ചിട്ടുണ്ടെന്ന് വായനക്കാരോട് നിസ്സംശയം എനിക്ക് പറയാൻ കഴിയും. മൂലഗ്രന്ഥത്തിലെ അദ്ധ്യായങ്ങൾ എല്ലാം ഞാനെഴുതിയത് ഓർമ്മയിൽ നിന്നാണ്. ഒരു ഭാഗം യെർവാദാ ജയിലിൽ വച്ചും നേരത്തേ എന്നെ വിട്ടയച്ചതിനുശേഷം ബാക്കി ഭാഗം ജയിലിനു പുറത്തുവച്ചുമാണ് എഴുതിയത്. അതു മനസ്സിലാക്കിയ വിവർ ത്തകൻ 'ഇന്ത്യൻ ഒപ്പീനിയ'ൻെറ ഫയൽ സൂക്ഷ്മമായി പഠിച്ചു. എവിടെയൊ ക്കെ ഓർമ്മത്തെറ്റുകൾ കണ്ടുവോ അവിടെയൊക്കെ അത്യാവശ്യം തിരുത്ത ലുകൾ വരുത്തുന്നതിൽ അദ്ദേഹം ഒട്ടും വീഴ്ച വരുത്തിയിട്ടില്ല. കാര്യമായ തെറ്റൊന്നുമില്ലെന്നു കാണുന്നതിൽ എൻെറ ആനന്ദത്തിൽ വായനക്കാരൻ പങ്കാളിയാകുമെന്ന് എനിക്കുറപ്പുണ്ട്. 'എൻെറ സത്യാന്വേഷണ പരീക്ഷണക ഥ'യുടെ പ്രതിവാരാദ്ധ്യായങ്ങൾ വായിക്കുന്നവർ സത്യാഗ്രഹത്തെപ്പറ്റിയുള്ള ഈ അദ്ധ്യായങ്ങൾ വിട്ടുകളഞ്ഞുകൂടാ എന്ന് പറയേണ്ടതില്ല. അവർ വിശദാംശ ങ്ങളുൾപ്പെടെ സത്യാന്വേഷണം പഠിക്കാൻ ആഗ്രഹിക്കുന്നവരാണെങ്കിൽ ഇത് ആവശ്യമാണ്.

എം.കെ. ഗാന്ധി

*സാബർമതി,*
*ഏപ്രിൽ 26, 1928.*

# ഉള്ളടക്കം

# ദക്ഷിണാഫ്രിക്കയിലെ സത്യാഗ്രഹം

**എം.കെ. ഗാന്ധി**

ഗുജറാത്തിയിൽ നിന്നുള്ള വിവർത്തനം
**വാൽജി ഗോവിന്ദജി ദേശായി**

മലയാള വിവർത്തനം
**വി.ആർ. സന്തോഷ്**

## അദ്ധ്യായം 1

# ഭൂമിശാസ്ത്രം

ലോകത്തിലെ ഏറ്റവും വലിയ ഭൂഖണ്ഡങ്ങളിലൊന്നാണ് ആഫ്രിക്ക ഇന്ത്യയെ ഒരു ഭൂഖണ്ഡമായിട്ടാണ് കണക്കാക്കുന്നത്. വലിപ്പം മാത്രം വച്ചു നോക്കുമ്പോൾ നാലഞ്ച് ഇന്ത്യയെ ആഫ്രിക്കയിൽ നിന്നും മുറിച്ച് എടുക്കാം. ആഫ്രിക്ക ഇന്ത്യയെപ്പോലെ ഒരു ഉപദ്വീപാണ്. ദക്ഷിണാഫ്രിക്ക മുഖ്യമായും സമുദ്രത്താൽ ചുറ്റപ്പെട്ടു കിടക്കുന്നു. ഭൂമിയിലെ ഏറ്റവും ചൂടുള്ള പ്രദേശം ആഫ്രിക്കയാണെന്ന സാമാന്യധാരണ ഒരർത്ഥത്തിൽ ശരിയാണ്. ആഫ്രിക്കയുടെ മദ്ധ്യഭാഗത്തു കൂടിയാണ് ഭൂമദ്ധ്യരേഖ കടന്നുപോകുന്നത്. ഭൂമദ്ധ്യരേഖയ്ക്ക് അടുത്തു കിടക്കുന്ന രാജ്യങ്ങളിലെ ഉഷ്ണത്തെക്കുറിച്ച് ഇന്ത്യക്കാർക്ക് ഒരു രൂപവും ഉണ്ടായിരിക്കില്ല. ഇന്ത്യയുടെ തെക്കേ അറ്റത്തുള്ളവർ അനുഭവിക്കുന്ന ഉഷ്ണം ഭൂമദ്ധ്യരേഖാ പ്രദേശങ്ങളെക്കുറിച്ച് ഏകദേശരൂപം നമുക്ക് നൽകുന്നുണ്ട്. ഭൂമദ്ധ്യരേഖയിൽ നിന്ന് വളരെ ദൂരത്തായതുകൊണ്ട് ദക്ഷിണാഫ്രിക്കയിലെ കാലാവസ്ഥ അതല്ല. ദക്ഷിണാഫ്രിക്കയിലെ ഒട്ടുമിക്ക ഇടങ്ങളിലും ആരോഗ്യപ്രദവും സമശീതോഷ്ണവുമായ കാലാവസ്ഥ അനുഭവപ്പെടുന്നതിനാൽ യൂറോപ്യൻമാർ അവിടെ സ്ഥിരതാമസമാക്കി. ഇന്ത്യയിലെ കാലാവസ്ഥ അവരെ സംബന്ധിച്ച് നേരെ മറിച്ചായിരുന്നു. തിബറ്റിൽ ഉള്ളതുപോലെ പത്തുപതിനാലായിരം അടി ഉയരമുള്ള പ്രദേശങ്ങൾ ഇവിടെ ഇല്ലെങ്കിലും തിബറ്റിലും കാശ്മീരിലും സാമാന്യമായി കാണുന്ന ഉയർന്ന പ്രദേശങ്ങൾ ഇവിടെയും ഉണ്ട്. സഹിക്കാവുന്ന തണുപ്പുള്ള വരണ്ട കാലാവസ്ഥ ഇവിടെ നിലനിൽക്കുന്നതിനാൽ ചില സ്ഥലങ്ങൾ ക്ഷയരോഗികൾക്കുള്ള സാനിട്ടോറിയ

ങ്ങളായി പരിഗണിക്കപ്പെടുന്നു. ദക്ഷിണാഫ്രിക്കയിൽ സ്വർണത്തിന് കേൾവി കേട്ട നഗരമായ ജോഹാനസ്ബർഗാണ് അവയിലൊന്ന്. അഞ്ചു പതിറ്റാണ്ടു കൾക്കു മുമ്പ് ഈ സ്ഥലം വിജനവും ഉണക്കപ്പുല്ല് നിറഞ്ഞതുമായിരുന്നു. സ്വർണഖനികൾ കണ്ടെത്തിയതോടെ വീടുകളും കെട്ടിടങ്ങളും ജാലവിദ്യയി ലെന്ന പോലെ ഉയർന്നുവന്നു. ഇന്നിവിടെ ഉറപ്പും വലിപ്പവുമുള്ള ഹർമ്യ ങ്ങൾ ഒരുപാടിയുണ്ട്. ഇവിടത്തെ സമ്പന്നർ തയ്യൊന്നിന് ഒരു ഗിനി വരെ കൊടു ത്ത് ആഫ്രിക്കയിലെ ഫലഭൂയിഷ്ഠമായ ഇടങ്ങളിൽ നിന്നും യൂറോപ്പിൽ നിന്നും വാങ്ങിയ മരങ്ങൾ വച്ചുപിടിപ്പിച്ചിരിക്കുകയാണ്. പഴയകാല ചരിത്രമറി യാത്ത ഒരു സഞ്ചാരി ഈ സ്ഥലം ഇന്നു കാണുമ്പോൾ അവിടെ ചിരപുരാതന മായി വൃക്ഷങ്ങൾ ഉണ്ടായിരുന്നുവെന്ന് കരുതിപ്പോകും.

ദക്ഷിണാഫ്രിക്കയിലെ മുഴുവൻ പ്രദേശങ്ങളെക്കുറിച്ചും ഞാൻ ഇപ്പോൾ വിവരിക്കുന്നില്ല. നമ്മുടെ വിഷയവുമായി ബന്ധപ്പെട്ട പ്രദേശങ്ങളെക്കുറിച്ചു മാത്രമെ വിശദീകരിക്കുന്നുള്ളൂ. ദക്ഷിണാഫ്രിക്കയുടെ ഒരു ഭാഗം പോർച്ചുഗീ സുകാരുടെയും ബാക്കി ഭാഗം ബ്രിട്ടീഷുകാരുടെയും അധീനതയിലാണ്. പോർ ച്ചുഗീസുകാരുടെ അധിനതയിലുള്ള ഭാഗം ഡെലഗോവാ ബേ എന്നാണറിയപ്പെ ടുന്നത്. ഇതാണ് ഇന്ത്യയിൽ നിന്നെത്തുന്ന ആവിക്കപ്പലുകളുടെ ദക്ഷിണാഫ്രി ക്കയിലെ ആദ്യത്തെ തുറമുഖം. അവിടെ നിന്ന് കുറച്ച് തെക്കോട്ടു മാറിയാൽ ബ്രിട്ടീഷുകാരുടെ ഒന്നാമത്തെ കോളനിയായ നെറ്റാളിൽ എത്താം. അവിട ത്തെ പ്രധാന തുറമുഖം പോർട്ട് നെറ്റാളാണെങ്കിലും നാം അറിയുന്നത് ഡർബാൻ എന്ന പേരിലാണ്. ഈ തുറമുഖം ദക്ഷിണാഫ്രിക്കയിൽ എവിടെയും അറിയപ്പെടുന്നത് ഇതേ പേരിൽ തന്നെയാണ്. നെറ്റാളിലെ ഏറ്റവും വലിയ നഗരമാണ് ഡർബാൻ. നെറ്റാളിൻെറ തലസ്ഥാനം പീറ്റർമാരിറ്റ്സ്ബർഗാണ്. ഡർബാനിൽ നിന്ന് അറുപതു നാഴിക ഉള്ളിലേക്ക് കയറിക്കിടക്കുന്ന ഈ സ്ഥലം, സമുദ്രനിരപ്പിൽ നിന്ന് രണ്ടായിരം അടി ഉയരത്തിലാണ്. ശൈത്യം കുറച്ച് അധികമാണെങ്കിലും ഡർബാനിലെ കാലാവസ്ഥ ഏതാണ്ട് ബോംബെയ്ക്കു തുല്യമാണ്. നെറ്റാളിനപ്പുറം ഉള്ളിലേയ്ക്ക് ചെന്നാൽ നാം ട്രാൻസ്വാളിലെത്തി ച്ചേരും. ലോകത്തിൽ വച്ചേറ്റവും അധികം സ്വർണം ലഭിക്കുന്ന ഖനികളുള്ള സ്ഥലമാണിത്. കുറച്ചു കൊല്ലങ്ങൾക്കു മുമ്പ് ഇവിടെ രത്നഖനികൾ കൂടി കണ്ടെത്തുകയുണ്ടായി. ലോകത്തിൽ വച്ച് ഏറ്റവും വലിപ്പമേറിയ രത്നങ്ങൾ കണ്ടുകിട്ടിയത് ഇവിടെ നിന്നാണ്. ഖനി ഉടമസ്ഥൻെറ പേരിൽ പിന്നീട് അറിയ പ്പെട്ട 'കുള്ളിനൻ'. അതിന് 3,000 കാരറ്റോ അഥവാ $1^1/_3$ റാത്തലിലധികമോ തൂക്കമുണ്ട്. കോഹിന്നൂറിന് 100-ഉം റഷ്യൻ കിരീടത്തിലെ രത്നങ്ങളിലൊ ന്നായ ഓർലോഫിന് ഏകദേശം, 200 - ഉം കാരറ്റ് തൂക്കമേ വരൂ.

ജോഹാനസ്ബർഗ് സ്വർണഖനന വ്യവസായകേന്ദ്രമാണ്. അതിന ടുത്ത പ്രദേശങ്ങളിൽ രത്നഖനനം നടക്കുന്നുണ്ടെങ്കിലും ട്രാൻസ്വാളിൻെറ ഔദ്യോഗിക തലസ്ഥാനം ജോഹാനസ്ബർഗ് അല്ല. ജോഹാനസ്ബർഗിൽ നിന്ന് ഏകദേശം 36 നാഴിക ദൂരെയുള്ള പ്രിട്ടോറിയയാണ് ഔദ്യോഗിക തലസ്

ധാനം ഉദ്യോഗസ്ഥന്മാരെയും രാഷ്ട്രീയക്കാരെയും ഇക്കൂട്ടരെ ചുറ്റിപ്പറ്റിയു ള്ളവരെയുമാണ് അവിടെ പ്രധാനമായി കാണാൻ കഴിയുക. ജോഹാനസ്ബർ ഗിലെ ബഹളവുമായി താരതമ്യപ്പെടുത്തുമ്പോൾ ശാന്തമായ പ്രദേശമാണിത്. പ്രശാന്തസുന്ദരമായ ഗ്രാമത്തിൽ നിന്നോ ഇന്ത്യയിലെ ഏതെങ്കിലുമൊരു പട്ടണത്തിൽ നിന്നോ വരുന്ന ഒരു സന്ദർശകൻ ബോംബെ കണ്ട് അമ്പരക്കുന്ന തുപോലെ പ്രിട്ടോറിയയിൽ നിന്ന് ജോഹാനസ്ബർഗിലെത്തുന്ന സന്ദർശ കനും അമ്പരന്നുപോകും. അത്രയ്ക്ക് ബഹളമാണ് ജോഹാനസ്ബർഗിൽ. അവിടത്തെ മനുഷ്യൻ നടക്കുകയല്ല, ഓടുകയാണെന്നു പറഞ്ഞാൽ അതിശ യോക്തിയായി കണക്കാക്കേണ്ടതില്ല. ആർക്കും ആരെയും കാണാൻ നേരമില്ല. ചുരുങ്ങിയ സമയം കൊണ്ട് ഏറ്റവും വലിയ ധനികനാകണമെന്ന ചിന്തയി ലാണെല്ലാവരുമെന്ന് ഇതു കാണുമ്പോൾ തോന്നിപ്പോകും. ട്രാൻസ്വാൾ വിട്ട് കുറച്ച് ഉള്ളിലേക്ക് മാറി പടിഞ്ഞാറോട്ട് സഞ്ചരിച്ചാൽ ഓറഞ്ച് ഫ്രീ സ്റ്റേറ്റിൽ അഥവാ ഓറഞ്ചിയായിൽ നാം എത്തിച്ചേരും. ബ്ലൂംഫോണ്ടിനാണ് അതിന്റെ തലസ്ഥാനം. ശാന്തസുന്ദരമായ ചെറുപട്ടണം. ട്രാൻസ്വാളിൽ ഉള്ളതുപോ ലെ ഓറഞ്ചിയായിൽ ഖനികളില്ല. അവിടെ നിന്ന് ഏതാനും മണിക്കൂർ തീവണ്ടി യിൽ സഞ്ചരിച്ചാൽ ആഫ്രിക്കയിലെ ഏറ്റവും വലിയ കോളനിയായ കേപ്കോള നിയുടെ അതിർത്തിയിൽ എത്തിച്ചേരും. അവിടുത്തെ ഏറ്റവും വലിയ തുറ മുഖ പട്ടണമായ കേപ്ടൗണാണ് അതിന്റെ തലസ്ഥാനം. കേപ്ടൗൺ സ്ഥിതി ചെയ്യുന്നത് 'ശുഭപ്രതീക്ഷാ മുനമ്പ്' (Cape of Good Hope) ലാണ്. ഈ സ്ഥലം കണ്ടുപിടിച്ചപ്പോൾ തന്റെ പ്രജകൾക്ക് എളുപ്പവഴിയ്ക്ക് ഇന്ത്യയിലെത്താനാ വുമെന്നു കരുതിയ പോർച്ചുഗലിലെ ജോൺ രാജാവ് അതിനെ ശുഭപ്രതീക്ഷാ മുനമ്പെന്നു പേരിട്ടു. അക്കാലത്തെ സമുദ്രയാത്രകളുടെ പ്രധാനലക്ഷ്യം ഇന്ത്യ കണ്ടെത്തലായിരുന്നല്ലോ.

ബ്രിട്ടീഷുകാർക്ക് ഈ നാലു പ്രധാന കോളനികൾക്കു പുറമേ അവരുടെ 'സംരക്ഷണയിൽ കഴിയുന്ന നിരവധി പ്രദേശങ്ങളും ആഫ്രിക്കയിൽ ഉണ്ട്. യൂറോപ്യന്മാരുടെ വരവിനു മുമ്പ് കുടിയേറിപ്പാർത്തവരുടെ രാജ്യങ്ങൾ ആണിവ.

കാർഷികവൃത്തിയ്ക്ക് വളരെ യോജിച്ച പ്രദേശമായതുകൊണ്ട് ദക്ഷിണാ ഫ്രിക്കയിലെ പ്രധാന തൊഴിൽ കൃഷിയാണ്. ദക്ഷിണാഫ്രിക്കയുടെ ചില ഭാഗ ങ്ങൾ അതിമനോഹരവും ഫലഭൂയിഷ്ഠവുമാണ്. വലിയ പ്രയത്നമൊന്നും കൂടാതെ ഉണ്ടാകുന്ന ചോളമാണ് മുഖ്യവിള. ദക്ഷിണാഫ്രിക്കയിലെ നീഗ്രോക ളുടെ പ്രധാന ഭക്ഷണവുമാണത്. ചില പ്രദേശങ്ങളിൽ ഗോതമ്പും കൃഷിചെയ്തു വരുന്നു. പഴവർഗ്ഗങ്ങൾക്ക് പേരുകേട്ട സ്ഥലമാണ് ദക്ഷിണാഫ്രിക്ക. പല തരത്തിലുള്ള ഒന്നാന്തരം നേന്ത്രക്കായും പപ്പയ്ക്കയും കൈതച്ചക്കയും നെറ്റാ ളിൽ കൃഷി ചെയ്യുന്നുണ്ട്. ദരിദ്രനാരായണൻമാർക്കുപോലും തുച്ഛമായ വിലയ്ക്ക് വാങ്ങാവുന്ന വിധം സുലഭമാണ് അവിടെ പഴവർഗ്ഗങ്ങൾ. പറിച്ചെടു ക്കാൻ മാത്രം ബുദ്ധിമുട്ടുന്നവർക്കു കൂടി വേണ്ടതു കിട്ടുന്ന വിധത്തിൽ നെറ്റാ

ളിലും മറ്റു കോളനികളിലും ഓറഞ്ചും പീച്ചും ആപ്രിക്കോട്ടും ഉണ്ടാകുന്നു. മുന്തിരിയുടെയും പ്ലമ്മിൻെറയും കേദാരമാണ് കേപ്കോളനി. ഇത്രയും നല്ല മുന്തിരി ഉണ്ടാകുന്ന വേറൊരിടം ലോകത്തില്ല. ചില്ലിക്കാശിന് വയറു നിറയ്ക്കാനാവും. ഇന്ത്യക്കാർ പാർക്കുന്നിടത്ത് മാവും മാങ്ങയും ഇല്ലാതെ വരിക അസംഭവ്യമാണ്. അതുകൊണ്ട് ഇന്ത്യക്കാർ ദക്ഷിണാഫ്രിക്കയിൽ, മാവുകൾ നട്ടു പിടിപ്പിച്ചിരിക്കുകയാണ്. ഇപ്പോൾ മാങ്ങയും അവിടെ ധാരാളമായി ലഭിക്കുന്നു. ബോംബെയിലെ നല്ല ഇനം മാങ്ങയോട് മൽസരിക്കാൻ ഇവിടെ ഉണ്ടാകുന്ന ചിലതരം മാങ്ങയ്ക്ക് കഴിയും. ഫലഭൂയിഷ്ഠമായ രാജ്യമായതുകൊണ്ട് പച്ചക്കറി ഇനങ്ങളും ധാരാളമായിവിടെ കൃഷി ചെയ്യുന്നുണ്ട്. സ്വന്തം നാട്ടിലെ പച്ചക്കറികളോട് പ്രത്യേക താൽപര്യം പുലർത്തുന്നവർ ഇന്ത്യയിലെ മിക്ക പച്ചക്കറികളും അവിടെ കൃഷിചെയ്തുണ്ടാക്കുന്നു.

ദക്ഷിണാഫ്രിക്കയിൽ കന്നുകാലികളെ ധാരാളം വളർത്തി വരുന്നുണ്ട്. ഇന്ത്യയിൽ ഉള്ളവയേക്കാൾ നല്ല ആകൃതിയും ബലവും ഉള്ളവയാണ് ആഫ്രിക്കയിലെ കാളകളും പശുക്കളും. ഗോസംരക്ഷകരെന്ന് അഭിമാനിക്കുന്ന ഭാരതത്തിലെ മനുഷ്യരെപ്പോലെ നമ്മുടെ മെലിഞ്ഞുണങ്ങിയ കന്നുകാലികളെ കാണുമ്പോൾ ഞാൻ ലജ്ജിക്കാറുണ്ട്. എൻെറ ഹൃദയം പിളരാറുണ്ട്. ദക്ഷിണാഫ്രിക്ക മുഴുവൻ സഞ്ചരിച്ച എനിക്ക് മെലിഞ്ഞുണങ്ങിയ ഒരു കന്നുകാലിയെപ്പോലും കണ്ടതായി ഓർമ്മയില്ല.

പ്രകൃതി, മറ്റെല്ലാ അനുഗ്രഹങ്ങളും വാരിക്കോരി ഈ രാജ്യത്തിന് കൊടുത്തിട്ടുള്ളതുപോലെ, മനോഹരമായ ഭൂപ്രകൃതിയാൽ അതിനെ അലങ്കരിക്കുന്നതിലും ഒരു പിശുക്കും കാണിച്ചിട്ടില്ല.

ഡർബാനിലെ കാഴ്ച അതിമനോഹരം തന്നെ. എന്നാൽ അതിനെ അതിശയിപ്പിക്കുന്ന വിധത്തിലുള്ള കാഴ്ചയാണ് കേപ്ടൗണിലുള്ളത്. ടേബ്ൾ പർവ്വതത്തിൻെറ അടിവാരത്തിലാണ് കേപ്ടൗൺ സ്ഥിതിചെയ്യുന്നത്. ഈ പർവ്വതം വളരെ ഉയർന്നതോ വളരെ താണതോ അല്ല. നിസ്തുലതയെക്കുറിച്ചുള്ള ബോധം ഈ പർവ്വതം പോലെ മറ്റൊന്നും തന്നിൽ ഉളവാക്കിയിട്ടില്ലെന്ന് ദക്ഷിണാഫ്രിക്കയെ അമിതമായി സ്നേഹിക്കുന്ന ഒരു പ്രതിഭാശാലിനി കവിതയിൽ സൂചിപ്പിക്കുകയുണ്ടായി. ഒരുപക്ഷേ അതിൽ അതിശയോക്തി ഉണ്ടായിരിക്കാം. അതിശയോക്തി ഉണ്ടെന്നു തന്നെയാണ് എൻെറ പക്ഷം. എന്നാൽ കേപ്ടൗൺ നിവാസികളുടെ ഒരു സുഹൃത്താണ് ടേബ്ൾ പർവ്വതം എന്ന് അവൾ പറയുന്നത് എന്നെ ആകർഷിച്ച ഒരു കാര്യമാണ്. ഏറെ ഉയരമില്ലാത്തതിനാൽ അതിനെ ആരും ഭയപ്പെടുന്നില്ല. ദൂരെ മാറിനിന്ന് ആരാധിക്കാതെ അതിൽ വീടുവച്ച് താമസിക്കുകയാണവർ. കടൽത്തീരത്തായതുകൊണ്ട് കടൽ അതിൻെറ പാദം തെളിവെള്ളം കൊണ്ട് കഴുകുന്നു. ആബാലവൃദ്ധം സ്ത്രീപുരുഷന്മാർ പർവ്വതത്തിലൂടെ നിർഭയം സഞ്ചരിക്കുന്നു. ആയിരക്കണക്കിനാളുകളുടെ ശബ്ദം പ്രതിദിനം അതിൽ പ്രതിദ്ധ്വനിക്കുന്നു. ഉന്നതവൃക്ഷങ്ങളും വാസനപ്പൂക്കളും ചൂടി ആ പർവ്വതം അങ്ങനെ സൗന്ദര്യധാമമായ് കഴിയുകയാണ്. എത്ര

തവണ കണ്ടാലും അതിലൂടെ എത്ര തവണ നടന്നാലും നമുക്ക് മതിവരില്ല.

സിന്ധു, ഗംഗ എന്നിവയെപ്പോലെ വലിയ നദികൾ ദക്ഷിണാഫ്രിക്കയ്ക്കില്ല. ഉള്ള നദികൾ തന്നെ ചെറുതാണ്. നദീജലം പല ഇടത്തും ആവശ്യത്തിന് എത്തുന്നില്ല. ഉയർന്ന പ്രദേശങ്ങളായതിനാൽ തോടുകളില്ല. വലിയ നദികൾ ഇല്ലാത്തിടത്ത് തോടുകൾ എങ്ങനെ ഉണ്ടാകും? ജലത്തിന് ക്ഷാമം ഉള്ളിടങ്ങളിൽ ആഴത്തിൽ കുഴൽകിണറെടുത്ത് കൃഷിയിടങ്ങളിലേക്ക് വെള്ളം പമ്പുചെയ്യുന്ന പതിവാണുള്ളത്. കാറ്റാടിയന്ത്രങ്ങളുടെയും ആവിയന്ത്രങ്ങളുടെയും സഹായത്താലാണ് അത് ചെയ്യുന്നത്. കൃഷിയ്ക്ക് വേണ്ടത്ര പ്രോത്സാഹനം സർക്കാർ നൽകുന്നുണ്ട്. കർഷകർക്കാവശ്യമായ ഉപദേശം നൽകാൻ കാർഷിക വിദഗ്ധരെയും ചുമതലപ്പെടുത്തിയിട്ടുണ്ട്. മാതൃകാ കൃഷിയിടങ്ങൾ സ്ഥാപിച്ച് പര്യവേക്ഷണങ്ങൾ നടത്തുക, നല്ല വിത്തും കന്നുകാലികളെയും കൊടുക്കുക, ചുരുങ്ങിയ ചെലവിൽ കിണറുകൾ കുഴിച്ചു കൊടുക്കുക എന്നിവയാണ് ദക്ഷിണാഫ്രിക്കയിലെ സർക്കാർ കൃഷിക്കാർക്ക് ചെയ്തുകൊടുക്കുന്ന സഹായങ്ങൾ. ചെലവാകുന്ന തുക കർഷകർ പല ഗഡുക്കളായി സർക്കാരിന് തിരിച്ചടച്ചാൽ മതി. കൃഷിയിടങ്ങൾ സംരക്ഷിക്കാനായി സർക്കാർ മുള്ളുവേലികൾ കെട്ടിക്കൊടുക്കാറുണ്ട്.

ഭൂമദ്ധ്യരേഖയ്ക്ക് തെക്ക് ദക്ഷിണാഫ്രിക്കയും വടക്ക് ഇന്ത്യയുമാണല്ലോ. അതിനാൽ ഇന്ത്യയിലെ കാലാവസ്ഥയ്ക്ക് നേർവിപരീതമാണ് ദക്ഷിണാഫ്രിക്കയിലെ കാലാവസ്ഥ. ഋതുക്കൾ നേർവിപരീതമായിട്ടാണ് ദക്ഷിണാഫ്രിക്കയിൽ പ്രത്യക്ഷപ്പെടുന്നത്. ഉദാഹരണത്തിന്, നമുക്കിവിടെ വേനലായിരിക്കുമ്പോൾ ദക്ഷിണാഫ്രിക്കയിൽ തണുപ്പുകാലമായിരിക്കും. അനിശ്ചിതവും അവ്യവസ്ഥിതവുമായ മഴക്കാലമാണ് ദക്ഷിണാഫ്രിക്കയിലേത്. എപ്പോൾ വേണമെങ്കിലും മഴ പെയ്യാം. മഴയുടെ വാർഷിക ശരാശരി 20 ഇഞ്ചിൽ കൂടുന്നത് അപൂർവമാണ്.

## അദ്ധ്യായം 2

# ചരിത്രം

ഒന്നാം അദ്ധ്യായത്തിൽ സംക്ഷിപ്തമായി വിവരിച്ച ഭൂവിഭാഗങ്ങൾ പ്രാചീനങ്ങളല്ല. ദക്ഷിണാഫ്രിക്കയിലെ പുരാതന നിവാസികൾ ആരായിരുന്നുവെന്ന് ഇതുവരെ വ്യക്തമല്ല. യൂറോപ്യന്മാർ കുടിയേറുമ്പോൾ നീഗ്രോകൾ അവിടെ ഉണ്ടായിരുന്നു. അമേരിക്കയിലെ അടിമത്വത്തിൽ നിന്ന് രക്ഷ പ്രാപിച്ച് ദക്ഷിണാഫ്രിക്കയിലെത്തിയ അടിമകളുടെ സന്താനങ്ങളാണ് നീഗ്രോകൾ എന്ന് കരുതിവരുന്നു. സുളു, സ്വാസി, ബസൂട്ടോ, ബെക്വാനാ എന്നിങ്ങനെ പല ഗോത്രങ്ങളിൽപ്പെട്ടവർ ഇക്കൂട്ടത്തിലുണ്ട്. അവരുടെ ഭാഷയും വ്യത്യസ്തങ്ങളാണ്. ഈ നീഗ്രോകൾ ദക്ഷിണാഫ്രിക്കക്കാരായ ആദികാല ജനങ്ങളാണെന്ന് കരുതാം. ഇപ്പോഴുള്ളതിൻെറ ഇരുപതോ, മുപ്പതോ ഇരട്ടിയായി നീഗ്രോകൾക്ക് സുഖമായി കഴിയാൻ തക്ക വിസ്തൃതമാണ് ദക്ഷിണാഫ്രിക്ക. കേപ്ടൗണും ഡർബാനും തമ്മിൽ റെയിൽമാർഗ്ഗമുള്ള ദൂരം ഏകദേശം 1800 മൈലും കടൽ മാർഗ്ഗമുള്ള ദൂരം ആയിരം മൈലും വരും. ഈ നാലു കോളനികളുടെയും മൊത്തം വിസ്താരം 4,73,000 ചതുരശ്രമൈലാണ്. 1914-ലെ കനേഷുമാരി പ്രകാരം നീഗ്രോകളുടെയും യൂറോപ്യന്മാരുടെയും ജനസംഖ്യ യഥാക്രമം ഏകദേശം അമ്പതു ലക്ഷവും പന്ത്രണ്ടര ലക്ഷവുമായിരുന്നു.

നീഗ്രോകളിൽ ഏറ്റവും ഉയരമുള്ളവരും സൗന്ദര്യമുള്ളവരും സുളു വർഗ്ഗത്തിൽപ്പെട്ടവരാണ്. 'സൗന്ദര്യം' എന്ന പദം നീഗ്രോകളെ സംബന്ധിച്ച് ഞാൻ കരുതിക്കൂട്ടി ഉപയോഗിച്ചതാണ്. നമ്മുടെ സൗന്ദര്യത്തെക്കുറിച്ചുള്ള സങ്കൽപം വെളുത്ത നിറത്തിലും കൂർത്ത നാസികയിലുമാണല്ലോ അധിഷ്ഠിതമായിരിക്കുന്നത്. തെറ്റായ ഈ ധാരണയെ അൽപ്പം നേരത്തേക്ക് ഉപേക്ഷിച്ചാൽ സുളു വർഗ്ഗത്തിൻെറ സൃഷ്ടിയിൽ സ്രഷ്ടാവ് പൂർണത വരുത്താൻ പരമാവധി ശ്രമിച്ചിട്ടുണ്ട് എന്ന് തോന്നാതിരിക്കില്ല. സ്ത്രീകളും പുരുഷന്മാരും ഉയരവും ഉയരത്തിനനുസരിച്ച് വികസിച്ച മാറിടവുമുള്ളവരാണ്. അവരുടെ മാംസപേശികൾ ദൃഢവും ഉറപ്പുള്ളതുമാണ്. അവരുടെ കൈകാൽവണ്ണകൾ ഉരുണ്ടു ബലമുള്ളവയത്രേ. കൂനും വളവുമുള്ള സ്ത്രീ-പുരുഷന്മാരെ അവരുടെ കൂട്ടത്തിൽ അപൂർവമായിട്ടുപോലും കാണില്ല. ചുണ്ടിന് വലിപ്പവും തടിപ്പും ഉണ്ടെങ്കിലും ശരീരത്തിൻെറ മറ്റു ഭാഗങ്ങളുമായി യോജിച്ചിരിക്കുന്നതിനാൽ അവ വികൃതമാണെന്നു പറയാൻ എനിക്കാവില്ല. കണ്ണുകൾ ഉരുണ്ട് തിളക്കമുള്ളവയാണ്. ഒരു വലിയ മുഖത്തിന് യോജിച്ച വിധത്തിൽ പരന്നുതടിച്ച മൂക്ക്. കരിന്താളി മരത്തിൻെറ കറുപ്പും തിളക്കവുമുള്ള സുളുവർഗ്ഗത്തിൻെറ ത്വക്കിനു പറ്റിയ ചുരുണ്ട തലമുടി. വിവിധ വംശങ്ങൾ നിവസിക്കുന്ന ദക്ഷിണാഫ്രിക്കയിൽ സൗന്ദര്യത്തിനുള്ള സമ്മാനം ആർക്കു കൊടുക്കണമെന്ന് ഒരു സുളുവംശജനോടു

ചോദിച്ചാൽ, അയാൾ തൻെറ വംശജർക്കനുകൂലമായിട്ടായിരിക്കും തീരുമാനമെടുക്കുക. അവൻെറ വിധിയെഴുത്തിൽ ഞാനൊരു തെറ്റും കാണുന്നില്ല. സാണ്ടോയും യൂറോപ്പിലെ മറ്റുള്ളവരും ശരീരപുഷ്ടി വർദ്ധിപ്പിക്കാൻ ശ്രമിക്കുമ്പോൾ സുളുവംശജരുടെ ശരീരം കരുത്തും ഭംഗിയും ചേർത്ത് രൂപപ്പെടുത്തുന്നത് പ്രകൃതിയാണ്. അല്ലാതെ ഒരു പരിശ്രമവുമില്ല. ഭൂമദ്ധ്യരേഖയുടെ പരിസരങ്ങളിൽ താമസിക്കുന്നവരുടെ തൊലി കറുത്തിരിക്കുമെന്നത് പ്രകൃതിനിയമമാണ്. പ്രകൃതി സൃഷ്ടിക്കുന്ന എല്ലാത്തിലും സൗന്ദര്യമുണ്ടെന്ന് വിശ്വസിക്കുന്നുണ്ടെങ്കിൽ സൗന്ദര്യത്തെക്കുറിച്ചുള്ള സങ്കുചിതവും പക്ഷപാതപരവുമായ അഭിപ്രായത്തെ നാം തിരസ്ക്കരിക്കയാണു വേണ്ടത്. അതോടെ ഇന്ത്യക്കാരായ നമ്മൾ നല്ല വെളുപ്പല്ലാത്ത നിറത്തെക്കുറിച്ചുള്ള ലജ്ജയിൽ നിന്നും വെറുപ്പിൽ നിന്നും സ്വതന്ത്രരാവുകയും വേണം.

നീഗ്രോകൾ [illegible] മണ്ണുകൊണ്ടും മെടഞ്ഞ ചുള്ളികൾ കൊണ്ടും തീർത്ത [illegible] ആകൃതിയിലുള്ള കുടിലുകളിലാണ് പാർക്കുന്നത്. വൃത്തത്തിൽ ഒറ്റമുറിയുള്ള [illegible] കുടിലുകൾ മേയുക വയ്ക്കോൽ കൊണ്ടാണ്. മേൽക്കൂര താങ്ങി [illegible] ഒരു തൂണുണ്ടായിരിക്കും. ഒരാൾക്ക് കുനിഞ്ഞു കടക്കാനുള്ള ചെറിയ പ്രവേശനകവാടം തന്നെയാണ് അകത്തേക്കു കടക്കാനുള്ള ഏക മാർഗ്ഗം. അപൂർവമായി മാത്രമേ പ്രവേശനകവാടം അടയ്ക്കാനുള്ള വാതിലുകൾ വയ്ക്കാറുള്ളൂ. നമ്മെപ്പോലെ അവരും മണ്ണും ചാണകവും ചേർത്ത് നിലവും ചുമരും മെഴുകുന്നു. നീഗ്രോകൾക്ക് ചതുരത്തിൽ ഒരു സാധനവും ഉണ്ടാക്കാനാവില്ലെന്ന് ഒരു ചൊല്ലുണ്ട്. വൃത്താകാരത്തിൽ കാണാനും നിർമ്മിക്കാനുമാണ് അവരുടെ കണ്ണുകൾക്ക് പരിശീലനം ലഭിച്ചിട്ടുള്ളത്. നേർരേഖകളും നേർവര ചേർന്ന രൂപങ്ങളും പ്രകൃതി വരച്ചതായി നാം കാണില്ല. പ്രകൃതിയിൽ നിന്ന് ലഭിച്ച അറിവ് മാത്രമാണ് പ്രകൃതിയുടെ ഈ നിഷ്കളങ്കരായ മക്കൾക്കുള്ളത്.

കുടിലിനു യോജിച്ച വിധത്തിൽ ലളിതമായ അകസാധനങ്ങളാണ് അവർക്കുള്ളത്. മേശ, കസേര, പെട്ടി മുതലായവ മുറികളിൽ ഇല്ല. ഇപ്പോഴും വളരെ ചുരുക്കമായിട്ടേ ഇവ കാണാനൊക്കൂ.

യൂറോപ്യൻ സംസ്കാരം അവിടെ എത്തുന്നതിനു മുമ്പ് നീഗ്രോകൾ, മൃഗങ്ങളുടെ തോലാണ് ഉടുക്കാൻ ഉപയോഗിച്ചിരുന്നത്. അതിനു പുറമെ വിരിക്കാനും പുതയ്ക്കാനും തോൽ തന്നെ ഉപയോഗിച്ചിരുന്നു. ഇന്നവർ പുതപ്പുകൾ ഉപയോഗിക്കുന്നുണ്ട്. ബ്രിട്ടീഷുകാർ ഭരണം ആരംഭിക്കുന്നതിനു മുമ്പ് സ്ത്രീകളും പുരുഷന്മാരും മിക്കവാറും നഗ്നരായിട്ടാണ് നടന്നിരുന്നത്. നാട്ടുമ്പുറത്ത് മിക്കവാറും ആളുകൾ ഇപ്പോഴും നഗ്നരായി തന്നെയാണ് നടക്കുന്നത്. തോൽക്കഷണങ്ങൾ കൊണ്ട് അവർ ഗുഹ്യഭാഗങ്ങൾ മറയ്ക്കും. ചിലർ അതുകൂടി ചെയ്യാറില്ല. ഇങ്ങനെയൊക്കെയാണെങ്കിലും അവർക്ക് അവരുടെ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാനാവില്ലെന്ന് ആരും കരുതരുത്. ഒരു വലിയ സമുദായത്തിൻെറ ആചാരം മറ്റൊരു സമുദായത്തിൽ നിന്നു വരുന്ന ഒരാൾക്ക് ശരിയ

ല്ലെന്നു തോന്നുമെങ്കിലും അതു നിരുപദ്രവമായിരിക്കാനാണ് സാദ്ധ്യത. പരസ്പരം തുറിച്ചു നോക്കാൻ ഈ നീഗ്രോകൾക്ക് സമയമില്ല. നഗ്നരായി കുളിക്കുന്ന സ്ത്രീകളെ കണ്ടപ്പോൾ അതുവഴി കടന്നുപോയ ശുകദേവന്റെ മനസ്സ് അചഞ്ചലമായിരുന്നെന്ന് ഭാഗവത കർത്താവ് നമ്മോടു പറയുന്നുണ്ട്. സ്ത്രീകൾക്കാർക്കും തന്നെ ലജ്ജയോ മനഃപ്രയാസമോ ഉണ്ടായതുമില്ല. ഇതിൽ അമാനുഷികത എന്തെങ്കിലുമുണ്ടെന്ന് എനിക്കു തോന്നുന്നില്ല. ഇത്തരമൊരവസരത്തിൽ ഇന്ത്യയിലെ ജനങ്ങൾക്ക് പരിശുദ്ധരായിരിക്കാനാവുന്നില്ലെങ്കിൽ അങ്ങനെ വരുന്നത് നമ്മുടെ അധഃപതനത്തിന്റെ സൂചനയാണ്. പരിശുദ്ധിക്കായുള്ള നമ്മുടെ ശ്രമത്തിന് തടയിടേണ്ടതുമില്ല. നീഗ്രോകളെ കാടൻമാരായി കണക്കാക്കുന്നത് നമ്മുടെ ദുരഭിമാനമാണ്. നമ്മുടെ സങ്കൽപ്പത്തിലുള്ളതുപോലെ അപരിഷ്കൃതരല്ല അവർ.

നീഗ്രോ സ്ത്രീകൾ പട്ടണത്തിലേയ്ക്ക് പോകുമ്പോൾ മാറു മുതൽ കാൽമുട്ടുവരെ മറയ്ക്കണമെന്ന് നിയമമുണ്ട്. അതുകൊണ്ട്, അവരിപ്പോൾ ശരീരത്തിൽ ഒരു കഷണം തുണി ചുറ്റാറുണ്ട്. അത്തരം വസ്ത്രങ്ങൾക്കിപ്പോൾ ദക്ഷിണാഫ്രിക്കയിൽ ചെലവുള്ളതുകൊണ്ട് യൂറോപ്പിൽ നിന്ന് ആയിരക്കണക്കിന് പുതപ്പുകളും ആ ഇനത്തിൽപ്പെട്ട വസ്ത്രങ്ങളും വർഷംതോറും ഇറക്കുമതി ചെയ്യുന്നു. അര മുതൽ കാൽമുട്ടു വരെ പുരുഷന്മാരും മറക്കണമെന്നു നിയമമുണ്ട്. യൂറോപ്പിൽ നിന്ന് പഴയ വസ്ത്രങ്ങൾ വാങ്ങി ധരിക്കുന്ന സമ്പ്രദായം ഇപ്പോൾ നിലവിലുണ്ട്. കെട്ടുനാടകളുള്ള നിക്കറുകൾ മറ്റു ചിലർ ഉപയോഗിക്കാറുണ്ട്. ഈ വസ്ത്രങ്ങൾ ഇറക്കുമതി ചെയ്യുന്നതും യൂറോപ്പിൽ നിന്നു തന്നെ.

നീഗ്രോകളുടെ മുഖ്യഭക്ഷണം ചോളമാണ്. കിട്ടുമ്പോൾ മാംസവും ഭക്ഷിക്കാറുണ്ട്. ഭാഗ്യത്തിന് അവർക്ക് മസാലക്കൂട്ടുകളെക്കുറിച്ച് അറിയില്ല. ഭക്ഷണത്തിൽ മസാലക്കൂട്ടുകളോ മഞ്ഞളിന്റെ നിറമോ കണ്ടാൽ മുഖം തിരിക്കും. അവരിലെ വെറും അപരിഷ്കൃതർ എന്നു കരുതപ്പെടുന്നവർ അതു തൊടുക പോലും ചെയ്യില്ല. ഉപ്പു ചേർത്ത് വേവിച്ച ഒരു റാത്തൽ ചോളം ഇരുന്ന ഇരിപ്പിന് ഒരു സുളുവർഗ്ഗക്കാരൻ തിന്നുന്നത് അസാധാരണമല്ല. ചോളം പൊടിച്ചു കഞ്ഞി ഉണ്ടാക്കി കഴിക്കുന്നതിലും അവർ തൃപ്തരാണ്. മാംസം കിട്ടുമ്പോൾ ഉപ്പുചേർത്തോ, വേവിച്ചോ, പച്ചയായോ, വറുത്തോ അവർ കഴിക്കും. മാംസമേതും അവർ ഭക്ഷിയ്ക്കും.

വിവിധ ഗോത്രങ്ങളുടെ പേരുകളാണ് നീഗ്രോ ഭാഷയ്ക്ക് നൽകിയിരിക്കുന്നത്. യൂറോപ്യന്മാരാണ് അടുത്തകാലത്ത് എഴുത്തുവിദ്യ കൊണ്ടുവന്നത്. നീഗ്രോകൾക്ക് അക്ഷരമാല ഇല്ല. റോമൻ ലിപിയിൽ അച്ചടിച്ച ബൈബിളും മറ്റു പുസ്തകങ്ങളും നീഗ്രോഭാഷകളിൽ ഇപ്പോൾ നിലവിലുണ്ട്. സുളു വർഗ്ഗക്കാരുടെ ഭാഷ മധുരമാണ്. അധികം വാക്കുകളും അവസാനിക്കുന്നത് 'ആ' എന്ന സ്വരാക്ഷരത്തിലാണ്. ഭാഷയുടെ ഉച്ചാരണം, കാതിന് ഇമ്പമുള്ളതും മൃദുലവുമാണ്. വാക്കുകൾക്ക് അർത്ഥവും കവിതയുമുള്ളതായി ഞാൻ കേട്ടിട്ടുണ്ട്,

വായിച്ചിട്ടുമുണ്ട്. എനിക്ക് പഠിക്കാൻ കഴിഞ്ഞ ചുരുക്കം ചില വാക്കുകൾ ഈ നിഗമനം ശരിയാണെന്ന് ബോധ്യപ്പെടുത്തുന്നു. ദക്ഷിണാഫ്രിക്കയിലെ മിക്ക വാറും സ്ഥലങ്ങൾക്ക്, മധുരതരമായ കവിത തുളുമ്പുന്ന നീഗ്രോ പേരുകളു ണ്ടെങ്കിലും അവയ്ക്ക് പകരം നിൽക്കുന്ന, യൂറോപ്യൻ പേരുകളാണ് ഞാനിവി ടെ പ്രസ്താവിച്ചിട്ടുള്ളത്. വായനക്കാർക്ക് പരിചയപ്പെടുത്തി തരാൻ ആ പേരു കൾ ഓർമ്മയില്ലാത്തതിൽ എന്നോട് പൊറുക്കുക.

നീഗ്രോകൾക്ക്, അന്നും ഇന്നും മതമില്ലെന്നാണ് ക്രിസ്ത്യൻ മിഷനറിമാരു ടെ അഭിപ്രായം. മതമെന്ന ശബ്ദത്തെ വിശാലമായ അർത്ഥത്തിൽ എടു ത്താൽ അവർ അജ്ഞേയമായ ഒരു മഹാശക്തിയിൽ വിശ്വസിക്കുകയും അതിനെ ആരാധിക്കുകയും ചെയ്യുന്നുണ്ടെന്ന് നമുക്ക് പറയാം. ഈ ശക്തി യെ അവർ ഭയപ്പെടുന്നു. ഒരാളുടെ ശരീരനാശം പൂർണമായ നാശമല്ലെന്ന് അവർക്കു നേരിയ ബോധമുണ്ട്. സദാചാരത്തെ മതത്തിൻെറ അസ്തിവാരമാ യി നമ്മൾ കണക്കാക്കുന്നുണ്ടെങ്കിൽ നീഗ്രോകൾ സദാചാരനിഷ്ഠരും, മതവി ശ്വാസികളുമാണ്. സത്യാസത്യങ്ങളുടെ വ്യത്യാസം പൂർണമായും അവർ തിരി ച്ചറിയുന്നു. അപരിഷ്കൃതരായ നീഗ്രോകളെപ്പോലെ യൂറോപ്യൻമാരും നമ്മളും സത്യസന്ധരാണോ എന്ന കാര്യത്തിൽ സംശയമുണ്ട്. ക്ഷേത്രങ്ങളോ ആരാധനാലയങ്ങളോ അവർക്കില്ല. മറ്റു വർഗ്ഗങ്ങൾക്കിടയിലുള്ളതുപോലെ ഒട്ടനവധി അന്ധവിശ്വാസങ്ങളും അവർക്കിടയിലുണ്ട്.

കായബലത്തിൽ ലോകത്തിലെ ഒന്നാംകിടക്കാരായ നീഗ്രോകൾ, ഒരു യൂറോപ്യൻ കുട്ടിയെപ്പോലും കണ്ടാൽ ഭയപ്പെടുന്ന വിധത്തിൽ ഭീരുക്കളാണെ ന്നു പറഞ്ഞാൽ വായനക്കാർ അദ്ഭുതപ്പെടാതിരിക്കില്ല. ആരെങ്കിലും അവർ ക്കുനേരെ തോക്കു ചൂണ്ടിയാൽ ഒന്നുകിൽ ഓടുകയോ അല്ലെങ്കിൽ സർവാം ഗം തളർന്ന് നിൽക്കുകയോ ചെയ്യും. അതിന് കാരണമില്ലാതില്ല. അപരിഷ്കൃത മായ ഒരു വലിയ വംശത്തെ അടക്കിവയ്ക്കാൻ ഒരുപിടി യൂറോപ്യന്മാർക്ക് കഴി യണമെങ്കിൽ അവർക്കു ഏതോ മാന്ത്രികശക്തി ഉണ്ടെന്ന ധാരണ നീഗ്രോക ളിൽ രൂഢമൂലമാക്കിയിരിക്കുന്നതു കൊണ്ടു മാത്രമാണ്. അമ്പും വില്ലും കുന്ത വും പ്രയോഗിക്കാനുള്ള പാടവവും അവർക്കുണ്ടായിരുന്നു. അവരിൽ നിന്ന് അത് എടുത്തുകളഞ്ഞിരിക്കുകയാണിപ്പോൾ. അവർ തോക്കു കണ്ടിരുന്നില്ല. അതിൻെറ ഉപയോഗം അറിഞ്ഞിരുന്നില്ല. തീപ്പെട്ടിയുടെ ആവശ്യമില്ല; മറ്റൊ ന്നും ചെയ്യേണ്ട; വിരലനക്കുക. അപ്പോൾ ചെറിയ കുഴൽ ശബ്ദിക്കുന്നു. മിന്നൽ കാണാം. ഒരുണ്ടയുടെ മുറിപ്പാടിൽ തൽക്ഷണം ഒരുവൻ മരിച്ചുവീഴു ന്നു. ഇത് നീഗ്രോവിന് പിടികിട്ടാത്ത ഒന്നാണ്. അത്തരമൊരു ആയുധം ഉപയോ ഗിക്കുന്ന വ്യക്തിയോട് മാരകമായ ഭയം ഉണ്ടാകുന്നത് അതുകൊണ്ടാണ്. നിസ്സഹായരും നിഷ്കളങ്കരുമായ അനേകം നീഗ്രോകളുടെ ജീവൻ ഇത്തരം ഉണ്ടകൾ നശിപ്പിച്ചിട്ടുള്ളത് അവനും അവൻെറ പൂർവികരും കണ്ടിട്ടുണ്ട്. ഇതെ ങ്ങനെ സംഭവിക്കുന്നുവെന്ന് നീഗ്രോകളിൽ പലർക്കും ഇന്നും അറിയില്ല.

നീഗ്രോകൾക്കിടയിൽ 'പരിഷ്കാര'ത്തിൻെറ പടിപടിയായുള്ള നീക്ക

ങ്ങൾ കാണാം. ക്രിസ്തുവിന്റെ സന്ദേശം തങ്ങൾ മനസ്സിലാക്കിയ രീതിയിൽ മതഭക്ത മിഷനറിപ്രവർത്തകർ അവിടെ പ്രചരിപ്പിക്കുകയും സ്കൂളുകൾ സ്ഥാപിച്ച് അവരെ എഴുത്തും വായനയും പഠിപ്പിക്കാനുള്ള ശ്രമം ആരംഭിക്കുകയും ചെയ്തു. നിരക്ഷരരും അതിനാൽ അപരിഷ്കൃതരുമായിരുന്ന ഒട്ടനവധി പേർ ഇപ്പോൾ പുതുതായി ദുർന്നടപ്പുകളിൽ പെട്ടിരിക്കുന്നു. പരിഷ്ക്കാരത്തോടു ബന്ധം പുലർത്തുന്ന നീഗ്രോകൾ ആരും മദ്യപാനാസക്തിയിൽ പെടാതില്ല. കരുത്തുറ്റ ശരീരത്തെ മദ്യം സ്വാധീനിക്കുമ്പോൾ ഭ്രാന്തിളകി അവൻ കുറ്റകൃത്യങ്ങൾക്ക് വശംവദനാകുന്നു. പരിഷ്ക്കാരം ആവശ്യങ്ങളെ വർദ്ധിപ്പിക്കുന്നു. രണ്ടും രണ്ടും നാലെന്നു പറയുമ്പോലെ വ്യക്തമാണിത്. നീഗ്രോകളുടെ ആവശ്യങ്ങൾ വർദ്ധിപ്പിക്കുവാൻ അല്ലെങ്കിൽ തൊഴിലിന്റെ വില അവനെ പഠിപ്പിക്കുവാൻ തലവരിയും, വീട്ടുകരവും ചുമത്തിയിരിക്കുകയാണ്. അങ്ങനെ ചെയ്തില്ലായിരുന്നെങ്കിൽ കൃഷിയിടങ്ങളിൽ താമസിച്ചിരുന്ന ഈ കർഷകസമൂഹം അനേകമടി താഴ്ചയുള്ള ഖനികളിൽ പണിയെടുക്കാൻ പോകുമായിരുന്നില്ല; ഖനിത്തൊഴിലാളികളെ ലഭിക്കാതെ സ്വർണവും രത്നവും ഭൂമിക്കടിയിൽ തന്നെ കിടക്കുമായിരുന്നു. നികുതി ചുമത്താതിരിക്കുകയായിരുന്നെങ്കിൽ യൂറോപ്യന്മാർക്ക് ഭൃത്യന്മാരെ കിട്ടാൻ ബുദ്ധിമുട്ടേണ്ടി വന്നേനെ. ഇതിന്റെ ഫലമായി നീഗ്രോ ഖനിത്തൊഴിലാളികൾ പലതരം രോഗങ്ങൾ കൊണ്ട് ഞെരുങ്ങുകയാണിപ്പോൾ. കൂടാതെ ഖനിത്തൊഴിലാളികൾക്ക് മാത്രമുണ്ടാകുന്ന ഒരു തരം ക്ഷയരോഗത്തിനും അവർ അടിമകളാണ്. മാരകമായ ഒരു രോഗമാണിത്. ഈ രോഗത്തിൽ നിന്ന് രക്ഷപ്പെടാൻ ബുദ്ധിമുട്ടാണ്. വീട് വിട്ട് ദൂരെ ഖനികളിൽ പണിയെടുക്കുന്ന ആയിരക്കണക്കിന് തൊഴിലാളികൾക്ക് എത്രമാത്രം ആത്മസംയമനം പാലിക്കാനാവുമെന്ന കാര്യത്തെക്കുറിച്ച് വായനക്കാർക്ക് എളുപ്പം ഊഹിക്കാനാവും. ഇക്കാരണത്താൽ അവർ എളുപ്പത്തിൽ ഗുഹ്യരോഗങ്ങൾക്ക് ഇരകളായിത്തീരുന്നു. ദക്ഷിണാഫ്രിക്കയിലെ ചിന്താശീലരായ യൂറോപ്യന്മാർക്ക് ഗുരുതരമായ ഈ പ്രശ്നം അറിഞ്ഞുകൂടായ്കയില്ല. പരിഷ്ക്കാരം ഈ വംശത്തിൽ ആരോഗ്യകരമായി എന്തെങ്കിലും സ്വാധീനം ചെലുത്തിയിട്ടുള്ളതായി അവകാശപ്പെടാനാവില്ലെന്ന് അവരിൽ ചിലർ ദൃഢമായി വിശ്വസിക്കുന്നു. ഇതുമൂലമുണ്ടാകുന്ന ദുരന്തഫലങ്ങൾ വായിച്ചാൽ ആർക്കും അനായാസം മനസ്സിലാകും.

പാവങ്ങളും നിഷ്കളങ്കരുമായ നീഗ്രോകൾ അധിവസിച്ചിരുന്ന ഈ മഹാരാജ്യത്ത് ഏതാണ്ട് നാന്നൂറ് വർഷങ്ങൾക്കു മുമ്പ് ഡച്ചുകാർ കുടിയേറിപ്പാർത്തു. അവർക്ക് അടിമകൾ ഉണ്ടായിരുന്നു. ഇന്ന് കേപ്കോളനി എന്നറിയപ്പെടുന്ന സ്ഥലത്ത് ജാവയിലെ മലയൻ വംശജരായ അടിമകളുമായി ചില ഡച്ചുകാർ പ്രവേശിച്ചു. അവരുടെ സിരകളിൽ ഡച്ചു രക്തമുള്ളതിനാൽ ഡച്ചുകാരുടെ ഗുണവും പാരമ്പര്യവും കുറച്ചൊക്കെ അവർക്കുണ്ട്. ഈ മലയന്മാർ മുസ്ലീങ്ങളാണ്. അവർ ദക്ഷിണാഫ്രിക്കയുടെ പലയിടങ്ങളിലും ചിതറിക്കിടക്കുകയാണെങ്കിലും അവരുടെ ശക്തികേന്ദ്രം കേപ്ടൗണാണ്. അവരിൽ ചിലർ ഇന്ന്

യൂറോപ്യന്മാരുടെ കീഴിൽ സേവനം ചെയ്യുന്നു. മറ്റു ചിലർ സ്വതന്ത്രമായി തൊഴിലുകളിൽ ഏർപ്പെട്ടവരുമാണ്. മലയൻസ്ത്രീകൾ അദ്ധ്വാനികളും ബുദ്ധിമതികളുമാണ്. പൊതുവെ ശുചിത്വമുള്ള ജീവിതരീതിയാണ് അവർക്കുള്ളത്. തുന്നുന്നതിലും അലക്കുന്നതിലും വിദഗ്ധരാണവർ. പുരുഷന്മാർ ചില്ലറ കച്ചവടങ്ങളിൽ ഏർപ്പെട്ടു കഴിയുന്നവരാണ്. കുറെപ്പേർ വാടകവണ്ടി ഓടിക്കുന്നു. ചിലർക്ക് ഉന്നതമായ ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ചിട്ടുണ്ട്. അതിൽ ഒരാളാണ് കേപ്ടൗണിലെ വിഖ്യാതനായ ഡോക്ടർ അബ്ദുൾ റഹ്മാൻ. കേപ്ടൗണിലെ പഴയ കൊളോണിയൽ നിയമനിർമ്മാണ സഭയിലെ ഒരംഗമായിരുന്നു അദ്ദേഹം. പുതിയ ഭരണഘടന പാർലിമെൻറിൽ പ്രവേശിക്കാനുള്ള അവരുടെ അധികാരം എടുത്തുകളഞ്ഞിരിക്കുകയാണ്.

ഡച്ചുകാരെക്കുറിച്ച് പറഞ്ഞപ്പോൾ യാദൃച്ഛികമായി പറഞ്ഞുപോയതാണ് മലയക്കാരെക്കുറിച്ച്. എന്നാൽ നമുക്ക് ഡച്ചുകാരെങ്ങനെ പുരോഗമിച്ചുവെന്നു നോക്കാം. ധീരരായ യോദ്ധാക്കളെന്നപോലെ ഡച്ചുകാർ, നല്ല കർഷകരുമാണ്. അവർ തങ്ങൾക്ക് ചുറ്റുമുള്ള ഭൂപ്രദേശം കൃഷിയ്ക്കുപയുക്തമാണെന്നു കണ്ടു. വർഷത്തിൽ കുറച്ചുകാലം മാത്രമെ നാട്ടുകാർ ജീവസന്ധാരണത്തിനു പണിയെടുക്കുകയുള്ളുവെന്നും മനസ്സിലാക്കി. എന്തുകൊണ്ടവരെ തങ്ങൾക്കുവേണ്ടി തൊഴിൽ ചെയ്യാൻ നിർബന്ധിച്ചു കൂടാ? ഡച്ചുകാർ തോക്കുകളും തന്ത്രങ്ങൾ മെനയാൻ സാമർത്ഥ്യവുമുള്ളവരായിരുന്നു. മൃഗങ്ങളെപ്പോലെ മനുഷ്യരെ മെരുക്കാനും അവർക്ക് നന്നായിട്ടറിയാം. അങ്ങനെ ചെയ്യുന്നതിൽ അവരുടെ മതം എതിരല്ലെന്നും അവർ വിശ്വസിക്കുന്നു. തങ്ങളുടെ പ്രവൃത്തിയുടെ ധാർമ്മികതയെക്കുറിച്ച് യാതൊരു ശങ്കയുമില്ലാതെ ദക്ഷിണാഫ്രിക്കയിലെ സ്ഥിരവാസികളെ ഉപയോഗപ്പെടുത്തിക്കൊണ്ടവർ കൃഷി ആരംഭിച്ചു.

തങ്ങളുടെ രാജ്യത്തിൻെറ വിസ്തൃതി വർദ്ധിപ്പിക്കാൻ വേണ്ടി ഫലഭൂയിഷ്ഠമായ ഭൂപ്രദേശങ്ങൾ തേടിപ്പോയ ഡച്ചുകാരെപ്പോലെ ആയിരുന്നു, പതുക്കെ ഈ രംഗഭൂമിയിലേക്കു കടന്നുവന്ന ഇംഗ്ലീഷുകാരും. അവർ രണ്ടുകൂട്ടരും യഥാർത്ഥത്തിൽ ചാർച്ചക്കാരായിരുന്നു. അവരുടെ ആഗ്രഹങ്ങൾക്കും സ്വഭാവങ്ങൾക്കും പൊരുത്തമുണ്ടായിരുന്നു. ഒരേ ചൂളയിൽ നിന്നെടുത്ത പാത്രങ്ങൾ പരസ്പരം തട്ടിമുട്ടുവാൻ കൂടുതൽ സാധ്യതയുണ്ട്. തന്താങ്ങളുടെ താൽപര്യങ്ങൾ വിപുലമാക്കാനും നീഗ്രോകളെ അടിച്ചമർത്താനും ശ്രമിക്കയാൽ ഈ രണ്ടു ജനവിഭാഗങ്ങളും പരസ്പരം കലഹിച്ചു. തർക്കങ്ങളെ തുടർന്ന് അവർ തമ്മിൽ യുദ്ധങ്ങളുമുണ്ടായി. മജുബാ കുന്നുകളിൽ വച്ച് ഇംഗ്ലീഷുകാർക്ക് ഒരു പരാജയമുണ്ടായി. മജുബായിൽ വച്ചുണ്ടായ വൈരാഗ്യം ഗുരുതരമായി. അത് 1899 മുതൽ 1902 വരെ നീണ്ടു നിന്ന ബോവർ യുദ്ധമായി മാറി. ജനറൽ ക്രോഞ്ചെ കീഴടങ്ങിയപ്പോൾ മജുബാവിനു പകരം ചോദിക്കാനായെന്ന് അറിയിച്ചുകൊണ്ട് റോബർട്ട് പ്രഭു വിക്ടോറിയ രാജ്ഞിക്ക് കമ്പിയടിച്ചു. ബോവർ യുദ്ധത്തിനു മുമ്പ് ഈ രണ്ടു രാഷ്ട്രങ്ങൾ ആദ്യമായി ഏറ്റുമുട്ടിയപ്പോൾ

തന്നെ ബ്രിട്ടീഷുകാരുടെ പേരിനു മാത്രമുള്ള അധികാരത്തിനു കീഴിൽപോലു മിരിക്കാൻ ഡച്ചുകാർ മടിച്ചിരുന്നതിനാൽ ദക്ഷിണാഫ്രിക്കയുടെ അജ്ഞാത ങ്ങളായ ഉൾപ്രദേശങ്ങളിലേക്കു മാറിപ്പോകാൻ അവർ തീരുമാനിച്ചു. ഓറഞ്ച് ഫ്രീ സ്റ്റേറ്റിൻേറയും ട്രാൻസ്വാളിൻേറയും ഉദ്ഭവം അങ്ങനെയാണ്.

ദക്ഷിണാഫ്രിക്കയിൽ കഴിയുന്ന ഈ ഡച്ചുകാർ ബോവർമാരെന്ന് അറിയ പ്പെട്ടു. തൻെറ അമ്മയെ കെട്ടിപ്പിടിച്ചു നിൽക്കുന്ന ഒരു കുട്ടിയെപ്പോലെ അവർ സ്വന്തം മാതൃഭാഷയെ മുറുകെ പിടിച്ചു. അങ്ങനെ അതിനെ സംരക്ഷി ച്ചു. ഭാഷയും സ്വാതന്ത്ര്യവും തമ്മിൽ ആഴത്തിലുള്ള ബന്ധത്തെപ്പറ്റി അവർ ക്കു യഥാർത്ഥത്തിൽ ബോധമുണ്ട്. പല എതിർപ്പുകൾ ഉണ്ടായിട്ടും അവർ തങ്ങളുടെ മാതൃഭാഷയെ ഭദ്രമായി സംരക്ഷിച്ചു നിർത്തി. അങ്ങനെ ഭാഷ, അവരുടെ പ്രതിഭയ്ക്ക് യോജിച്ച രൂപം കണ്ടെത്തി. ഹോളണ്ടുമായി അടുത്ത ബന്ധം ഇല്ലാതായതോടെ സംസ്കൃതത്തിൽ നിന്ന് പ്രാകൃതഭാഷ ഉണ്ടായതു പോലെ ഡച്ചുഭാഷയിൽ നിന്നുണ്ടായ പുതിയ ഭാഷ അവർ സംസാരിച്ചു തുട ങ്ങി. തങ്ങളുടെ കുട്ടികൾക്ക് ഭാരമാകാതിരിക്കാൻ വേണ്ടി അവരി ഭാഷയ്ക്ക് ശാശ്വതമായ ഒരു പേരു നൽകി 'ടാൾ'. പുസ്തകങ്ങൾ രചിച്ചതും കുട്ടികളെ പഠിപ്പിച്ചതും യൂണിയൻ പാർലിമെൻറിൽ ബോവർ മെംബർമാർ പ്രസംഗങ്ങൾ നടത്തിയതും ഇതേ ഭാഷയിലാണ്. യൂണിയൻ സ്ഥാപിച്ചതു മുതൽ ടാളും ഇംഗ്ലീഷും അഥവാ ഡച്ചും ഇംഗ്ലീഷും ദക്ഷിണാഫ്രിക്കയിൽ തുല്യനിലകളിൽ ഔദ്യോഗിക ഭാഷകളായി അംഗീകരിക്കപ്പെട്ടു. സർക്കാരിൻെറ ഗസറ്റുകളും പാർലിമെൻറിൻെറ രേഖകളും രണ്ടു ഭാഷകളിലും പ്രസിദ്ധീകരിക്കണമെന്നാ ണു നിയമം.

ബോവർമാർ ലളിതജീവിതം നയിക്കുന്നവരും തുറന്ന പ്രകൃതമുള്ളവ രും, മതവിശ്വാസികളുമാണ്. വിശാലമായ കൃഷിയിടങ്ങൾക്കു നടുവിലാണ് അവർ താമസമുറപ്പിക്കുന്നത്. ഇത്തരം വയലുകളുടെ വിസ്തൃതി എത്രയാ ണെന്ന് നമുക്ക് സങ്കൽപ്പിക്കാനാവില്ല. നമുക്ക് വയലെന്നു പറഞ്ഞാൽ ഒന്നു രണ്ട് ഏക്കറോ അതിൽ കുറഞ്ഞതോ ആണ്. ദക്ഷിണാഫ്രിക്കയിൽ ഒരു കർഷ കന് അനേകായിരം ഏക്കർ സ്വന്തമായുണ്ടായിരിക്കും. അതിൽ ഒന്നായി കൃഷി ഇറക്കുന്നതിൽ അയാൾക്കൊരു ഉൽക്കണ്ഠയുമില്ല. അതിനെക്കുറിച്ച് ആരെ ങ്കിലും സന്ദേഹമുന്നയിച്ചാൽ അയാൾ പറയും – 'അത് തരിശായി കിടന്നോട്ടെ, ഞങ്ങളുടെ കുട്ടികൾ അതിൽ കൃഷി ഇറക്കിക്കോളും'.

ബോവർമാർ ഓരോരുത്തരും നല്ല യോദ്ധാക്കളാണ്. അവർ പരസ്പരം കലഹിക്കാറുണ്ടെങ്കിലും അവരുടെ പ്രിയപ്പെട്ട സ്വാതന്ത്ര്യം അപകടത്തിലാ യാൽ അവരൊറ്റക്കെട്ടായി നിന്ന് യുദ്ധം ചെയ്യും. ആ രാഷ്ട്രത്തിൻെറ സ്വഭാ വം അതായതുകൊണ്ട് അവർക്ക് യുദ്ധം ചെയ്യാൻ വിശദമായ പരിശീലനമൊ ന്നും വേണ്ട. ജനറൽ സ്മട്സ്, ജനറൽ ഡിവെറ്റ്, ജനറൽ ഹെർട്സോഗ് എന്നി വർ ഒന്നാന്തരം വക്കീലന്മാരെന്നപോലെ തന്നെ കർഷകരും യോദ്ധാക്കളുമാ ണ്. ജനറൽ ബോത്തയ്ക്ക് ഒമ്പതിനായിരം ഏക്കർ വിസ്താരമുള്ള ഒരു കൃഷി

യിടം ഉണ്ടായിരുന്നു. കൃഷി സംബന്ധമായ എന്തിലും അദ്ദേഹത്തിന് പരിചയമുണ്ടായിരുന്നു. വെറേനിഗിങ്ങ് സമാധാനസന്ധിയെക്കുറിച്ച് കൂടിയാലോചിക്കാൻ അദ്ദേഹം യൂറോപ്പിൽ ചെന്നപ്പോൾ ചെമ്മരിയാടുകളെപ്പറ്റി അദ്ദേഹത്തിനുണ്ടായിരുന്നിടത്തോളം അറിവ് യൂറോപ്പിലെ ആർക്കും ഉണ്ടായിരുന്നില്ലെന്ന് ആളുകൾ പറഞ്ഞു. ക്രൂഗർക്ക് ശേഷം ജനറൽ ബോത്ത പ്രസിഡണ്ടായി. അദ്ദേഹത്തിന് ഇംഗ്ലീഷ് നന്നായി അറിയാമായിരുന്നു. എന്നിട്ടും ഇംഗ്ലണ്ടിൽ രാജാവിനോടും മന്ത്രിമാരോടും സംസാരിച്ചിരുന്നത് തന്റെ മാതൃഭാഷയിൽ തന്നെയായിരുന്നു. അദ്ദേഹം അങ്ങനെ ചെയ്തത് ശരിയായില്ലെന്ന് ആർക്കു പറയാൻ കഴിയും? ഇംഗ്ലീഷ് ഭാഷയിലുള്ള പാണ്ഡിത്യം വെളിപ്പെടുത്താൻ ശ്രമിച്ച് താനെന്തിനാണ് അബദ്ധത്തിൽ ചെന്നു ചാടുന്നത്? കൃത്യമായ വാക്കുകൾ തെരഞ്ഞെടുക്കാൻ പണിപ്പെട്ട് തന്റെ ആശയഗതിയെ എന്തിനു തടയണം? ബ്രിട്ടീഷ് മന്ത്രിമാർ, അപരിചിതമായ ഇംഗ്ലീഷ് ശൈലി മനഃപൂർവമല്ലാതെ ഉപയോഗിച്ചെന്നിരിക്കാം. അതെന്തെന്ന് മനസ്സിലാകാതെ, തെറ്റായ വിധത്തിൽ മറുപടി പറഞ്ഞ് അദ്ദേഹം കുഴഞ്ഞെന്നും വരാം. അതുകൊണ്ട് ദോഷം ഉണ്ടായെന്നും വരാം. എന്തിന് ഇത്ര ഭീകരമായ മണ്ടത്തരം ചെയ്യണം.?

ബോവർ സ്ത്രീകൾ പുരുഷന്മാരെപ്പോലെ ലളിതജീവിതം നയിക്കുന്നവരും ധീരകളുമാണ്. ബോവർ യുദ്ധത്തിൽ ബോവർമാർ രക്തം ചൊരിയാൻ സന്നദ്ധരായത് ബോവർ സ്ത്രീകളിൽ നിന്നു ലഭിച്ച ധൈര്യത്തിന്റേയും ആവേശത്തിന്റേയും ഫലമായാണ്. വൈധവ്യത്തെക്കുറിച്ച് യാതൊരു ഭയവും ഇല്ലാത്തതുപോലെ ഭാവിയെക്കുറിച്ച് ചിന്തിച്ച് സമയം കളയാനും അവർക്കു താൽപര്യമില്ല.

മതവിശ്വാസികളായ ക്രിസ്ത്യാനികളാണ് ബോവർമാരെന്ന് മുകളിൽ പ്രസ്താവിച്ചുവല്ലോ. എന്നാൽ അവർ പുതിയ നിയമത്തിൽ വിശ്വസിക്കുന്നുണ്ടെന്ന് പറഞ്ഞുകൂടാ. വാസ്തവത്തിൽ യൂറോപ്യന്മാർ പുതിയ നിയമത്തിൽ വിശ്വസിക്കുന്നില്ല. അവരതിനെ ആദരിക്കുന്നുവെന്ന് അവകാശവാദം ഉന്നയിക്കുന്നുണ്ടെങ്കിലും വളരെക്കുറച്ചു പേർ മാത്രമേ ക്രിസ്തുവിന്റെ സമാധാനാധിഷ്ഠിത മതം എന്തെന്ന് അറിഞ്ഞ് അനുഷ്ഠിക്കുന്നുള്ളൂ. പുതിയ നിയമം എന്ന പേര് മാത്രം ബോവർമാർക്കറിയാം. പഴയ നിയമം അവർ ഭക്തിയോടെ പാരായണം ചെയ്യുന്നു. അവർക്ക് അതിലെ യുദ്ധവർണനകൾ മനഃപാഠമാണ്. 'കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല്' എന്ന മോശയുടെ കൽപ്പന അവർക്ക് സ്വീകാര്യമാണ്. അതനുസരിച്ച് അവർ പ്രവർത്തിക്കുന്നു.

സ്വാതന്ത്ര്യം സംരക്ഷിക്കാൻ കഷ്ടതകൾ സഹിക്കണമെന്ന് മതം അനുശാസിക്കുന്നതായി ബോവർ സ്ത്രീകൾ കരുതി. അതിനാൽ അവർ ക്ഷമയോടും സന്തോഷത്തോടും കൂടി എല്ലാ ദുഃഖങ്ങളും അനുഭവിച്ചു. അവരുടെ ആത്മധൈര്യത്തെ ഇളക്കാൻ കിച്ചനെർ പ്രഭു പഠിച്ചപണി പതിനെട്ടും പയറ്റിനോക്കി. അവരെ അദ്ദേഹം വെവ്വേറെ സൈനികത്താവളങ്ങളിൽ പാർപ്പിച്ച് പറയാനാവാത്തവിധം കഷ്ടപ്പെടുത്തി. അവരവിടെ പട്ടിണി കിടന്നു. തണുപ്പിൽ കോച്ചി

വിറച്ചു. ചൂടിൽ വരണ്ടു കരിഞ്ഞു. ചിലപ്പോൾ മദ്യത്താലോ വിഷയാസക്തി യാലോ ഭ്രമിച്ച് ഒരു സംരക്ഷണവുമില്ലാത്ത ഈ സ്ത്രീകളെ പട്ടാളക്കാർ ആക്ര മിച്ചു. ധീരകളായ ബോവർ സ്ത്രീകൾ എന്നിട്ടും കുലുങ്ങിയില്ല. തനിക്കിത് സഹിക്കാനാവുന്നില്ലെന്നും ബോവർമാരെ കീഴടക്കാൻ ഇതേ മാർഗ്ഗമുള്ളെ ങ്കിൽ ഇങ്ങനെ യുദ്ധം തുടരുന്നതിനേക്കാൾ സമാധാനമാണ് നല്ലതെന്നും യുദ്ധം കഴിയുന്നത്ര വേഗത്തിൽ അവസാനിപ്പിക്കണമെന്നും ഒടുവിൽ എഡ്വേർഡ് രാജാവ് കിച്ചനെർ പ്രഭുവിനെഴുതി.

വേദന നിറഞ്ഞ ഈ കരച്ചിൽ ഇംഗ്ലണ്ടിൽ എത്തിയപ്പോൾ ഇംഗ്ലീഷുകാർ ക്കും മനോവേദന ഉണ്ടായി. ബോവർമാരുടെ ധൈര്യത്തിൽ അവർക്ക് ആദര വുമുണ്ടായി. ലോകം മുഴുവൻ പരന്നു കിടക്കുന്ന ഒരു സാമ്രാജ്യത്തോട്, ഇത്ര യും ചെറിയൊരു രാജ്യം യുദ്ധം നടത്തുന്നുവെന്ന കാര്യം അവരുടെ മനസ്സിൽ ആദ്യം ഉമിത്തീ പോലെ നീറിയിരുന്നു. സൈനികത്താവളങ്ങളിലെ ബോവർ സ്ത്രീകളുടെ ദീനരോദനം ബോവർ സ്ത്രീകളും പടക്കളത്തിലെ ബോവർ പടയാളികളും മുഖാന്തിരം അല്ലാതെ ദക്ഷിണാഫ്രിക്കയിൽ അപ്പോൾ ഉണ്ടായി രുന്ന നല്ലവരായ ഇംഗ്ലീഷുകാർ മുഖാന്തിരം ഇംഗ്ലണ്ടിലെത്തിയപ്പോൾ അവർ ക്ക് മയമുണ്ടായി. ഇംഗ്ലണ്ടിൻെറ മനസ്സറിഞ്ഞ സർ ഹെൻറി കാംബെൽ ബാനർ മാൻ യുദ്ധത്തിനെതിരെ ശബ്ദമുയർത്തി. ഇംഗ്ലീഷുകാരെ യുദ്ധത്തിൽ ഈശ്വ രൻ പരാജയപ്പെടുത്തട്ടെ എന്ന് പരസ്യമായി മി. സ്റ്റെഡ് പ്രാർത്ഥിച്ചു. മറ്റുള്ള വരേയും അപ്രകാരം പ്രാർത്ഥിക്കാൻ അദ്ദേഹം ക്ഷണിച്ചു. ഇതൊരു അദ്ഭുതക രമായ കാഴ്ചയായിരുന്നു. ധീരതയോടെ കഷ്ടപ്പാടു സഹിക്കുന്നതു കാണു മ്പോൾ പാറ പോലെയുള്ള ഹൃദയം പോലും അലിയും. കഷ്ടപ്പാടിന് (തപസ്സി ന്) അത്ര ശക്തിയുണ്ട്. സത്യാഗ്രഹത്തിൻെറ താക്കോൽ അതാണ്.

ഇതിൻെറ ഫലമായി വെറേനിഗിങ്ങ് സമാധാന സന്ധിക്കുള്ള തീരുമാന മുണ്ടായി. ദക്ഷിണാഫ്രിക്കയിലെ നാലു കോളണികളും ക്രമേണ ഒരൊറ്റ സർക്കാരിൻെറ കീഴിലുമായി. ദിനപത്രങ്ങൾ വായിക്കുന്ന ഇന്ത്യക്കാർക്ക് ഈ സമാധാനസന്ധിയെക്കുറിച്ച് അറിയാം, എങ്കിലും അധികം ആരും അറി യാത്ത ചില വസ്തുതകൾ ഇതിലുണ്ട്. ഈ സമാധാനസന്ധിയെ തുടർന്ന് ഉടൻ യൂണിയൻ ഉണ്ടാക്കാൻ കഴിഞ്ഞില്ല. എന്നാൽ കോളനികൾക്ക് ഓരോന്നി നും നിയമനിർമ്മാണസഭകൾ ഉണ്ടായി. മന്ത്രിസഭയ്ക്ക് നിയമനിർമ്മാണ സഭയോട് പൂർണ ഉത്തരവാദിത്വം ഉണ്ടായിരുന്നില്ല. ക്രൗൺ കോളനി ആയിട്ട് ആയിരുന്നു ട്രാൻസ്വാളിലും ഫ്രീ സ്റ്റേറ്റിലും ഭരണം നടത്തിയിരുന്നത്. ജനറൽ ബോത്തയും ജനറൽ സ്മട്സും നിയന്ത്രിതമായ സ്വാതന്ത്ര്യത്തിൽ തൃപ്തരായിരുന്നില്ല. അവർ നിയമനിർമ്മാണ സഭയിൽ നിന്നു വിട്ടുനിന്നു. അവർ നിസ്സഹകരിച്ചു. സർക്കാരുമായി ബന്ധപ്പെടാൻ അവർ കൂട്ടാക്കിയില്ല. ജനറൽ ബോത്ത താൻപോരിമ ഇത്രയും കാട്ടേണ്ടായിരുന്നുവെന്ന് മിൽനർ പ്രഭു ഒരു രൂക്ഷമായ പ്രസംഗത്തിൽ പറഞ്ഞു. അദ്ദേഹത്തെ കൂടാതെയും രാജ്യഭരണം നടത്താൻ കഴിയും എന്നു പ്രഖ്യാപിച്ചു. അങ്ങനെ ഡെൻമാർക്കി

ലെ രാജകുമാരനില്ലാതെ ഹാംലറ്റ് നാടകം രംഗത്ത് അവതരിപ്പിക്കാൻ മിൽനർ പ്രഭു നിശ്ചയിച്ചു.

ബോവർമാരുടെ ആത്മത്യാഗത്തേയും സ്വാതന്ത്ര്യ പ്രേമത്തേയും ധൈര്യത്തേയും നിർല്ലോപം പ്രശംസിച്ചുകൊണ്ട് ഞാൻ എഴുതിയല്ലോ. പരീക്ഷണഘട്ടങ്ങളിൽ അവർ ഏകകണ്ഠമായ തീരുമാനം എടുക്കുന്നവരാണെന്നോ, ദുർബലരല്ലെന്നോ ഉള്ള അഭിപ്രായം വായനക്കാർക്കു നൽകാൻ ഒരുദ്ദേശവും എനിക്കില്ല. ബോവർമാരിൽ നിന്ന് എളുപ്പത്തിൽ തൃപ്തിപ്പെടുത്താൻ കഴിയുന്ന ചിലരെ തെരഞ്ഞെടുത്ത് ഒരു പാർട്ടി രൂപീകരിക്കാൻ മിൽനർ പ്രഭുവിനു സാധിച്ചു. അവരുടെ സഹായത്തോടെ നിയമസഭാ നടപടികൾ വിജയപൂർവം നടത്തുവാൻ കഴിയുമെന്നും അദ്ദേഹം വിശ്വസിച്ചു. നായകനില്ലാതെ നാടകം തന്നെ കളിക്കാനാവില്ലല്ലോ. ആ സന്ദർഭത്തിലെ കേന്ദ്ര കഥാപാത്രത്തെ അവഗണിച്ചു കൊണ്ട് ലൗകിക വ്യാപാരത്തിൽ വിജയം പ്രതീക്ഷിക്കുന്ന ഭരണാധികാരിയെ ഭ്രാന്തനായേ വിവക്ഷിക്കാനൊക്കൂ. ഇതായിരുന്നു മിൽനർ പ്രഭുവിൻെറ സ്ഥിതി. വീരവാദം പറഞ്ഞെങ്കിലും ജനറൽ ബോത്തയുടെ സഹായമില്ലാതെ അദ്ദേഹത്തിന് ട്രാൻസ്വാളും ഫ്രീ സ്റ്റേറ്റും ഭരിക്കുക പ്രയാസമായിരുന്നു. അന്നെല്ലാം ചിന്താമഗ്നനായി ഉൽക്കണ്ഠാഭരിതമായ മനസ്സോടെ തൻെറ ഉദ്യാനത്തിൽ അദ്ദേഹം നടക്കുന്നത് കാണാമായിരുന്നുവെന്ന് പറഞ്ഞുകേട്ടിട്ടുണ്ട്. ആഭ്യന്തര കാര്യങ്ങളിൽ പൂർണാവകാശം ബോവർമാർക്ക് ഉടനെ നൽകുമെന്ന ഉറപ്പിനെ തുടർന്നാണ് വെറേനിഗിങ്ങിലെ സമാധാന ഉടമ്പടിയിൽ ഒപ്പുവച്ചതെന്ന് ജനറൽ ബോത്ത പ്രസ്താവിച്ചു. കാര്യങ്ങളുടെ കിടപ്പ് അങ്ങനെ ആയിരുന്നില്ലെങ്കിൽ താൻ ഒരിക്കലും ഈ സന്ധിയിൽ ഒപ്പുവയ്ക്കുമായിരുന്നില്ലെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു. എന്നാൽ ജനറൽ ബോത്തയ്ക്ക് താൻ അത്തരം വാഗ്ദാനങ്ങളൊന്നും നൽകിയിട്ടില്ലെന്ന് കിച്ചനെർ പ്രഭു പ്രഖ്യാപിച്ചു. ബോവർമാർ അവരുടെ രാജ്യഭക്തി വെളിപ്പെടുത്തുന്നതനുസരിച്ചു. ക്രമേണ അവർക്ക് സ്വയംഭരണാവകാശം നൽകുമെന്ന് അദ്ദേഹം പറഞ്ഞു! രണ്ടു കൂട്ടർക്കും സമ്മതമായി. ഈ കാര്യങ്ങൾ തീർപ്പു കൽപ്പിക്കാൻ ആരുണ്ട്? മദ്ധ്യസ്ഥത ആകാമെന്നു വച്ചാൽ ബോത്ത അതിനു സമ്മതിക്കുമോ? അന്നത്തെ സാമ്രാജ്യത്വ ഭരണകൂടം ഈ കാര്യത്തിൽ പ്രശംസനീയമായ തീരുമാനം കൈക്കൊണ്ടു. അശക്തമായ കക്ഷിയുടെ തീരുമാനത്തെ ശക്തമായ കക്ഷി സ്വീകരിക്കണമെന്ന് സാമ്രാജ്യത്വ ഭരണകൂടം നിശ്ചയിച്ചു. സത്യത്തിൻെറയും നീതിയുടെയും തത്വങ്ങൾ മുൻനിറുത്തിക്കൊണ്ട് ചെയ്യുന്ന ഒരേ ഒരു നിയമാധിഷ്ഠിതമായ വ്യാഖ്യാനം അതുമാത്രമാണ്. ഞാൻ എന്തെങ്കിലും പറയുമ്പോൾ, ഞാൻ ഉദ്ദേശിക്കുന്നത് എന്തുമാകട്ടെ, എൻെറ ശ്രോതാക്കളൊ വായനക്കാരൊ ആരോപിക്കുന്ന അർത്ഥം ആണ് അവരെ സംബന്ധിച്ചു ശരി എന്നു ഞാൻ സമ്മതിക്കണം. നാം നമ്മുടെ ജീവിതത്തിൽ ഈ സുവർണ നിയമം പലപ്പോഴും ലംഘിക്കാറുണ്ട്. അപ്പോൾ സത്യത്തിൻെറ പേരിൽ അസത്യങ്ങളേക്കാൾ മോശമായ അർദ്ധ സത്യങ്ങൾ ഉണ്ടാകുന്നു. അത് തർക്കങ്ങൾക്ക് വഴിവയ്ക്കുന്നു.

സത്യം - അതായത് ജനറൽ ബോത്ത പൂർണമായി വിജയിച്ചപ്പോൾ അദ്ദേഹം തൻെറ പ്രവൃത്തി ആരംഭിച്ചു. എല്ലാ കോളനികളും ചേർത്തുകൊണ്ട് ദക്ഷിണാഫ്രിക്ക ഐക്യവും സമ്പൂർണ സ്വയംഭരണാവകാശവും നേടി. അതിൻെറ കൊടി യൂണിയൻ ജാക്കും ഭൂപടം ചുവന്ന നിറത്തിലുമാണ്. അതിനാൽ ദക്ഷിണാഫ്രിക്ക പൂർണ സ്വാതന്ത്ര്യം നേടി എന്നു പറയുന്നതിൽ അതിശയോക്തി ഇല്ല. ദക്ഷിണാഫ്രിക്കൻ സർക്കാരിൻെറ അനുവാദം ഇല്ലാതെ ഒരു കാശു പോലും അവിടെ നിന്നു ബ്രിട്ടീഷ് സാമ്രാജ്യത്തിന് സ്വീകരിക്കാനാവില്ല. അതു കൂടാതെ'യൂണിയൻ ജാക്ക് ഉപേക്ഷിക്കാനും പേരിൽ സ്വതന്ത്രമാകാനും ദക്ഷിണാഫ്രിക്ക ആഗ്രഹിച്ചാൽ അത് തടയാനാവില്ലെന്ന് ബ്രിട്ടീഷ് മന്ത്രിമാർ സമ്മതിച്ചിട്ടുണ്ട്. ബോവർമാർ അങ്ങനെ ചെയ്യാത്തതിനു തക്ക കാരണമുണ്ട്. അതിലൊന്ന്, ബോവർമാർ ബുദ്ധിയുള്ളവരും സമർത്ഥരുമാണ്. യാതൊരു നഷ്ടവും ഇല്ലാത്ത ഒരു കൂട്ടുകെട്ട് ബ്രിട്ടീഷുകാരുമായി നിലനിർത്തുന്നതിൽ ഒരു തെറ്റുമില്ലെന്ന് അവർക്കറിയാം. മറ്റൊന്ന് പ്രായോഗികമായ സംഗതിയാണ്. ഇംഗ്ലീഷുകാർ അധികമുള്ള സ്ഥലമാണ് നെറ്റാൾ. ബോവർമാരുടെ അത്രയ്ക്കില്ലെങ്കിലും ഇംഗ്ലീഷുകാർ വളരെയുള്ള സ്ഥലമാണ് കേപ് കോളനി. ഇംഗ്ലീഷുകാർക്ക് മുൻതൂക്കമുള്ള സ്ഥലമാണ് ജോഹാനസ്ബർഗ്. ഇങ്ങനെയൊക്കെയുള്ള ദക്ഷിണാഫ്രിക്കയിൽ ബോവർമാർ സ്വതന്ത്ര ജനാധിപത്യ ഭരണക്രമത്തിന് ശ്രമിച്ചാൽ അത് ആഭ്യന്തരലഹളയിലും യുദ്ധത്തിലും കലാശിക്കും. ദക്ഷിണാഫ്രിക്ക അതുകൊണ്ടാണ് ബ്രിട്ടീഷ് സാമ്രാജ്യത്തിന് കീഴിലുള്ള പ്രദേശമായി കഴിയുന്നത്.

ശ്രദ്ധേയമായ വിധത്തിലാണ് യൂണിയൻെറ ഭരണഘടന ചിട്ടപ്പെടുത്തിയിരിക്കുന്നത്. എല്ലാ കക്ഷികൾക്കും പ്രാതിനിധ്യം ലഭിക്കത്തക്കവിധം കൊളോണിയൽ നിയമസഭകൾ നിയമിച്ച പ്രതിനിധികളടങ്ങിയ ദേശീയ സഭയാണ് കരടു ഭരണഘടന ഏകാഭിപ്രായത്തോടെ നിർമ്മിച്ചത്. ബ്രിട്ടീഷ് പാർലിമെൻറ് അതേപടി അത് അംഗീകരിക്കുകയാണുണ്ടായത്. ഭരണഘടനയിൽ വ്യാകരണ സംബന്ധമായ ഒരു തകരാറ് വന്നുപെട്ടിട്ടുണ്ടെന്നും അത് തിരുത്തേണ്ടതാണെന്നും കോമൺസഭയിലെ ഒരംഗം അഭിപ്രായപ്പെട്ടു. സർക്കാർ നടത്തിപ്പിന് ശരിയായ വ്യാകരണം അത്ര കാര്യമല്ല; ഭരണഘടന തയ്യാറാക്കിയിരിക്കുന്നത് ബ്രിട്ടീഷ് മന്ത്രിസഭയും ദക്ഷിണാഫ്രിക്കയിലെ മന്ത്രിമാരും കൂടിയാലോചനകൾ നടത്തിയിട്ടാണ്. വ്യാകരണ സംബന്ധിയായ തെറ്റുകൾ തിരുത്താനുള്ള അവകാശം പോലും ബ്രിട്ടീഷ് പാർലിമെൻറിന് വിട്ടുകൊടുത്തിട്ടില്ല. സർ ഹെൻറി കാംബെൽ ബാനർമാൻ മേൽപ്പറഞ്ഞ അഭിപ്രായത്തെ തിരസ്കരിച്ചു കൊണ്ട് ഇങ്ങനെ പ്രസ്താവിച്ചു. ഒരു സാമ്രാജ്യത്വ ബില്ലാക്കി രൂപാന്തരപ്പെടുത്തിയ ഭരണഘടന യാതൊരു മാറ്റവും വരുത്താതെ പാർലിമെൻറിലെ ഇരുസഭകളും പാസാക്കി.

ഇതിൽ ശ്രദ്ധേയമായ ഒരു കാര്യം കൂടിയുണ്ട്. ഒരു സാധാരണ വായനക്കാരന് നിരർത്ഥകമെന്നു തോന്നിക്കുന്ന ചില വകുപ്പുകൾ യൂണിയൻ നിയമത്തി

ലുണ്ട്. അവ വലിയ തോതിൽ ധനവ്യയത്തിനു സാധ്യതകൾ ഉണ്ടാക്കുന്നുണ്ട്. ഇതു ഭരണഘടനാ നിർമ്മാതാക്കളുടെ ശ്രദ്ധയിൽ പെടാത്തതല്ല. പൂർണതയേക്കാളുപരി ഒത്തുതീർപ്പു കൊണ്ട് യോജിപ്പുണ്ടാക്കി ഭരണഘടനയെ വിജയകരമാക്കുക എന്ന ഉദ്ദേശ്യം ആണ് അവർക്ക് ഉണ്ടായിരുന്നത്. ഒരൊറ്റ കോളനി പോലും തങ്ങളുടെ തലസ്ഥാനം വിടാൻ കൂട്ടാക്കിയില്ല. അതുകൊണ്ട് യൂണിയന്, നാല് തലസ്ഥാനങ്ങളുണ്ടാക്കി. പഴയ കൊളോണിയൽ നിയമസഭകൾ നിർത്തലാക്കി. പകരം കേന്ദ്ര സർക്കാർ വിട്ടുകൊടുത്ത അധികാരങ്ങളുള്ള സംസ്ഥാന സഭകൾ സ്ഥാപിതമായി. ഗവർണർ തസ്തിക നിർത്തിയെങ്കിലും അത്ര തന്നെ അധികാരമുള്ള ഉദ്യോഗസ്ഥന്മാരെ സംസ്ഥാന ഭരണകർത്താക്കളെന്ന പേരിൽ നിയമിച്ചു. നാല് പ്രാദേശിക നിയമനിർമ്മാണ സഭകളും നാല് തലസ്ഥാനങ്ങളും നാല് ഗവർണർമാരും അനാവശ്യമായ ആഡംബരമാണെന്ന് എല്ലാവർക്കും അറിയാം. പക്ഷേ ദക്ഷിണാഫ്രിക്കയിലെ സമർത്ഥരായ രാജ്യതന്ത്രജ്ഞർ അതിനെ എതിർത്തില്ല. അനാവശ്യമായ ഈ ഏർപ്പാട് അമിതമായ ചെലവുണ്ടാക്കുമെങ്കിലും, ഐകമത്യം ലക്ഷ്യമായിരുന്നതിനാൽ പുറത്തുനിന്നുള്ള വിമർശനത്തെ വകവയ്ക്കാതെ തങ്ങൾക്കുചിതമെന്നു തോന്നിയത് നേതാക്കന്മാർ ചെയ്തു. അതിനൊക്കെ ബ്രിട്ടീഷ് പാർലിമെൻറിൻെറ അംഗീകാരവും ലഭിച്ചു.

മഹത്തായ സത്യാഗ്രഹ സമരത്തിൻെറ ആന്തരാർത്ഥം വിശദമാക്കാൻ ദക്ഷിണാഫ്രിക്കയുടെ ചരിത്രം അറിയാഞ്ഞാൽ ബുദ്ധിമുട്ടുള്ളതു കൊണ്ടാണ് ഞാൻ ഈ ചരിത്രം സംക്ഷിപ്തമായി വിവരിച്ചത്. ഈ രാജ്യത്തേയ്ക്ക് ഇന്ത്യക്കാർ എങ്ങനെ വന്നുചേർന്നെന്നും സത്യാഗ്രഹം ആരംഭിക്കുന്നതിനു മുമ്പ് തങ്ങൾക്കു നേരിടേണ്ടിവരുന്ന വിപരീത സാഹചര്യങ്ങളെ എങ്ങനെ എതിർത്തുവെന്നും ആണ് ഇനി അറിയേണ്ടത്.

## അദ്ധ്യായം 3

# ഇന്ത്യക്കാർ ദക്ഷിണാഫ്രിക്കയിൽ പ്രവേശിക്കുന്നു

ഇംഗ്ലീഷുകാർ ദക്ഷിണാഫ്രിക്കയിൽ എങ്ങനെ എത്തിച്ചേർന്നുവെന്ന് കഴിഞ്ഞ അദ്ധ്യായത്തിൽ നമ്മൾ കണ്ടുകഴിഞ്ഞു. സുളുവർഗ്ഗക്കാരിൽ നിന്നു ചില സൗജന്യങ്ങൾ സമ്പാദിച്ച് അവർ നെറ്റാളിൽ പാർപ്പാരംഭിച്ചു. ഒന്നാന്തരം കാപ്പിയും, ചായയും, കരിമ്പും നെറ്റാളിൽ കൃഷി ചെയ്തുണ്ടാക്കാനാവുമെന്ന് അവർ മനസ്സിലാക്കി. അത്തരം കൃഷികൾ ധാരാളമായി ചെയ്യണമെങ്കിൽ ആയിരക്കണക്കിന് തൊഴിലാളികളുടെ സേവനം ആവശ്യമായിരുന്നു. കോളനിയിലെ കുടിയേറ്റക്കാരായ കുറച്ചുപേരെക്കൊണ്ടത് സാധിക്കില്ലായിരുന്നു. നീഗ്രോകളെ പണിയെടുപ്പിക്കാൻ പ്രേരിപ്പിക്കുകയും ഭീഷണിപ്പെടുത്തുകയും ചെയ്തെങ്കിലും അടിമത്ത്വം നിരോധിച്ചിരുന്നതിനാൽ ആ പ്രവൃത്തികൾ വെറുതെയായി. നീഗ്രോകൾക്ക് കഠിനമായി ജോലി ചെയ്തു പരിചയമില്ലായിരുന്നു. വർഷത്തിൽ ആറുമാസം ജോലി ചെയ്ത് സുഖമായി ജീവിക്കുന്നവനാണവൻ. അവനെന്തിന് ഒരു മുതലാളിക്ക് കുറെക്കാലം അടിമപ്പണി ചെയ്യണം? സ്ഥിരമായ ഒരു തൊഴിലാളിസംഘമില്ലെങ്കിൽ കുടിയേറ്റക്കാരായ ഇംഗ്ലീഷുകാർക്ക് തോട്ടപ്പണി ചെയ്യാനാവില്ലെന്നു മനസ്സിലായി. തന്നിമിത്തം ഇന്ത്യാ ഗവൺമെൻറുമായി ആലോചിച്ച് തൊഴിലാളികൾക്കായി സഹായമഭ്യർത്ഥിച്ചു. ഇന്ത്യാ ഗവൺമെൻറ് ഈ അപേക്ഷ സ്വീകരിക്കുകയും കരാർപ്രകാരം കരാർ തൊഴിലാളികളുടെ ആദ്യസംഘം 1860 നവം: 16-ാം തീയതി നെറ്റാളിൽ എത്തിച്ചേരുകയും ചെയ്തു. ചരിത്രത്തെ സംബന്ധിച്ചു വിധിനിർണായകമായ ദിവസം. ഈ സംഭവം നടന്നില്ലായിരുന്നെങ്കിൽ ദക്ഷിണാഫ്രിക്കയിൽ ഇന്ത്യക്കാരെത്തുകയോ സത്യാഗ്രഹം നടക്കുകയോ ഇല്ലായിരുന്നു. ഈ ഒരു പുസ്തകം രചിക്കുകയും ഇല്ലായിരുന്നു.

ഇന്ത്യാ ഗവൺമെൻറ് വേണ്ടവിധം ആലോചിക്കാതെയാണ് ഇങ്ങനെയൊരു പ്രവൃത്തിയ്ക്കൊരുങ്ങിയതെന്നാണ് എൻെറ അഭിപ്രായം. ഇന്ത്യയിലെ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ മന:പൂർവമോ അല്ലാതെയോ നെറ്റാളിലെ സ്വസഹോദരന്മാരോട് പക്ഷപാതം വച്ചുപുലർത്തിയിരുന്നു. തൊഴിലാളികളുടെ സംരക്ഷണത്തിന് കരാറുകളിൽ ആകാവുന്നത്ര വകുപ്പുകൾ ചേർത്തിരുന്നുവെന്നത് ശരിയാണ്. അവർക്ക് താമസിക്കാൻ തരക്കേടില്ലാത്ത ഏർപ്പാടുകളാണ് ചെയ്തിരുന്നത്. എന്നാൽ ദൂരദേശത്തു ചെന്നു പാർക്കുന്ന നിരക്ഷരരായ അവരുടെ സങ്കടങ്ങൾ പരിഹരിക്കാൻ ആവശ്യമായ നടപടികൾ പരിഗണിക്കപ്പെട്ടിരുന്നില്ല. അവരുടെ മതപരമായ ആവശ്യങ്ങളും സദാചാരസംരക്ഷണവും പര്യാലോചനയിൽ പെട്ടിരുന്നുമില്ല. അടിമത്തം നിയമം മൂലം നിർമാർജനം ചെയ്തിരുന്നെങ്കിലും മുതലാളിമാർ തൊഴിലാളികളെ അടിമകളാക്കാൻ ആഗ്രഹിക്കുമെന്ന്

ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ കരുതിയിരുന്നില്ല. നെറ്റാളിലേക്ക് പോയ തൊഴിലാളികൾ താൽക്കാലിക അടിമകളായിരിക്കുമെന്ന് അവർ കരുതണമായിരുന്നു. അവരിക്കാര്യം, വാസ്തവത്തിൽ മനസ്സിലാക്കിയിരുന്നില്ല. ഈ തൊഴിലാളികളുടെ സ്ഥിതികൾ കാര്യമായി പഠിച്ച പരേതനായ സർ. ഡബ്ല്യു. ഡബ്ല്യു. ഹണ്ടർ, ഇതു സംബന്ധിച്ച് രസകരമായ ഒരു 'പദം' ഉപയോഗിക്കുകയുണ്ടായി. നെറ്റാളിലെ ഇന്ത്യൻ തൊഴിലാളികളുടെ സ്ഥിതിയെപ്പറ്റി എഴുതിയപ്പോൾ അത് 'അർദ്ധാടിമത്ത്വ'മാണെന്ന് അദ്ദേഹം പ്രസ്താവിച്ചു. മറ്റൊരവസരത്തിൽ അവരുടെ സ്ഥിതി അടിമത്ത്വത്തിന്റെ വക്കിലാണെന്ന് അദ്ദേഹം ഒരു കത്തിൽ സൂചിപ്പിച്ചു. നെറ്റാളിലെ ഒരു കമ്മിറ്റിയുടെ മുമ്പാകെ തെളിവു കൊടുക്കുമ്പോൾ ആ കോളനിയിലെ യൂറോപ്യന്മാരിൽ പ്രമുഖനായിരുന്ന മി. ഹാരി എസ്കോംബ് ഇക്കാര്യം സമ്മതിച്ചിട്ടുണ്ട്. നെറ്റാളിലെ യൂറോപ്യൻ നേതാക്കളുടെ പ്രസ്താവനയിൽ നിന്ന് ഇത്തരം അഭിപ്രായങ്ങൾ ഇനിയും ശേഖരിക്കാം. ഇന്ത്യാ ഗവൺമെൻറിന് ഇന്ത്യയിൽ നിന്നെത്തിയ തൊഴിലാളികൾ കൊടുത്ത ഹർജികളിൽ ഈ അഭിപ്രായങ്ങൾ എടുത്തു ചേർത്തിട്ടുണ്ട്. പക്ഷേ, വിധി അതിന്റെ വഴിക്കുപോയി. ഇന്ത്യൻ തൊഴിലാളികളെ നെറ്റാളിലേക്ക് കൊണ്ടുപോയ ആ കപ്പലിൽ മഹത്തായ സത്യാഗ്രഹ പ്രസ്ഥാനത്തിന്റെ ബീജവും ഉണ്ടായിരുന്നു.

നെറ്റാളുമായി ബന്ധമുള്ള ഇന്ത്യൻ ഏജൻറുമാർ തൊഴിലാളികളെ വ്യാമോഹങ്ങൾക്കിരയാക്കിയത്, വ്യാമോഹത്തിൽപെട്ട് അവർ മാതൃഭൂമി വിട്ടത്, നെറ്റാളിൽ ചെന്നപ്പോൾ അവരുടെ കണ്ണുതുറന്നത്, എന്നിട്ടും അവിടെ തങ്ങിയത്, പുതിയ ആളുകൾ വന്നത്, മത സദാചാരങ്ങൾ ചുമത്തുന്ന നിരോധനങ്ങൾ അവർ ലംഘിച്ചത്, വ്യക്തമായി പറഞ്ഞാൽ നിരോധനങ്ങൾ പാടേ ഇല്ലാതായത്, ഈ നിർഭാഗ്യർക്കിടയിൽ കുടുംബിനികൾക്കും വെപ്പാട്ടികൾക്കും തമ്മിൽ വ്യത്യാസം ഇല്ലാതായത് – അതെല്ലാം ഈ പുസ്തകത്തിൽ വിവരിക്കാൻ സ്ഥലം പോരാ.

കരാർപ്രകാരം തൊഴിലാളികൾ നെറ്റാളിലേക്ക് പോയിട്ടുണ്ടെന്ന വാർത്ത അറിഞ്ഞ അവരുടെ മൊറിഷ്യസിലുള്ള ബന്ധുക്കൾ കച്ചവടത്തിന് നെറ്റാളിൽ പോകാൻ തല്പരരായി. ഇന്ത്യയിൽ നിന്ന് നെറ്റാളിലേക്കു പോകുന്ന വഴിക്കുള്ള മൊറിഷ്യസിൽ കച്ചവടക്കാരും തൊഴിലാളികളുമായ അനേകായിരം ഇന്ത്യക്കാർ താമസമാക്കിയിട്ടുണ്ട്. മൊറിഷ്യസിലെ ഇന്ത്യൻ വ്യാപാരി പരേതനായ സേട്ട് അബൂബക്കർ അമദ് നെറ്റാളിൽ ഒരു കച്ചവടസ്ഥാപനം തുറക്കാൻ തീർച്ചയാക്കി. ഇന്ത്യൻ കച്ചവടക്കാർക്ക് എത്രമാത്രം ത്രാണിയും സൂക്ഷ്മതയും ഉണ്ടെന്ന് നെറ്റാളിലെ ഇംഗ്ലീഷുകാർക്ക് അറിഞ്ഞുകൂടായിരുന്നു. അവർ അതു ശ്രദ്ധിച്ചുമില്ല. കരാറിൻപടി ലഭിച്ച തൊഴിലാളികളുടെ സഹായത്തോടെ കരിമ്പും കാപ്പിയും ചായയും ലാഭകരമായി കൃഷി ചെയ്യാൻ അവർക്ക് കഴിഞ്ഞു. അവർ പഞ്ചസാര ഉണ്ടാക്കി. ചുരുങ്ങിയ കാലം കൊണ്ട് ദക്ഷിണാഫ്രിക്ക മുഴുവൻ ചുരുങ്ങിയ തോതിൽ പഞ്ചസാരയും കാപ്പിയും ചായയും വിറ്റുതുടങ്ങി. വളരെ അധികം പണം സമ്പാദിച്ചതുകൊണ്ട് കൊട്ടാരസമാനങ്ങളായ കെട്ടിട

ങ്ങൾ നിർമ്മിച്ചു. തരിശായി കിടന്നിരുന്ന പ്രദേശങ്ങൾ ഒന്നാന്തരം തോട്ടമാക്കി. ഇത്തരം ഒരവസ്ഥയിൽ സമർത്ഥനും വിശ്വസ്തനുമായ അബൂബക്കർ സേട്ടിനെ പോലുള്ള വ്യാപാരി അവിടെ വന്നു താമസമാക്കിയതിൽ അവർക്കു വിസമ്മതമുണ്ടായില്ല. അബൂബക്കർ സേട്ടിന്റെ പങ്കുകച്ചവടക്കാരനായി ഒരു ഇംഗ്ലീഷ്കാരനും ചേർന്നു. നെറ്റാളിൽ വ്യാപാരത്തിലേർപ്പെട്ട അബൂബക്കർ സേട്ട് ധാരാളം ഭൂമി വാങ്ങി. അബൂബക്കർ സേട്ടിന്റെ അഭിവൃദ്ധിയെക്കുറിച്ചുള്ള കഥകൾ സ്വദേശമായ പോർബന്തറിലും പരിസരപ്രദേശങ്ങളിലും വ്യാപിച്ചു. തുടർന്ന് മറ്റ് മേമൻ വർഗ്ഗക്കാരും നെറ്റാളിലെത്തി. സൂറത്തിൽ നിന്ന് കുറേ ബോറന്മാരും അവരെ പിൻതുടർന്ന് അവിടെ എത്തി. ഈ വ്യാപാരികൾക്ക് കണക്കെഴുത്തുകാർ ആവശ്യമായിരുന്നു. അതിനാൽ ഗുജറാത്തിൽ നിന്നും സൗരാഷ്ട്രയിൽ നിന്നും ഹിന്ദുക്കളായ കണക്കെഴുത്തുകാർ അവർക്കൊപ്പം ഉണ്ടായിരുന്നു.

സ്വതന്ത്രരായ വ്യാപാരികളും അവരുടെ സ്വതന്ത്രരായ ജോലിക്കാരും; കരാർ ജോലിക്കാർ – ഇങ്ങനെ രണ്ടുതരം ഇന്ത്യക്കാരാണ് നെറ്റാളിൽ സ്ഥിരതാമസമാക്കിയവർ. അവരിൽ കരാർ പണിയിൽ ഏർപ്പെട്ട തൊഴിലാളികൾക്ക് കാലക്രമത്തിൽ കുട്ടികളുണ്ടായി. കുട്ടികൾ തൊഴിൽ ചെയ്യാൻ നിർബന്ധിക്കപ്പെട്ടില്ലെങ്കിലും കൊളോണിയൽ നിയമത്തിലെ പല കഠിന വകുപ്പുകളും അവരെ ബാധിച്ചു. അടിമകളുടെ കുട്ടികൾക്കെങ്ങനെ അടിമത്വത്തിൽ നിന്ന് രക്ഷ നേടാനാവും? അഞ്ചുകൊല്ലം പണിയെടുക്കാം എന്ന കരാറിലാണ് തൊഴിലാളികൾ നെറ്റാളിലേക്ക് പോയത്. ഇക്കാലം കഴിഞ്ഞാൽ അവർക്കവിടെ സ്വതന്ത്ര തൊഴിലാളികളായി താമസിക്കാനും വ്യാപാരം നടത്തുവാനും അവകാശമുണ്ടായിരുന്നു. ചിലരങ്ങനെ ചെയ്തു. മറ്റു ചിലർ സ്വരാജ്യത്തേക്ക് മടങ്ങിപ്പോന്നു. നെറ്റാളിൽ പാർത്തുവന്നവർ 'സ്വതന്ത്ര ഇന്ത്യക്കാർ' എന്നറിയപ്പെട്ടു. ഇത്തരക്കാരുടെ സവിശേഷ നിലയെക്കുറിച്ച് അറിയേണ്ടത് അത്യാവശ്യമാണ്. ഞാൻ ആദ്യം പറഞ്ഞതുപോലെയുള്ള യഥാർത്ഥ സ്വതന്ത്ര ഇന്ത്യക്കാർക്ക് അനുവദിച്ചിരുന്ന അവകാശങ്ങൾ ഇവർക്ക് അനുവദിച്ചിരുന്നില്ല. ഒരിടത്ത് നിന്ന് മറ്റൊരിടത്തേക്ക് പോകാൻ 'പാസ്സ്' വാങ്ങണമായിരുന്നു. വിവാഹം നിയമേന സാധുവാകണമെങ്കിൽ 'ഇന്ത്യൻ കുടിയേറ്റക്കാരുടെ സംരക്ഷകൻ' എന്ന ഉദ്യോഗസ്ഥനു മുമ്പാകെ വിവാഹം രജിസ്റ്റർ ചെയ്യണമെന്നു നിയമം ഉണ്ടായിരുന്നു. അങ്ങനെ പല നിയന്ത്രണങ്ങൾക്കും വിധേയരായിരുന്നു അവർ.

കരാർ തൊഴിലെടുക്കുന്ന ഇന്ത്യക്കാർക്കും സ്വതന്ത്ര ഇന്ത്യക്കാർക്കും പുറമെ നീഗ്രോകളുമായിട്ടും കച്ചവടം ചെയ്യാൻ കഴിയുമെന്ന് ഇന്ത്യൻ വ്യാപാരികൾക്ക് മനസ്സിലായി. യൂറോപ്യൻ വ്യാപാരികളെ ഭയന്നിരുന്ന നീഗ്രോകൾക്ക് ഇന്ത്യൻ വ്യാപാരികൾ ഒരാവശ്യമായിത്തീർന്നു. നീഗ്രോകളുമായി കച്ചവടം നടത്താൻ യൂറോപ്യന്മാർ ആഗ്രഹിച്ചിരുന്നെങ്കിലും നീഗ്രോകൾക്ക് അവരിൽ നിന്ന് മര്യാദ പ്രതീക്ഷിക്കാനായില്ല. അവർ കൊടുക്കുന്ന സംഖ്യയ്ക്ക് യൂറോപ്യൻ കച്ചവടക്കാർ മുഴുവനായി കണക്കു പറഞ്ഞാൽ അതൊരു മഹാഭാഗ്യ

മായി കരുതിപ്പോന്നു. നാലു ഷില്ലിംഗിന് സാധനം വാങ്ങി ഒരു പവൻ കൊടുത്താൽ പതിനാറ് ഷില്ലിംഗാണ് മടക്കിക്കൊടുക്കേണ്ടത്. എന്നാൽ ഈ പതിനാറു ഷില്ലിംഗിനു പകരം നാലു ഷില്ലിംഗ് മടക്കിക്കൊടുക്കുകയാണ് പതിവ്. അല്ലെങ്കിൽ ഒന്നും കൊടുക്കാത്ത കടുത്ത അനുഭവവും അവരിൽ ചിലർക്ക് ഉണ്ടായിട്ടുണ്ട്. ബാക്കി ആവശ്യപ്പെടുകയോ, ബാക്കി തരേണ്ടതിൽ കുറഞ്ഞുപോയെന്നു പറയുകയോ, ഒരു സാധു നീഗ്രോ ചെയ്താൽ അവൻ ചീത്ത കേൾക്കേണ്ടി വരും. കാര്യങ്ങൾ ഇവിടം കൊണ്ട് അവസാനിച്ചാൽ നീഗ്രോവിന് ഗ്രഹങ്ങളോടു നന്ദി പറയാം. അല്ലെങ്കിൽ ചീത്തയുടെ പുറകേ അടിയോ തൊഴിയോ കൂടെ കിട്ടും. ഇംഗ്ലീഷുകാരായ എല്ലാ വ്യാപാരികളും ഇത്തരക്കാരായിരുന്നുവെന്ന് ഞാനുദ്ദേശിക്കുന്നില്ല. ഇത്തരക്കാരുടെ എണ്ണം സാമാന്യത്തിലധികമായിരുന്നുവെന്ന് തീർത്തു പറയാം. ഇന്ത്യയിൽ നിന്നെത്തിയ കച്ചവടക്കാർ നല്ലവാക്കും തമാശയും പറഞ്ഞ് നീഗ്രോകൾക്കൊപ്പം ചിരിക്കുന്നവരായിരുന്നു. തങ്ങൾ വാങ്ങാൻ ആഗ്രഹിക്കുന്ന സാധനങ്ങൾ കടയിൽ കയറി നോക്കണമെന്ന ആഗ്രഹമുള്ളവരാണ് സാധാരണക്കാരായ നീഗ്രോകൾ. ഇന്ത്യൻ വ്യാപാരികൾ അതെല്ലാം അനുവദിക്കാറുണ്ട്.

അവർക്ക് അവരുടേതായ സ്വാർത്ഥ താല്പര്യമുണ്ടായിരുന്നു. പരസ്നേഹം കൊണ്ടല്ല ഇതെല്ലാം ചെയ്തത് എന്നത് വാസ്തവമാണ്. തക്കം കിട്ടിയാൽ ഇന്ത്യക്കാരും നീഗ്രോകളെ ചതിക്കാതിരുന്നില്ല. എങ്കിലും അവർ പുലർത്തിയിരുന്ന മര്യാദ നീഗ്രോകൾക്കിടയിൽ ഇന്ത്യക്കാരെ സുസമ്മതരാക്കി. ഇതിനെല്ലാം പുറമെ, നീഗ്രോകൾക്ക് ഇന്ത്യൻ വ്യാപാരികളോട് ഒട്ടും ഭയം ഉണ്ടായിരുന്നില്ല. നീഗ്രോകളെ, ഇന്ത്യക്കാർ ചതിച്ചിട്ടുള്ളത് കണ്ടുപിടിയ്ക്കാൻ അവസരം കിട്ടിയിട്ടുള്ളപ്പോൾ ഇന്ത്യക്കാർക്ക് അവരിൽ നിന്നു കഠിനമായ ഉപദ്രവം ഏല്ക്കേണ്ടി വന്നിട്ടുണ്ട്. പലപ്പോഴും അവർ ഇന്ത്യൻ കച്ചവടക്കാരെ ശകാരിക്കുന്നതും കേൾക്കാമായിരുന്നു. ഇന്ത്യക്കാരേയും നീഗ്രോകളെയും പറ്റി പറയുകയാണെങ്കിൽ ഇന്ത്യക്കാർക്ക് നീഗ്രോകളെ ഭയമായിരുന്നു. അതുകൊണ്ട് അവരുമായുള്ള കച്ചവടം ഇന്ത്യക്കാർക്ക് ലാഭമായി. ദക്ഷിണാഫ്രിക്കയിൽ എങ്ങുമുള്ളവരാണല്ലോ നീഗ്രോകൾ.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനകാലത്ത് (1880കളിൽ) ട്രാൻസ്വാളിലും ഓറഞ്ച് ഫ്രീ സ്റ്റേറ്റിലും ബോവർമാരുടെ ജനാധിപത്യ ഭരണകൂടമാണ് നിലനിന്നിരുന്നത്. ചുരുക്കിപ്പറഞ്ഞാൽ നീഗ്രോകൾക്ക് യാതൊരു പങ്കുമില്ലാത്ത വെള്ളക്കാരുടെ ഭരണം. ബോവർമാർ, സരളഹൃദയരും തുറന്നു പറയുന്നവരും അഹങ്കാരം ലവലേശമില്ലാത്തവരും ഇന്ത്യക്കാരുമായി ഇടപെടുന്നതിൽ അഭിമാനക്ഷതമില്ലാത്തവരും ആണെന്ന് കേട്ടിരുന്നതിനാൽ അവരുമായി വ്യാപാരബന്ധം സ്ഥാപിക്കാനാവുമെന്ന് ഇന്ത്യൻ വ്യാപാരികൾ കരുതിയിരുന്നു. ഇക്കാരണത്താൽ ട്രാൻസ്വാളിലും ഫ്രീ സ്റ്റേറ്റിലും ഇന്ത്യൻ കച്ചവടക്കാർ കച്ചവടസ്ഥാപനങ്ങൾ തുറന്നു. ഇക്കാലത്ത് അവിടെ റെയിൽവേ ഗതാഗതം ഇല്ലാതിരുന്നതിനാൽ കച്ചവടക്കാർക്ക് ധാരാളം ലാഭം കിട്ടി. നല്ല നില

യിൽ ബോവർമാർക്കും നീഗ്രോകൾക്കും ഇടയിൽ ഇന്ത്യൻ വ്യാപാരികൾക്ക് കച്ചവടം നടത്താൻ കഴിഞ്ഞുവെന്നത് അവരുടെ ആഗ്രഹത്തെ സഫലീകരിച്ചു. ചിലർ കേപ് കോളനിയിലും കച്ചവടം നടത്തി. അവർക്കും നല്ല സമ്പാദ്യം ഉണ്ടായി. ഇങ്ങനെ നാലു കോളനികളിലും ഇന്ത്യക്കാരായ കുറേ പേർ സ്ഥിരതാമസമാക്കി.

നാല്പതിനായിരത്തിനുമൻപതിനായിരത്തിനുമിടയിൽ സ്വതന്ത്ര ഇന്ത്യക്കാർ ഇപ്പോൾ അവിടെ ഉണ്ട്. കരാറിൽ നിന്നൊഴിവാക്കപ്പെട്ട 'സ്വതന്ത്ര ഇന്ത്യക്കാരെ'ന്നു വിളിക്കപ്പെടുന്നവരും അവരുടെ വംശപരമ്പരയും ചേർന്ന് ഒരു ലക്ഷത്തോളം വരും.

## അദ്ധ്യായം 4

# സങ്കടങ്ങളുടെ ഒരു പുനരവലോകനം

### നെറ്റാൾ

യൂറോപ്യൻ തോട്ടം ഉടമകൾക്ക് നെറ്റാളിൽ അടിമകളെ മാത്രമേ ആവശ്യമുണ്ടായിരുന്നുള്ളൂ. കരാറു കഴിഞ്ഞ് തങ്ങളോടു മൽസരിക്കാൻ കുറച്ചെങ്കിലും കഴിവുള്ള സ്വതന്ത്ര തൊഴിലാളികളെ അവർക്ക് ഇഷ്ടമായിരുന്നില്ല. കൃഷിയിലും മറ്റു വ്യവസായങ്ങളിലും വിജയിക്കാൻ കഴിയാത്തവരാണ് കരാർത്തൊഴിലാളികളായി ഇന്ത്യയിൽ നിന്ന് നെറ്റാളിൽ എത്തിച്ചേർന്നതെന്ന കാര്യത്തിൽ യാതൊരു സംശയവും വേണ്ട. എന്നാലവർക്ക് കൃഷിയെക്കുറിച്ചും ഭൂമിയുടെ വിലയെക്കുറിച്ചും ധാരണയില്ലായിരുന്നെന്ന് വിചാരിക്കുന്നത് ശരിയല്ല. പച്ചക്കറി കൃഷി ചെയ്താൽ, നെറ്റാളിൽ വരുമാനം ഉണ്ടാക്കാമെന്നും, ഒരു കഷണം ഭൂമി കൂടി സ്വന്തമായി ഉണ്ടെങ്കിൽ നല്ല വരുമാനം ഉണ്ടാക്കാനാവുമെന്നും അവർ കണ്ടു. കരാർ കാലം കഴിഞ്ഞ തൊഴിലാളികൾ, അതിനാൽ ചെറുകിട തൊഴിലുകളിൽ മുഴുകി അവിടെ കൂടി. അത്, നെറ്റാളിൽ കുടിയേറിപ്പാർക്കുന്നവർക്ക് പൊതുവെ ഗുണകരമായി. സമർത്ഥരായ കർഷകരുടെ അഭാവത്തിൽ മുമ്പിവിടെ കിട്ടാതിരുന്ന പല പച്ചക്കറികളും അവരുടെ പ്രയത്നം കൊണ്ട് ലഭ്യമായി. ചുരുക്കമായിരുന്ന മറ്റിനം പച്ചക്കറികളും സുലഭമായി. ഫലത്തിൽ പച്ചക്കറിക്ക് വില കുറഞ്ഞു. ഇത്തരത്തിലുള്ള പുതിയ മാറ്റം യൂറോപ്യൻ തോട്ടമുടമകൾക്ക് പിടിച്ചില്ല. തങ്ങൾ മാത്രം അടക്കി ഭരിച്ചിരുന്നിടത്ത് ചിലരെങ്കിലും മൽസരിക്കാനുണ്ടെന്ന് മനസ്സിലായതോടെ കരാറു കഴിഞ്ഞ ഈ സാധു തൊഴിലാളികൾക്ക് എതിരായി അവർ ഒരു പ്രസ്ഥാനം ആരംഭിച്ചു. യൂറോപ്യന്മാർ കൂടുതൽ കൂടുതൽ തൊഴിലാളികളെ ആവശ്യപ്പെടുകയും കരാർ അടിസ്ഥാനത്തിൽ ഇന്ത്യയിൽ നിന്ന് കൂലിത്തൊഴിലാളികളെ എല്ലാം എടുക്കുകയും ചെയ്തു. എന്നാൽ അതേ സമയം കാലാവധി കഴിഞ്ഞ കൂലിത്തൊഴിലാളികളെ എങ്ങനെയെങ്കിലും ഉപദ്രവിക്കണമെന്ന വിചാരത്താൽ അവർക്കെതിരെ യൂറോപ്യന്മാർ പ്രക്ഷോഭം ആരംഭിച്ചെന്നു പറയുമ്പോൾ വായനക്കാർ അദ്ഭുതപ്പെട്ടു പോകും. അവരുടെ തീവ്രപരിശ്രമത്തിനും പ്രവൃത്തിനൈപുണ്യത്തിനും ലഭിച്ച പ്രതിഫലം!

ഈ പ്രസ്ഥാനം വിവിധ രൂപങ്ങൾ കൈക്കൊണ്ടു. കരാർ കഴിഞ്ഞ കൂലിത്തൊഴിലാളികളെ മൊത്തത്തിൽ ഇന്ത്യയിലേക്ക് മടക്കി അയക്കണം. അതുപോലെ പുതിയതായി നെറ്റാളിലെത്തുന്ന കൂലിത്തൊഴിലാളികളുടെ കരാറിന്റെ കാലാവധി കഴിഞ്ഞിട്ടും കരാർ പുതുക്കുന്നില്ലെങ്കിൽ അവരെ സ്വരാജ്യത്തേക്ക് മടക്കി അയക്കാനാവശ്യമായ വകുപ്പു കൂടി കരാറിൽ ചേർക്കണം. ഇങ്ങനെ ഒരു കൂട്ടം പ്രക്ഷോഭകർ വാദിച്ചു. ആദ്യത്തെ അഞ്ചുവർഷത്തെ കരാറിനുശേഷം വീണ്ടും കരാർ ചെയ്ത് തൊഴിൽ എടുക്കാത്തപക്ഷം അവരിൽ

നിന്ന് നല്ലൊരു തുക നികുതി (തലക്കരം) ഇനത്തിൽ ഈടാക്കണമെന്ന് രണ്ടാമത്തെ കൂട്ടർ വാദിച്ചു. കരാർ കഴിഞ്ഞതിനുശേഷം, ഇന്ത്യക്കാർ, സ്വതന്ത്രരായി നെറ്റാളിൽ താമസിക്കുന്നത് ഏതു മാർഗ്ഗം ഉപയോഗിച്ചും തടയുക എന്നു മാത്രമായിരുന്നു, ഈ രണ്ടുകൂട്ടം പ്രക്ഷോഭകരുടെയും ഉദ്ദേശ്യം. പ്രക്ഷോഭം പ്രശ്നമായി മാറിയപ്പോൾ നെറ്റാൾ സർക്കാർ ഒരു കമ്മീഷനെ നിയോഗിച്ചു. കമ്മീഷൻ സ്വതന്ത്രമായി തെളിവെടുത്തപ്പോൾ, കരാർ കഴിഞ്ഞ തൊഴിലാളികളുടെ സാന്നിദ്ധ്യം മുഴുവൻ ജനങ്ങൾക്കും സാമ്പത്തികമായി ഗുണകരമായതിനാലും പ്രക്ഷോഭകരുടെ ആവശ്യങ്ങൾ അന്യായങ്ങളായതിനാലും തെളിവ് യൂറോപ്യന്മാരുടെ പ്രക്ഷോഭണങ്ങൾക്ക് എതിരായിരുന്നു. തല്ക്കാലം കമ്മീഷനെ കൊണ്ട് അവർക്ക് പ്രയോജനം ലഭിച്ചില്ലെങ്കിലും കെട്ടതീയ്ക്കുള്ളിൽ നിന്നുള്ള പുക പോലെ പ്രക്ഷോഭം നെറ്റാൾ സർക്കാരിൽ അനുകൂലാഭിപ്രായമുണ്ടാക്കി. മറിച്ച് എന്തു സംഭവിക്കാൻ? നെറ്റാൾ സർക്കാരിന് തോട്ടമുടമകളോട്, സൗഹൃദമാണുണ്ടായിരുന്നത്. അതിനാൽ, മേല്പറഞ്ഞ രണ്ടു കൂട്ടം പ്രക്ഷോഭകരുടെയും ഉദ്ദേശങ്ങൾ ഇന്ത്യയിലെ ഭരണകൂടത്തെ കത്തിടപാടുകളിലൂടെ അറിയിച്ചു. ഇന്ത്യയിൽ നിന്ന് അയച്ചു കൊടുത്ത കരാർത്തൊഴിലാളികളെ എന്നന്നേക്കും അടിമകളാക്കി വയ്ക്കുന്ന ഏർപ്പാടിനോട് ഇന്ത്യൻ ഭരണകൂടത്തിന് യോജിക്കാൻ കഴിഞ്ഞില്ല. കരാർ കാലത്തിനുശേഷം അവരുടെ കഴിവുകൾ വികസിപ്പിക്കാനും ധനസ്ഥിതി മെച്ചപ്പെടുത്താനും അവർക്ക് അവസരം ഉണ്ട് എന്നതായിരുന്നു ഇന്ത്യയിൽ നിന്ന് ഇത്ര അകലെ കൂലിത്തൊഴിലാളികളെ അയക്കാനുള്ള ഒരു ന്യായീകരണം അഥവാ ഒഴികഴിവ്. നെറ്റാൾ അന്ന് ക്രൗൺ കോളനിയായിരുന്നു. നെറ്റാൾ സർക്കാർ ചെയ്യുന്ന പ്രവൃത്തികൾക്ക് ബ്രിട്ടീഷ് കൊളോണിയൽ - ഓഫീസിന് അതിനാൽ ഉത്തരവാദിത്വം ഉണ്ടായിരുന്നു. നെറ്റാളിൻെറ ഏതൊരു ആവശ്യവും ഒറ്റയ്ക്ക് നിറവേറ്റാൻ കഴിയുമായിരുന്നില്ല. ബ്രിട്ടീഷ് സർക്കാരിൻെറ ഭാഗത്തുനിന്ന് സഹായം പ്രതീക്ഷിക്കാനും കഴിയുമായിരുന്നില്ല. ഇത്തരം കാരണങ്ങളാൽ നെറ്റാൾ ഉത്തരവാദിത്വ ഭരണത്തിനായി ഒരു പ്രസ്ഥാനം ആരംഭിച്ചു. 1893 ൽ സ്വയംഭരണാധികാരം കിട്ടി. നെറ്റാളിന്, സ്വയം അതിൻെറ ശക്തി മനസ്സിലായി. നെറ്റാൾ കൊണ്ടുവരുന്ന ഏതാവശ്യങ്ങളും അനുവദിക്കാൻ കൊളോണിയൽ ആഫീസിനും അങ്ങനെ വിഷമമില്ലാതായി. നെറ്റാളിലെ പുതിയ ഉത്തരവാദിത്വ സർക്കാരിൻെറ കുറേ പ്രതിനിധികൾ ഇന്ത്യൻ സർക്കാരുമായി കൂടിയാലോചനക്കു വേണ്ടി, ഇന്ത്യയിലേക്കു തിരിച്ചു. കരാറു കഴിഞ്ഞ ഇന്ത്യൻ തൊഴിലാളികൾ നെറ്റാളിൽ തുടർന്നു താമസിച്ചാൽ, പ്രതിവർഷം ഇരുപത്തിയഞ്ചു പവനോ മുന്നൂറ്റിയെഴുപത്തിയഞ്ചു രൂപയോ തലവരി ചുമത്തുമെന്ന് ആ പ്രതിനിധികൾ, ഇന്ത്യൻ സർക്കാർ മുമ്പാകെ നിർദ്ദേശം വച്ചു. ഇത്ര വലിയൊരു തുക കൊടുത്ത് സ്വതന്ത്രരായി കഴിയാൻ ആവുംവണ്ണം സമ്പന്നരായിരുന്നില്ല, കരാർ അടിസ്ഥാനത്തിൽ നെറ്റാളിലെത്തിയ തൊഴിലാളികൾ. ഈ തുക അധികമായി കണ്ട ഇന്ത്യയിലെ അന്നത്തെ ഗവർണർ ജനറൽ എൽജിൻ പ്രഭു, മൂന്നു പവൻ വീതം തലവരി ചുമത്താ

നുള്ള അനുവാദം അവർക്കു നൽകി. കരാർത്തൊഴിലാളിയുടെ ആറുമാസത്തെ സമ്പാദ്യത്തിനു തുല്യമായിരുന്നു ഈ തുക. ഈ നികുതി, കൂലിത്തൊഴിലാളികളിൽ നിന്നു മാത്രമല്ല ഭാര്യമാരിൽ നിന്നും, പതിമൂന്നു വയസു കഴിഞ്ഞ പെൺമക്കളിൽ നിന്നും പതിനാറു വയസു കഴിഞ്ഞ ആൺമക്കളിൽ നിന്നും ഈടാക്കാനായിരുന്നു നിർദ്ദേശം. ഭാര്യയും ഒന്നു രണ്ടു കുട്ടികളുമില്ലാത്ത കരാർത്തൊഴിലാളികൾ അവിടെ ഇല്ലായിരുന്നു. പൊതുവിൽ ഓരോ കരാർത്തൊഴിലാളിയും കൊല്ലംതോറും പന്ത്രണ്ടു പവൻ വീതം കൊടുക്കേണ്ടിവന്നു. കരാർത്തൊഴിലാളികൾക്ക് ഈ നികുതി വരുത്തിവച്ച വിനകൾ പ്രതിപാദിക്കാൻ സാധ്യമല്ല. അനുഭവിച്ചവർക്കെ അതിൻെറ കടുപ്പമറിയൂ. കണ്ടവർക്കെ അതിൻെറ ഏതാണ്ടൊരു രൂപം പിടികിട്ടൂ. നെറ്റാൾ ഗവൺമെൻറിൻെറ ഈ പ്രവൃത്തിയ്ക്കെതിരെ ഇന്ത്യക്കാർ ശക്തമായ പ്രക്ഷോഭം ആരംഭിച്ചു. സാമ്രാജ്യത്വ ഗവൺമെൻറിനും ഇന്ത്യാ ഗവൺമെൻറിനും ഹർജികളയച്ചു. അതിൻെറ ഫലമായി നികുതിയിൽ അല്പം ഇളവു വരുത്തി, അല്ലാതെ മറ്റൊന്നും സംഭവിച്ചില്ല. ദരിദ്രരായ തൊഴിലാളികൾക്ക് ഈ കാര്യങ്ങൾ മനസ്സിലായാലും ഇല്ലെങ്കിലും അവർക്കെന്തു ചെയ്യാനാകും? അതിനാൽ അവർക്കു വേണ്ടി പ്രക്ഷോഭം നടത്തിയിരുന്നത് സ്വരാജ്യസ്നേഹികളും സമുദായസ്നേഹികളുമായ ഇന്ത്യൻ കച്ചവടക്കാരായിരുന്നു.

സ്വതന്ത്രരായ ഇന്ത്യക്കാരുടെ അനുഭവവും മെച്ചമായിരുന്നില്ല. ഇന്ത്യൻ കച്ചവടക്കാർക്കെതിരെ നെറ്റാളിലെ യൂറോപ്യൻ കച്ചവടക്കാർ ഏതാണ്ടിതേ കാരണങ്ങളാൽ പ്രക്ഷോഭം തുടങ്ങി. ഇന്ത്യൻ കച്ചവടക്കാരുടെ നില ഉറച്ചതായിരുന്നു. അവർ നല്ല പ്രദേശങ്ങളിൽ ഭൂമിയും സമ്പാദിച്ചിരുന്നു. സ്വതന്ത്രരായ ഇന്ത്യൻ തൊഴിലാളികളുടെ എണ്ണം വർദ്ധിച്ചതോടെ, അവർക്ക് ആവശ്യമായ സാധനങ്ങളും ധാരാളം വേണ്ടിവന്നു. ഇന്ത്യയിൽ നിന്ന് അനേകായിരം ചാക്ക് അരി ഇറക്കുമതി ചെയ്തു. അവ നല്ല ലാഭത്തിന് വിറ്റു. ഈ കച്ചവടമധികവും ഇന്ത്യക്കാരുടെ കൈകളിലായിരുന്നുവെന്നതിനു പുറമെ, സുളുവർഗ്ഗക്കാരുടെ കച്ചവടത്തിൻെറ നല്ലൊരു ഭാഗം കൂടി ഇന്ത്യക്കാർക്കു കിട്ടിയിരുന്നു. അത് ചെറു യൂറോപ്യൻ കച്ചവടക്കാരുടെ കണ്ണുകടിയ്ക്ക് ഇടയാക്കി. കൂടാതെ ഇംഗ്ലീഷുകാരിൽ ചിലർ, ഇന്ത്യക്കാർക്ക് നെറ്റാളിലെ നിയമനിർമ്മാണ സഭയിലേക്ക് തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യാനും മൽസരിക്കാനും അർഹതയുണ്ടെന്ന് ചൂണ്ടിക്കാട്ടി. ഇന്ത്യക്കാരിൽ ചിലർ വോട്ടർ പട്ടികയിൽ തങ്ങളുടെ പേരും ചേർത്തു. നെറ്റാളിലെ യൂറോപ്യൻ രാഷ്ട്രീയപ്രവർത്തകർ ഇന്ത്യക്കാർക്കെതിരാകാൻ അത് കാരണമായി. ഇന്ത്യക്കാരുടെ നില നെറ്റാളിൽ പ്രശസ്തമായ രീതിയിൽ ഉയർന്ന് ഉറച്ചാൽ അവരോട് മൽസരിക്കാനാവുമോ എന്നുവരെ, ചില യൂറോപ്യന്മാർ സംശയിച്ചു തുടങ്ങി.

അതിനകം വോട്ടർപട്ടികയിൽ ഉൾപ്പെടാത്ത ഏഷ്യക്കാരായ ആർക്കും വോട്ടവകാശമില്ല എന്ന് നെറ്റാളിലെ ഉത്തരവാദിത്വ സർക്കാർ ഒരു നിയമം കൊണ്ടുവന്നു. അതായിരുന്നു സ്വതന്ത്ര ഇന്ത്യക്കാരെ തകർക്കാൻ നെറ്റാളി

ലെ ഉത്തരവാദിത്വ സർക്കാർ കൈക്കൊണ്ട ആദ്യത്തെ തീരുമാനം. 1894-ൽ നെറ്റാളിലെ നിയമനിർമ്മാണസഭയിൽ ആദ്യമായി ഇത്തരമൊരു ബില്ല് അവത രിപ്പിക്കപ്പെട്ടു. ഇന്ത്യക്കാരെന്ന കാരണത്താൽ വോട്ടവകാശത്തിൽ നിന്നൊഴി വാക്കണമെന്ന തത്വത്തെ ആസ്പദമാക്കിയായിരുന്നു ബില്ല്. നെറ്റാളിലെ ഇന്ത്യക്കാരോട് വംശപരമായ വിവേചനം കാണിക്കുന്ന ഒന്നാമത്തെ നിയമനിർമ്മാ ണമായിരുന്നു അത്. ഇന്ത്യക്കാർ അതിനെ എതിർത്തു. ഒറ്റരാത്രി കൊണ്ട് ഹർജി തയ്യാറാക്കി അതിൽ നാനൂറ് പേരെ കൊണ്ട് ഒപ്പ് വെപ്പിച്ചു. നെറ്റാളിലെ നിയമനിർമ്മാണ സഭയ്ക്കു മുമ്പാകെ ഹർജി സമർപ്പിക്കപ്പെട്ടപ്പോൾ സഭ ആകെ ഞെട്ടിപ്പോയി. എന്നാലവർ ബില്ലു പാസ്സാക്കി. സ്വതന്ത്ര ഇന്ത്യക്കാരായി നെറ്റാളിൽ കഴിഞ്ഞിരുന്ന പതിനായിരം പേരൊപ്പുവച്ച ഒരു ഹർജി, അന്നത്തെ കൊളോണിയൽ സെക്രട്ടറിയായ റിപ്പൺ പ്രഭുവിനു സമർപ്പിച്ചു. പതിനായിരം ഒപ്പുകൾ എന്നുവച്ചാൽ ഏതാണ്ട് നെറ്റാളിലെ സ്വതന്ത്ര ഇന്ത്യക്കാർ മുഴുവൻ എന്നർത്ഥം. നിയമനിർമ്മാണത്തിൽ ബ്രിട്ടീഷ് സാമ്രാജ്യം വർണവിവേചനം അനുകൂലിക്കുകയില്ലെന്ന് പ്രസ്താവിച്ചു കൊണ്ട് റിപ്പൺ പ്രഭു ആ നിയമത്തെ തള്ളിക്കളഞ്ഞു. ഇന്ത്യക്കാർ നേടിയത് എത്ര വലിയ വിജയമാണെന്ന് വായന ക്കാർക്ക് വഴിയെ മനസ്സിലാകും. നെറ്റാൾ സർക്കാർ വർണവിവേചനത്തെ ഉപേക്ഷിച്ചെങ്കിലും ഇന്ത്യക്കാരെ പരോക്ഷമായി അയോഗ്യമാക്കുന്ന മറ്റൊരു ബില്ലു കൊണ്ടുവന്നു. ഇന്ത്യക്കാർ അതിനോട് പൊരുതിയെങ്കിലും വിജയം കണ്ടില്ല. അർത്ഥത്തിൽ സംശയമുളവാക്കുന്നതായിരുന്നു പുതിയ ബില്ല്. ഈ നിയമത്തിന്റെ അർത്ഥം വ്യാഖ്യാനിക്കാൻ പ്രിവി കൗൺസിലിന്റെ ജുഡീ ഷ്യൽ കമ്മിറ്റി മുമ്പാകെ ചെല്ലാൻ ഇന്ത്യക്കാർ സന്നദ്ധരായിരുന്നു. അതുകൊ ണ്ട് യാതൊരു പ്രയോജനവും ഉണ്ടാകാൻ പോകുന്നില്ലെന്നു മനസ്സിലാക്കിയ അവർ അതിനു മുതിർന്നില്ല. അന്തമില്ലാത്ത ആ വ്യവഹാരം നിർത്തിവച്ചത് വളരെ നന്നായെന്ന് ഞാനിന്നും കരുതുന്നു. വർണ വിവേചനം തുടരാൻ അനു വദിക്കാതിരുന്നത് അത്ര നിസ്സാര കാര്യമായിട്ട് കാണരുത്.

എന്നാൽ നെറ്റാൾ സർക്കാരും തോട്ടമുടമകളും അത് അവിടെ നിർ ത്താൻ താല്പര്യം ഉള്ളവരായിരുന്നില്ല. ഇന്ത്യക്കാരുടെ രാഷ്ട്രീയശക്തി മുള യിൽ നുള്ളിക്കളയുക അവരുടെ പ്രഥമ ലക്ഷ്യമായിരുന്നെങ്കിലും, ഇന്ത്യൻ കച്ചവടക്കാരേയും സ്വതന്ത്രരായ ഇന്ത്യൻ കുടിയേറ്റക്കാരേയും എതിർക്കുക എന്നതായിരുന്നു അവരുടെ യഥാർത്ഥ ലക്ഷ്യം. ജനസംഖ്യയിൽ കോടിക്കണ ക്കിനുള്ള ഇന്ത്യക്കാർ നെറ്റാളിനെ ആക്രമിച്ചാൽ, തങ്ങൾ കഷ്ടത്തിലാകു മെന്ന വിചാരത്തിലായിരുന്നു, നെറ്റാളിലെ യൂറോപ്യന്മാർ. അന്നത്തെ ഏകദേ ശക്കണക്കനുസരിച്ച് നെറ്റാളിൽ, നാലുലക്ഷം സുളുവർഗ്ഗക്കാരും നാല്പതി നായിരം യൂറോപ്യന്മാരും അറുപതിനായിരം ഇന്ത്യൻ കരാർത്തൊഴിലാളികളും പതിനായിരം കരാറൊഴിഞ്ഞ തൊഴിലാളികളും പതിനായിരം സ്വതന്ത്ര ഇന്ത്യ ക്കാരും ഉണ്ടായിരുന്നു. യൂറോപ്യന്മാരുടെ ഭയത്തിന് കാതലായ മറ്റ് കാരണ ങ്ങളൊന്നുമുണ്ടായിരുന്നില്ല; എന്നാലവരെ ഏതെങ്കിലും തരത്തിലുള്ള വാദ

മുഖങ്ങളുന്നയിച്ച് ഭയത്തിൽ നിന്ന് കരകയറ്റാനും സാധ്യമായിരുന്നില്ല. ഇന്ത്യയുടെ നിസ്സഹായാവസ്ഥയും അവ്യക്തമായ ഇന്ത്യക്കാരുടെ ജീവിതരീതികളും യൂറോപ്യന്മാർക്കറിയില്ലായിരുന്നു. തങ്ങളെപ്പോലെ ധീരസാഹസികരും പ്രത്യുല്പന്നമതികളും ആണ് ഇന്ത്യക്കാരെന്ന് അവർ അറിയാതെ ധരിച്ചുവച്ചിരുന്നു. അവരങ്ങനെ ജനസംഖ്യ താരതമ്യപ്പെടുത്തി നോക്കി ഭയപ്പെടുകയായിരുന്നു. അതിലവരെ ആക്ഷേപിച്ചു കൂടാ. അതെന്തായാലും വോട്ടവകാശം റദ്ദാക്കുന്ന ബില്ലിനെ ഇന്ത്യക്കാർ വിജയകരമായി എതിർത്തതിനാൽ, നെറ്റാൾ നിയമസഭ പാസ്സാക്കിയ രണ്ടു നിയമങ്ങളിൽ വർണവിവേചനം ഉപേക്ഷിക്കേണ്ടി വന്നു. അങ്ങനെ അവരുടെ ഉദ്ദേശ്യം പരോക്ഷമായി സാധിക്കേണ്ടി വന്നു. ഇന്ത്യക്കാരുടെ സ്ഥിതി അങ്ങേയറ്റം മോശമായില്ല. ഈ രണ്ടു നിയമങ്ങളേയും ഇന്ത്യക്കാർ തീവ്രമായി എതിർത്തു എന്നത് വാസ്തവമാണ്. എങ്കിലും അവ പാസ്സാക്കി. ഇന്ത്യൻ കച്ചവടത്തേയും, നെറ്റാളിലേക്കുള്ള ഇന്ത്യൻ കുടിയേറ്റത്തേയും കർശനമായി നിയന്ത്രിക്കുന്നവയായിരുന്നു ഈ രണ്ടു നിയമങ്ങൾ. സർക്കാർ വ്യവസ്ഥകളനുസരിച്ച് ഒരുദ്യോഗസ്ഥൻ നൽകുന്ന ലൈസൻസില്ലാതെ കച്ചവടം നടത്താൻ പാടില്ല എന്നതായിരുന്നു ഒന്നാമത്തെ നിയമത്തിന്റെ സാരം. യൂറോപ്യനായ ഏതൊരാൾക്കും ലൈസൻസു കിട്ടും. ഇന്ത്യക്കാരന് ലൈസൻസ് കിട്ടാൻ വളരെ ബുദ്ധിമുട്ടായിരുന്നു. ഇതിനായി വക്കീലിനെ ഏർപ്പെടുത്തുക, മുതലായ ഒട്ടനവധി ചെലവുകൾ ഇന്ത്യക്കാരൻ സഹിക്കേണ്ടി വന്നു. അതിന് കഴിവില്ലാത്ത ആർക്കും ലൈസൻസ് കിട്ടുമായിരുന്നില്ല. ഏതെങ്കിലും ഒരു യൂറോപ്യൻ ഭാഷയിൽ നടത്തുന്ന പരീക്ഷയിൽ ജയിച്ചവർക്കു മാത്രമെ കോളനിയിൽ പ്രവേശിക്കാനാവൂ എന്നതായിരുന്നു രണ്ടാമത്തെ നിയമത്തിലെ പ്രധാന വകുപ്പ്. അത് കോടിക്കണക്കിന് ഇന്ത്യക്കാരുടെ മുൻപിൽ നെറ്റാൾ പ്രവേശനത്തിനുള്ള വാതിൽ കൊട്ടിയടച്ചു.

ആലോചിക്കാതെ നെറ്റാൾ സർക്കാരിനോട് ഞാൻ അനീതി കാട്ടി എന്നു വരാതിരിക്കാൻ വേണ്ടി ഒന്നു പറയാം. ഈ നിയമം നടപ്പിൽ വരുന്നതിന് മൂന്നു കൊല്ലം മുമ്പ് നെറ്റാളിൽ താമസമാക്കിയിട്ടുള്ള ഇന്ത്യക്കാർക്ക് ഒരു താമസ സർട്ടിഫിക്കറ്റ് വാങ്ങി ഇഷ്ടമുള്ളപ്പോൾ നെറ്റാൾ വിട്ടുപോകാനും ഭാര്യയോടും പ്രായപൂർത്തിയാകാത്ത കുട്ടികളോടും കൂടി വിദേശഭാഷാ പരീക്ഷ പാസ്സാകാതെ മടങ്ങിച്ചെല്ലാനും വ്യവസ്ഥ നിയമത്തിലുണ്ടായിരുന്നു.

മേൽവിവരിച്ച കഷ്ടപ്പാടുകൾക്ക് പുറമെ നെറ്റാളിൽ പാർക്കുന്ന സ്വതന്ത്രരും കരാർ ചെയ്തവരുമായ ഇന്ത്യക്കാർക്ക് നിയമപരവും നിയമേതരവുമായ ഒരുപാട് അവശതകൾ അന്നും ഇന്നും ഉണ്ട്. അവയെല്ലാം ഇവിടെ ചേർത്ത് വായനക്കാരെ ബുദ്ധിമുട്ടിക്കണമെന്ന് എനിക്ക് തോന്നുന്നില്ല. വിഷയം എന്തെന്ന് കൃത്യമായി മനസ്സിലാക്കാൻ ആവശ്യമായ സംഗതികൾ മാത്രമെ പറയാൻ എനിക്ക് ഉദ്ദേശ്യമുള്ളൂ. ദക്ഷിണാഫ്രിക്കയിൽ പലയിടത്തായി ചിന്നിച്ചിതറി കിടക്കുന്ന ഇന്ത്യക്കാരുടെ ചരിത്രം വിവരിക്കണമെങ്കിൽ വളരെ അധികം സ്ഥലം വേണ്ടിവരും. എന്നാൽ അതിന്റെ സാദ്ധ്യത ഈ ഗ്രന്ഥത്തിനുമപ്പുറത്താണ്.

## അദ്ധ്യായം 5

# സങ്കടങ്ങളുടെ പുനരവലോകനം

### ട്രാൻസ്വാളും മറ്റുകോളനികളും

നെറ്റാളിലെന്ന പോലെ മറ്റു കോളനികളിലും 1880നു മുമ്പ് തന്നെ ഇന്ത്യക്കാർക്കെതിരായ പക്ഷപാതം തുടങ്ങിയിരുന്നു. തൊഴിലാളികൾ എന്ന നിലയ്ക്ക് തരക്കേടില്ല, എന്നാൽ സ്വതന്ത്രരായ ഇന്ത്യക്കാർ ദക്ഷിണാഫ്രിക്കയിൽ പ്രവേശിച്ചത് ദക്ഷിണാഫ്രിക്കയ്ക്കു തികച്ചും ദോഷമാണെന്ന് ധാരാളം യൂറോപ്യന്മാർ വിശ്വസിച്ചിരുന്നു. കേപ് കോളനിയിലൊഴിച്ച് മറ്റെല്ലായിടത്തും ഇന്ത്യക്കാരെക്കുറിച്ച് ഇതായിരുന്നു അഭിപ്രായം. ട്രാൻസ്വാൾ ഒരു റിപ്പബ്ലിക്കായിരുന്നു. അവിടത്തെ പ്രസിഡൻറിനോടു ബ്രിട്ടീഷ് പൗരന്മാരാണെന്ന് ഇന്ത്യക്കാർ പറഞ്ഞാൽ അത് അപമാനത്തെ ക്ഷണിച്ചു വരുത്തുകയേയുള്ളായിരുന്നു. എന്തെങ്കിലും തരത്തിൽ സങ്കടങ്ങളുണ്ടെങ്കിൽ അത് പ്രിട്ടോറിയയിലെ ബ്രിട്ടീഷ് ഏജൻറിൻെറ ദൃഷ്ടിയിൽ കൊണ്ടുവരാനെ അവർക്ക് വഴിയുണ്ടായിരുന്നുള്ളൂ. ട്രാൻസ്വാൾ ബ്രിട്ടീഷ് സാമ്രാജ്യത്വത്തിൻെറ കൊടിക്കീഴിൽ ആയപ്പോൾ മുമ്പ് ഏജൻറ് മുഖാന്തിരം കിട്ടിയിരുന്ന സഹായങ്ങൾ പോലും കിട്ടാതെ ആയി എന്നത് ഒരു അദ്ഭുതകരമായ വസ്തുതയാണ്. ഇന്ത്യൻ നിവേദക സംഘം ഇന്ത്യൻ സെക്രട്ടറിയായ മോർളി പ്രഭുവിനെ കാണാൻ ചെന്നപ്പോൾ അദ്ദേഹം പറഞ്ഞത്, സ്വയംഭരണാധികാരമുള്ള പ്രദേശങ്ങളുടെ മേൽ സാമ്രാജ്യത്വ സർക്കാരിന് നന്നെക്കുറച്ച് അധികാരമേയുള്ളുവെന്നാണ്. അവരോട് അപേക്ഷിക്കാം അല്ലെങ്കിൽ ശക്തമായി വാദിക്കാം. തത്വങ്ങൾ പ്രയോഗത്തിലെത്തിക്കണമെന്ന് ആവശ്യപ്പെടാം. അതിനപ്പുറം സാമ്രാജ്യത്വ സർക്കാരിനു അവരെ ശാസിക്കാൻ അധികാരമില്ല. ബോവർ റിപ്പബ്ലിക്കിനോട് ചെയ്തതു പോലെ ചില സമയങ്ങളിൽ കോളനിയിലെ ആൾക്കാരേക്കാൾ നന്നായി വിദേശ ശക്തികളെ ഉപദേശിക്കാനാവും. മാതൃരാജ്യവുമായി കോളനികൾക്കുള്ള ബന്ധം, പട്ടുനൂലു പോലെ മെല്ലെ വലിച്ചാൽ പോലും പൊട്ടുന്നതാണ്. ബലപ്രയോഗം സാദ്ധ്യമല്ലെന്നും കൂടിയാലോചനയിലൂടെ കഴിയുന്നതെല്ലാം ചെയ്യാമെന്നും അദ്ദേഹം നിവേദക സംഘത്തോട് പറഞ്ഞു. ട്രാൻസ്വാളിനെതിരായി യുദ്ധം പ്രഖ്യാപിക്കപ്പെട്ടപ്പോൾ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരോടുള്ള മോശമായ പെരുമാറ്റമാണ്, യുദ്ധത്തിന് ഒരു കാരണമെന്ന് ലാൻസ്ഡൗൺ പ്രഭുവും സെൽബോൺ പ്രഭുവും മറ്റു ബ്രിട്ടീഷ് രാഷ്ട്രതന്ത്രജ്ഞന്മാരും പറഞ്ഞു.

ഈ പെരുമാറ്റം എത്തരത്തിലുള്ളതായിരുന്നുവെന്ന് നമുക്ക് പരിശോധിക്കാം. 1881 ലാണ് ഇന്ത്യക്കാർ ആദ്യമായി ട്രാൻസ്വാളിലെത്തുന്നത്. ആദ്യമാ

യി ട്രാൻസ്‌വാളിലെത്തിയത് സേഠ് അബൂബക്കറായിരുന്നു. അദ്ദേഹം പ്രിട്ടോറി യയിൽ ഒരു കട തുറന്നു. അവിടത്തെ പ്രധാനപ്പെട്ട തെരുവുകളിലൊന്നിൽ സ്ഥലവും വാങ്ങി. അതിനുശേഷം വേറെ വ്യാപാരികളും അവിടെ എത്തി. കച്ചവടത്തിൽ അവർ വൻവിജയം കൊയ്തത് യൂറോപ്യന്മാരെ അസൂയാലുക്ക ളാക്കി. അവർ പത്രങ്ങളിലൂടെ ഇന്ത്യക്കാർക്കെതിരെ സമരം ആരംഭിച്ചു. ട്രാൻ സ്‌വാളിൽ നിന്ന് ഇന്ത്യക്കാരെ പുറത്താക്കി അവരുടെ കച്ചവടം നിർത്തലാക്ക ണമെന്ന് അപേക്ഷിച്ചുകൊണ്ട് യൂറോപ്യന്മാർ അവിടത്തെ പാർലമെൻറിൽ (വോൾക്ക്സ്റാഡ്) ഹർജി സമർപ്പിച്ചു. യൂറോപ്യന്മാർ പുതിയതായി ഈ രാജ്യം കണ്ടുപിടിച്ചതു കൊണ്ട് അവർക്ക് ധനതൃഷ്ണ അതിരറ്റതായിരുന്നു. അവർക്ക് ധർമ്മബോധം അപരിചിതവുമായിരുന്നു. അവർ കൊടുത്ത ഹർജി കളിലെ പ്രസ്താവനകളാണ് ഇവ:- "ഇന്ത്യക്കാർക്ക് മാനുഷികമായ മാന്യത ഇല്ല. ആരും വെറുക്കുന്ന മാരക രോഗങ്ങൾ അവർക്കുണ്ട്. സ്ത്രീകളെ എല്ലാം ഇരകളായിട്ടാണ് അവർ കണക്കാക്കുന്നത്. സ്ത്രീകൾക്ക് ആത്മാവില്ലെന്നും അവർ വിശ്വസിക്കുന്നു". ഈ നാലു വാചകങ്ങളിൽ നാലു നുണകളുണ്ട്. ഇത്തരം ഉദാഹരണങ്ങൾ ഇനിയും വേണമെങ്കിൽ എളുപ്പത്തിൽ എടുത്തു കാണിക്കാം. യൂറോപ്യന്മാർ എങ്ങനെയായിരുന്നോ അതുപോലെ തന്നെയാ യിരുന്നു അവരുടെ പ്രതിനിധികളും. എത്ര ദുരുദ്ദേശപരവും അന്യായവുമായ പ്രവർത്തനമാണ് തങ്ങൾക്കെതിരെ യൂറോപ്യന്മാർ നടത്തുന്നതെന്ന് ഇന്ത്യൻ വ്യാപാരികൾ അറിഞ്ഞില്ല. അവർ പത്രങ്ങൾ വായിക്കാറില്ലായിരുന്നു. യൂറോപ്യ ന്മാർ ഹർജികൾക്കും പത്രങ്ങളിലൂടെ നടത്തിയ സമരങ്ങൾക്കും അവർ ആഗ്ര ഹിച്ചതുപോലെ ഫലമുണ്ടായി. വോൾക്ക്സ്റാഡിൽ ഒരു ബില്ല് അവതരിപ്പിച്ചു. സംഗതിയുടെ കിടപ്പ് മനസ്സിലായപ്പോൾ പ്രധാനപ്പെട്ട ഇന്ത്യക്കാർ നടുങ്ങി. അവർ പ്രസിഡൻറ് ക്രൂഗറെ കാണാൻ ചെന്നു. ക്രൂഗർ വീടിനുള്ളിലേക്ക് അവരെ പ്രവേശിപ്പിച്ചുപോലുമില്ല. മുറ്റത്ത് നിർത്തി അവർ പറയുന്നതു അല്പം ശ്രദ്ധിച്ചതിനുശേഷം അദ്ദേഹം പറഞ്ഞു: "നിങ്ങൾ ഇസ്മയിലിൻെറ സന്തതിക ളാണ്. അതുകൊണ്ട് നിങ്ങൾ എസാവിൻെറ അടിമകളായിരിക്കാൻ ജന്മനാൽ വിധിക്കപ്പെട്ടവരുമാണ്. എസാവിൻെറ പിൻഗാമികളായ ഞങ്ങൾക്ക് നിങ്ങളെ സമന്മാരായി കരുതാൻ സാദ്ധ്യമല്ല. ഞങ്ങൾ അനുവദിക്കുന്ന അവകാശങ്ങൾ കൊണ്ട് നിങ്ങൾ തൃപ്തിപ്പെട്ടുകൊള്ളണം". വിദ്വേഷവും കോപവും നിറഞ്ഞ തായിരുന്നു പ്രസിഡൻറിൻെറ മറുപടിയെന്നു പറഞ്ഞു കൂടാ. പ്രസിഡൻറ് ക്രൂ ഗർ ബാല്യം മുതൽ പഠിച്ചിട്ടുള്ളത് പഴയ നിയമത്തിലെ കഥകളാണ്. അവ യാഥാർത്ഥ്യങ്ങളാണെന്നാണ് അദ്ദേഹം കരുതിയിരിക്കുന്നത്. അവരവരുടെ അഭിപ്രായങ്ങൾ ശരിയെന്നു കരുതി സംസാരിക്കുന്നവരെ നമുക്കെങ്ങനെ ആക്ഷേപിക്കാൻ കഴിയും? പക്ഷേ, എന്തൊക്കെ ഉണ്ടായാലും അറിവില്ലായ്മ ഉപദ്രവിക്കുമെന്നത് ഉറപ്പാണ്. ഇന്ത്യക്കാർ അനേകായിരം പേർ ട്രാൻസ്‌വാ ളിൽ വന്ന് കൂടുമെന്ന് വെറുതെ കരുതി 1885ൽ വോൾക്ക്സ്റാഡ് ഒരു നിയമം തിരക്കിട്ടു പാസ്സാക്കി. ഇന്ത്യൻ നേതാക്കന്മാരുടെ ആവശ്യപ്രകാരം ഇക്കാര്യ

ത്തിൽ ഇടപെടാൻ ബ്രിട്ടീഷ് ഏജൻറ് നിർബന്ധിതനായി. ഒടുവിലത് കൊളോണിയൽ സ്റ്റേറ്റ് സെക്രട്ടറിയുടെ അടുത്തെത്തി. ഈ റിപ്പബ്ലിക്കിൽ താമസിക്കുന്ന ഇന്ത്യൻ കച്ചവടക്കാർ 1885-ലെ 3-ാം നിയമമനുസരിച്ച് ഇരുപത്തിയഞ്ച് പവൻ കൊടുത്ത് രജിസ്റ്റർ ചെയ്യണം. അല്ലെങ്കിൽ ഇന്ത്യക്കാർക്ക് കടുത്ത ശിക്ഷ അനുഭവിക്കേണ്ടി വരുമെന്നായിരുന്നു നിയമം പ്രസ്താവിച്ചിരുന്നത്. കൂടാതെ, ട്രാൻസ്വാളിലെ പൗരത്വമോ, ഒരിഞ്ച് സ്ഥലംപോലുമോ അവർക്കു പാടില്ലെന്നും പറഞ്ഞിരുന്നു. പ്രത്യക്ഷത്തിൽ അവയെല്ലാം അന്യങ്ങളായിരുന്നതിനാൽ ട്രാൻസ്വാൾ സർക്കാരിനു അവ സാധൂകരിക്കാൻ കഴിഞ്ഞില്ല. ലണ്ടൻ കൺവെൻഷൻ എന്ന പേരിൽ ബ്രിട്ടീഷുകാരും ബോവർമാരും തമ്മിൽ ഒരു സന്ധി അന്ന് നിലവിലുണ്ടായിരുന്നു. അതിലെ 14-ാം വകുപ്പ് ബ്രിട്ടീഷു പ്രജകളെ സംരക്ഷിക്കുന്നതായിരുന്നു. ബ്രിട്ടീഷ് സർക്കാർ ആ നിയമം (വകുപ്പ്) അനുസരിച്ചു പുതിയ നിയമത്തെ എതിർത്തു. നിയമം പാസ്സാക്കുന്നതിനു മുമ്പ് ബ്രിട്ടീഷ് സർക്കാർ അതിനനുവാദം നൽകിയിരുന്നുവെന്ന് ബോവർമാർ വാദിച്ചു.

ബ്രിട്ടീഷ് സർക്കാരും ബോവർ സർക്കാരും തമ്മിൽ നിലനിന്നിരുന്ന തർക്കം മധ്യസ്ഥതയ്ക്കു വച്ചു. എന്നാൽ മധ്യസ്ഥത അതൃപ്തികരമായിരുന്നു. രണ്ടു കൂട്ടരേയും ഒരുപോലെ തൃപ്തരാക്കാൻ ശ്രമിച്ചു. അതോടെ ഇന്ത്യക്കാർക്ക് നഷ്ടവും ഉണ്ടായി. അവർക്ക് എന്തെങ്കിലും നിലയിൽ മെച്ചമുണ്ടായിട്ടുണ്ടെങ്കിൽ വമ്പിച്ച നഷ്ടമുണ്ടായില്ല എന്നതു മാത്രമായിരുന്നു. മധ്യസ്ഥ നിർണയത്തെ തുടർന്ന് 1886ൽ നിയമം ഭേദഗതി ചെയ്തു. രജിസ്ട്രേഷൻ ഫീസ് ഇരുപത്തിയഞ്ച് പവൻ എന്നത് മൂന്നു പവനായി ചുരുക്കി. ഇന്ത്യക്കാർ ഭൂമി കൈവശം വയ്ക്കാനേ പാടില്ല എന്ന വകുപ്പ് എടുത്തുകളഞ്ഞു. ട്രാൻസ്വാൾ സർക്കാർ ഇന്ത്യക്കാർക്ക് താമസിക്കാൻ നിശ്ചയിച്ചിരുന്ന വാർഡുകളിലും തെരുവുകളിലും സ്ഥാവരസ്വത്തു വാങ്ങാം എന്ന് മാറ്റി എഴുതി. എന്നാൽ ഈ ഭേദഗതി സർക്കാർ നീതിയുക്തമായി നടപ്പാക്കിയില്ല. ഇന്ത്യക്കാർക്ക് പട്ടണത്തിലെ നിശ്ചിത ഭാഗങ്ങളിൽ പോലും സ്ഥലം വാങ്ങാൻ അനുവാദം കൊടുത്തില്ല. ഇന്ത്യക്കാർക്ക് താമസിക്കാൻ നീക്കിവച്ചിരുന്ന സ്ഥലങ്ങൾ പട്ടണത്തിൽ നിന്ന് വളരെ ദൂരെയായിരുന്നു. അവിടെ വൃത്തിയോ വെള്ളമോ വെളിച്ചമോ എന്നു വേണ്ട ശുചീകരണ സൗകര്യങ്ങൾ തന്നെ ഉണ്ടായിരുന്നില്ല. ഇന്ത്യക്കാരങ്ങനെ ട്രാൻസ്വാളിൽ അധഃകൃത(പഞ്ചമ)രായി. ഇന്ത്യയിൽ തീണ്ടൽ ജാതിക്കാർ താമസിക്കുന്ന പ്രദേശങ്ങൾക്കും ഈ ചേരികൾക്കും തമ്മിൽ സത്യത്തിൽ യാതൊരു വ്യത്യാസവും ഇല്ല. അയിത്തജാതിക്കാരുടെ സ്പർശവും സാമീപ്യവും തങ്ങളെ അശുദ്ധരാക്കുമെന്ന ഹിന്ദുവിശ്വാസം തന്നെയായിരുന്നു ട്രാൻസ്വാളിലെ യൂറോപ്യന്മാരും ഇന്ത്യക്കാരെ സംബന്ധിച്ച് പുലർത്തിയിരുന്നത്. ഇന്ത്യക്കാരെ അശുദ്ധജാതിക്കാരായിട്ടാണ് യൂറോപ്യന്മാർ കരുതിയിരുന്നത്. ഇന്ത്യക്കാർ താമസിക്കുന്നിടത്തു മാത്രമെ ഇന്ത്യൻ വ്യാപാരികൾക്ക് കച്ചവടം നടത്താൻ പാടുള്ളൂ എന്ന് 1885ലെ 3-ാം നിയമം

ട്രാൻസ്‌വാൾ സർക്കാർ വ്യാഖ്യാനിച്ചാണ് ഇപ്രകാരം ആക്കിയത്. ട്രാൻസ്‌വാളിലെ സാധാരണ കോടതികളുടെ ചുമതലയാണ് നിയമം വ്യാഖ്യാനിക്കലെന്ന് മധ്യസ്ഥർ കരുതിയിരുന്നു. അത് ഇന്ത്യൻ കച്ചവടക്കാരുടെ നില പരുങ്ങലിലാക്കി. ഒരിടത്ത് കൂടിയാലോചിക്കുകയും മറ്റൊരിടത്ത് കോടതിയെ ശരണം പ്രാപിക്കുകയും എന്നാൽ മൂന്നാമതൊരിടത്ത് അല്പമുള്ള സ്വാധീനം ചെലുത്തുകയും ചെയ്തുകൊണ്ട് അവർ നിലനിന്നു. അത്ര ദയനീയമായ അവസ്ഥയിലായിരുന്നു ഇന്ത്യക്കാർ. ഇക്കാലത്താണ് ബോവർ യുദ്ധം ആരംഭിച്ചത്.

ഫ്രീ സ്റ്റേറ്റിലെ സ്ഥിതി എന്തെന്ന് നമുക്കിനി പരിശോധിക്കാം. ഒരു ഡസനോളം വരുന്ന ഇന്ത്യക്കാർ അവിടെ വ്യാപാരശാലകൾ തുറന്നതോടെ യൂറോപ്യന്മാരുടെ പ്രക്ഷോഭം ശക്തമായി. വോൾക്സ്റാഡ് ഒരു ക്രൂരമായ നിയമം കൊണ്ടുവന്നു. പേരിന് പ്രതിഫലം നൽകി കച്ചവടം നിർത്തി, ഇന്ത്യക്കാരെ അവിടെ നിന്നു പുറത്താക്കി. ഇന്ത്യക്കാർക്ക് ഫ്രീ സ്റ്റേറ്റിൽ ഭൂമി കൈവശം വയ്ക്കാൻ പാടില്ല; കച്ചവടം, കൃഷി ഇവ സംബന്ധിച്ച തൊഴിലുകളിൽ ഏർപ്പെടാൻ പാടില്ല; വോട്ടവകാശം നിലനിർത്താൻ പാടില്ല എന്നിവയാണ് നിയമം വ്യവസ്ഥ ചെയ്തത്. പ്രത്യേകം അനുവാദം വാങ്ങി, ഇന്ത്യക്കാർക്ക്, കൂലിത്തൊഴിലാളികളായോ ഹോട്ടൽ ഭൃത്യന്മാരായോ അവിടെ കഴിയാം. എന്നാൽ എല്ലാവർക്കും അനുവാദം നല്കാൻ അധികൃതർക്ക് ബാദ്ധ്യതയില്ലായിരുന്നു. ഇതിന്റെ ഫലമായി മാന്യനായ ഇന്ത്യക്കാരന് ഫ്രീ സ്റ്റേറ്റിൽ രണ്ടു ദിവസം പോലും ബുദ്ധിമുട്ടില്ലാതെ കഴിയുക അസാദ്ധ്യമായി. ബോവർ യുദ്ധം നടക്കുന്ന സമയത്ത് ഹോട്ടലിൽ പരിചാരകവൃത്തിയിൽ ഏർപ്പെട്ട ഏതാനും പേരല്ലാതെ ഇന്ത്യക്കാരാരും ഫ്രീ സ്റ്റേറ്റിൽ ഉണ്ടായിരുന്നില്ല.

കേപ് കോളനിയിലും ഇന്ത്യക്കാർക്കെതിരെ പത്രങ്ങളിൽ അല്പം പ്രക്ഷോഭം ആരംഭിച്ചിരുന്നു. അപമാനങ്ങളിൽ നിന്ന് ഇന്ത്യക്കാരവിടെ തീർത്തും മുക്തരായിരുന്നില്ല. ഉദാഹരണത്തിന് ഇന്ത്യക്കാരായ കുട്ടികൾക്ക് പബ്ലിക് സ്കൂളുകളിൽ പഠിക്കാൻ അവകാശം ഉണ്ടായിരുന്നില്ല. അതുപോലെ മറ്റുപല നിബന്ധനകളും ഉണ്ടായിരുന്നു. കൂടാതെ ഇന്ത്യക്കാർക്ക് താമസിക്കാൻ ഹോട്ടലുകളിൽ ഇടം കൊടുത്തിരുന്നില്ല. എന്നാൽ കച്ചവടം നടത്തുന്നതിനും സ്ഥലം വാങ്ങുന്നതിനും വളരെക്കാലം കേപ് കോളനിയിൽ നിയന്ത്രണം ഉണ്ടായിരുന്നില്ല.

ഈ നിലയ്ക്ക് കാര്യങ്ങൾ എത്തിച്ചേരാൻ കാരണങ്ങളുണ്ട്. കേപ് കോളനിയിലെ ജനസംഖ്യയിൽ പൊതുവിലും കേപ് ടൗണിലെ ജനസംഖ്യയിൽ പ്രത്യേകിച്ചും മലയക്കാർ നല്ല തോതിലുണ്ടായിരുന്നുവെന്ന കാര്യം നാം കണ്ടു കഴിഞ്ഞു. മലയക്കാർ മുസൽമാന്മാരാണ്. തന്നിമിത്തം സ്വമതക്കാരായ ഇന്ത്യക്കാരുമായി സമ്പർക്കം പുലർത്തി. അത് മറ്റ് ഇന്ത്യക്കാരുമായി കൂടുതൽ അടുക്കാൻ കാരണമായി. അതിനു പുറമെ ഇന്ത്യക്കാരായ ചില മുസൽമാന്മാർ മലയസ്ത്രീകളെ വിവാഹവും ചെയ്തു. മലയക്കാർക്കെതിരെ കേപ് കോളനിയിലെ സർക്കാരിന് എങ്ങനെ നിയമം പാസ്സാക്കാനാവും? അവരുടെ മാതൃഭൂമി

കേപ്പാണ്. മാതൃഭാഷ ഡച്ചും. അവർ ആദ്യം മുതലേ ഡച്ചുകാരുമായി ഒരുമ്ച്ചാണ് കഴിഞ്ഞിരുന്നത്. അതുകൊണ്ട് മലയക്കാരുടെ ജീവിതരീതിയിലു വലിയ ഡച്ചു സ്വാധീനം കാണാൻ കഴിയും. അതിനാൽ വർണവിവേചനം ഏറ്റവും കുറവുണ്ടായിരുന്ന പ്രദേശമായിരുന്നു കേപ് കോളനി.

കേപ് കോളനി ആഫ്രിക്കയിലെ ഏറ്റവും പഴക്കം ചെന്ന കുടിയേറ്റ പ്രദേശവും പ്രധാനപ്പെട്ട സാംസ്കാരിക കേന്ദ്രവുമായിരുന്നതിനാൽ വിവേകവും മര്യാദയും വിശാലഹൃദയവുമുള്ള യൂറോപ്യന്മാർ അവിടെയുണ്ടായി. തക്കതായ വിദ്യാഭ്യാസവും സന്ദർഭവും ഉണ്ടായാൽ മനുഷ്യത്വത്തിന്റെ ഉത്തമ മാതൃകകൾ സൃഷ്ടിക്കാൻ ഏതു വർഗ്ഗത്തിനും ഏതു പ്രദേശത്തിനും ഭൂമിയിൽ കഴിയുമെന്ന അഭിപ്രായമാണ് എനിക്കുള്ളത്. ഇത്തരം ആളുകളെ ദക്ഷിണാഫ്രിക്കയിൽ പലയിടത്തും കണ്ടെത്താനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ട്. എന്നാൽ കേപ് കോളനിയിൽ ഇത്തരം ആളുകളുടെ എണ്ണം വളരെ കൂടുതലായിരുന്നു. അവരിൽ ഏറ്റവും വിഖ്യാതനും പണ്ഡിതനുമായിരുന്നു മിസ്റ്റർ മെറിമാൻ. 1872ൽ കേപ് കോളനിയ്ക്ക് ഉത്തരവാദിത്വഭരണം ലഭിച്ചപ്പോൾ മുതൽ അധികാരത്തിൽ വന്ന മന്ത്രിസഭകളിൽ ഒരംഗമായിരുന്നു അദ്ദേഹം. 1910-ൽ യൂണിയൻ സ്ഥാപിതമായപ്പോഴത്തെ അവസാന മന്ത്രിസഭയിലെ പ്രധാനമന്ത്രിയുമായിരുന്നു മിസ്റ്റർ മെറിമാൻ. ദക്ഷിണാഫ്രിക്കയിലെ ഗ്ലാഡ്സ്റ്റൺ എന്നാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. ഈ കൂട്ടത്തിൽ മോൾടിനോർ കുടുംബക്കാരും ഷ്രൈനർ കുടുംബക്കാരുമുണ്ട്. സർ ജോൺ മോൾടിനോ (1872) കോളനിയിലെ ആദ്യത്തെ പ്രധാനമന്ത്രി ആയിരുന്നു. മി. ഡബ്ലിയു. പി. ഷ്രൈനർ പ്രശസ്തനായ വക്കീലായിരുന്നു. കുറേക്കാലം അറ്റോർണി ജനറലായി സേവനം അനുഷ്ഠിച്ചു. പിന്നീട് അദ്ദേഹം പ്രധാനമന്ത്രിയുമായി. അദ്ദേഹത്തിന്റെ സഹോദരി ഒലീവ് ഷ്രൈനർ ദക്ഷിണാഫ്രിക്കയിൽ ജനപ്രീതി നേടിയ പ്രതിഭാശാലിനിയായ വനിതയായിരുന്നു. ഇംഗ്ലീഷ് ഭാഷ സംസാരിക്കുന്നിടത്തെല്ലാം അവർ അറിയപ്പെടുന്നു. അവർ രചിച്ച 'സ്വപ്നങ്ങൾ' എന്ന പുസ്തകത്തിന്റെ പേരിൽ അവർ പ്രശസ്തയുമാണ്. മനുഷ്യ സമൂഹത്തോടുള്ള അവരുടെ സ്നേഹം നിസ്സീമമായിരുന്നു. അവരുടെ കണ്ണുകളിൽ സ്നേഹം എഴുതിച്ചേർത്തിരുന്നതുപോലെയായിരുന്നു. അവർ കുലീനമായ കുടുംബത്തിലെ അംഗമായിരുന്നു. ജ്ഞാനമുള്ളവരുമായിരുന്നു. എങ്കിലും അടുക്കളയിലെ പാത്രങ്ങൾ വൃത്തിയാക്കാൻ പോലും തയ്യാറായിരുന്നു അവർ. അത്രയ്ക്ക് ലളിതമായ ജീവിതമാണ് അവർ നയിച്ചിരുന്നത്. മി. മെറിമാനും മോൾടിനോർമാരും ഷ്രൈനർമാരും നീഗ്രോകൾക്കു വേണ്ടി വാദിച്ചിരുന്നു. നീഗ്രോകളുടെ അവകാശങ്ങൾ ലംഘിക്കപ്പെടുമ്പോൾ അവകാശ സംരക്ഷണത്തിനായി അവർ ധീരമായി പോരാടി. ഇന്ത്യക്കാരോട് ദയാപരമായ നിലപാടാണ് അവരെടുത്തിരുന്നത്. എങ്കിലും ഇന്ത്യക്കാരേയും നീഗ്രോകളേയും അവർ വ്യത്യസ്ത രീതികളിലാണ് കണ്ടിരുന്നത്. യൂറോപ്യന്മാർ കുടിയേറിപ്പാർക്കുന്നതിന് എത്രയോ മുമ്പ് നീഗ്രോകൾ ദക്ഷിണാഫ്രിക്കയിലെ സ്ഥിരതാമസക്കാരായിരുന്നു.

അവരുടെ പ്രകൃതിസിദ്ധമായ അവകാശങ്ങൾ യൂറോപ്യന്മാർ അപഹരിച്ചു കൂടാ എന്ന വാദമാണ് അവർ ഉന്നയിച്ചത്. ഇന്ത്യക്കാരെ സംബന്ധിച്ചാണെങ്കിൽ ക്രമാതീതമായ മാത്സര്യം അവരിൽ നിന്ന് ഒഴിവാക്കുന്ന നിയമങ്ങൾ പാസ്സാക്കിയാൽ കുഴപ്പമില്ലെന്ന് അവർ അഭിപ്രായപ്പെട്ടു. എങ്കിലും അവരുടെ ഹൃദയത്തിൽ ഇന്ത്യക്കാരോടു സ്നേഹം ഉണ്ടായിരുന്നു. ഗോഖലെ ദക്ഷിണാഫ്രിക്ക സന്ദർശിക്കാനെത്തിയപ്പോൾ കേപ് ടൗണിലെ ടൗൺഹാളിൽ നടന്ന സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചത് മിസ്റ്റർ ഷ്രൈനറായിരുന്നു. അവിടെ വച്ചാണ് ഗോഖലെയ്ക്ക് ആദ്യമായി ആ രാജ്യത്ത് ഒരു പൊതുസ്വീകരണം ലഭിച്ചത്. മിസ്റ്റർ മെറിമാൻ, അദ്ദേഹത്തോട് വളരെ മാന്യമായി പെരുമാറി. ഇന്ത്യക്കാരോട് അടങ്ങാത്ത സഹാനുഭൂതിയുണ്ടെന്നും വ്യക്തമാക്കി. മിസ്റ്റർ മെറിമാനെപ്പോലെ സഹാനുഭൂതിയുള്ള അനേകം യൂറോപ്യന്മാരുമുണ്ടായിരുന്നു. അത്തരത്തിൽപെട്ട ആളുകൾക്ക് ഒരു മാതൃകയായിട്ടാണ് ഈ പ്രശസ്തരുടെ നാമധേയങ്ങൾ ഞാനിവിടെ എടുത്തു പറഞ്ഞത്.

ദക്ഷിണാഫ്രിക്കയിലെ മറ്റിടങ്ങളിലെ പത്രങ്ങൾ ഇന്ത്യക്കാരോട് ശത്രുതയാണ് വച്ചു പുലർത്തിയിരുന്നത്. എന്നാൽ കേപ് ടൗണിലെ പത്രങ്ങൾ ഇന്ത്യക്കാരോട് അത്രയ്ക്ക് ശത്രുതാപരമായ നിലപാടല്ല എടുത്തിരുന്നത്.

അതുകൊണ്ട് വർഗ്ഗവിവേചനം അത്രയ്ക്ക് രൂക്ഷമായി കേപ് കോളനിയിലുണ്ടായിരുന്നില്ല. പക്ഷേ മറ്റ് കോളനികളിൽ ഇന്ത്യക്കാർക്കെതിരെ ശക്തമായ പ്രതിഷേധം ഉണ്ടായിരുന്നതുകൊണ്ട് അത് കേപ് കോളനിയിലും എത്തി. 'കുടിയേറ്റ നിയന്ത്രണ നിയമവും കച്ചവട ലൈസൻസ് നിയമവും' - ഈ രണ്ട് നിയമങ്ങൾ നെറ്റാളിനെ അനുകരിച്ച് കേപ് കോളനിയിലും നടപ്പിൽ വന്നു.

ദക്ഷിണാഫ്രിക്കയിൽ ഇന്ത്യക്കാർക്കായി മലർക്കെ തുറന്നിരുന്ന വാതിലുകൾ ബോവർ യുദ്ധകാലത്തോടെ ഏതാണ്ട് അടഞ്ഞു എന്നു പറയാം. ട്രാൻസ്വാളിൽ പ്രവേശിക്കണമെങ്കിൽ മൂന്ന് പവൻ രജിസ്ട്രേഷൻ ഫീസ് നൽകണമായിരുന്നു. അല്ലാതെ മറ്റ് നിയന്ത്രണങ്ങളൊന്നുമുണ്ടായിരുന്നില്ല. നെറ്റാളിലേയും കേപ് കോളനിയിലേയും തുറമുഖങ്ങൾ ഇന്ത്യക്കാർക്കു മുന്നിലടഞ്ഞു. അതുകൊണ്ട്, ഉള്ളിലുള്ള ട്രാൻസ്വാളിലേക്ക്, ഇന്ത്യക്കാർക്ക് കടക്കാനും വിഷമമായി. പോർട്ടുഗീസ് തുറമുഖമായ ഡെലഗോവാ ബേ വഴി വേണമെങ്കിൽ ട്രാൻസ്വാളിലെത്താം. എന്നാൽ പോർച്ചുഗീസുകാർ ബ്രിട്ടിഷുകാരുടെ വഴി തന്നെയാണ് അവിടെ തുടർന്നത്. എങ്കിലും തുറമുഖ ഉദ്യോഗസ്ഥന്മാർക്ക് കൈക്കൂലി കൊടുത്തോ കഷ്ടപ്പാടുകൾ സഹിച്ചോ ഡെലഗോവാ ബേ വഴിയ്ക്കോ നെറ്റാൾ വഴിയ്ക്കോ ചില ഇന്ത്യക്കാർ ട്രാൻസ്വാളിൽ എത്തിച്ചേർന്നുവെന്ന കാര്യം ഇവിടെ പറയാതിരിക്കുന്നത് ശരിയല്ല.

## അദ്ധ്യായം 6

# ആദ്യകാല സമരങ്ങളെക്കുറിച്ചൊരു പുനരവലോകനം

കഴിഞ്ഞ അദ്ധ്യായത്തിൽ ഇന്ത്യക്കാരുടെ സ്ഥിതിഗതികളെക്കുറിച്ച് വിവരിച്ചുവല്ലോ. തങ്ങൾക്കു നേരെയുണ്ടായ അക്രമങ്ങളെ ചെറുത്തുനിന്നതും നാം അൽപ്പം കണ്ടുകഴിഞ്ഞു. എന്നാൽ സത്യാഗ്രഹത്തിൻെറ ഉദ്ഭവത്തെക്കുറിച്ച് ഒരു വ്യക്തരൂപം നല്കുവാൻ ഇന്ത്യക്കാരുടെ അവകാശങ്ങൾ സംരക്ഷിക്കാൻ അതിനു മുമ്പ് നടത്തിയ പരിശ്രമങ്ങളെക്കുറിച്ച് പ്രത്യേകം വിവരിക്കേണ്ടതുണ്ട്.

1893 വരെ ദക്ഷിണാഫ്രിക്കയിൽ ഇന്ത്യക്കാരുടെ പ്രശ്നങ്ങൾ അവതരിപ്പിച്ച് നീതി നേടാൻ കഴിവുള്ള സ്വതന്ത്രരും അഭ്യസ്തവിദ്യരുമായ ഇന്ത്യക്കാർ അവിടെ കാര്യമായി ഉണ്ടായിരുന്നില്ല. ഇംഗ്ലീഷ് അറിയുന്ന ഇന്ത്യക്കാർ അധികവും ക്ലാർക്കുമാരായിരുന്നു. അവർക്ക് നിവേദനങ്ങൾ എഴുതിയുണ്ടാക്കാനാവശ്യമായ ഇംഗ്ലീഷ് പരിജ്ഞാനം ഉണ്ടായിരുന്നില്ല. സ്വന്തം പണിക്കു വേണ്ട ഇംഗ്ലീഷ് അറിയാം. പോരാത്തതിന് മുഴുവൻ സമയവും യജമാനന്മാർക്ക് വേണ്ടി അവർ ജോലി ചെയ്യണമായിരുന്നു. ഇംഗ്ലീഷ് അറിയുന്ന രണ്ടാമതൊരു കൂട്ടരുണ്ടായിരുന്നു. അവർ ജനിച്ചത് ദക്ഷിണാഫ്രിക്കയിൽ തന്നെയായിരുന്നു. അവർ മിക്കവാറും കരാർത്തൊഴിലാളികളുടെ സന്തതികളായിരുന്നു. അവരെക്കൊണ്ട് ഇത്തരം നിവേദനങ്ങൾ വേണമെങ്കിൽ എഴുതിയുണ്ടാക്കാമായിരുന്നു. എന്നാലവർ സർക്കാർ സർവ്വീസിൽ ദ്വിഭാഷികളായി പ്രവർത്തിക്കുകയായിരുന്നു. ഇന്ത്യൻ പ്രശ്നങ്ങൾക്ക് വേണ്ട സഹായം ചെയ്തുതരാൻ അവർക്കായില്ല. അവർ തങ്ങളുടെ സഹാനുഭൂതി പ്രകടിപ്പിക്കുകയേ ചെയ്തിരുന്നുള്ളൂ.

കരാറിൻെറ കാലാവധി കഴിഞ്ഞ തൊഴിലാളികളും കരാറിൽ ഏർപ്പെട്ട തൊഴിലാളികളും മിക്കവാറും ഉത്തർപ്രദേശിൽ നിന്നും മദ്രാസ് സംസ്ഥാനത്തിൽ നിന്നും വന്നവരാണ്. കച്ചവടക്കാരിൽ മുക്കാൽ ഭാഗവും മുസൽമാന്മാരും ക്ലാർക്കുമാരിൽ അധികവും ഹിന്ദുക്കളും ആയിരുന്നു. പൊതുവേ സ്വതന്ത്ര ഇന്ത്യക്കാർ ഗുജറാത്തിൽ നിന്നു വന്നവരായിരുന്നു. കൂടാതെ പാഴ്സികളും ഉണ്ടായിരുന്നു. അവർ കച്ചവടത്തിലും ഗുമസ്തപ്പണിയിലും ഏർപ്പെട്ടിരുന്നു. എന്നാൽ മുപ്പതോ നാല്പതോ പാഴ്സികളേ ദക്ഷിണാഫ്രിക്കയിൽ ഉണ്ടായിരുന്നുള്ളു. അതിലധികം കാണില്ല. നാലാമത്തെ വിഭാഗം സ്വതന്ത്രരായ സിന്ധിക്കച്ചവടക്കാരുടേതായിരുന്നു. ദക്ഷിണാഫ്രിക്കയിൽ ഇരുനൂറിലധികം സിന്ധികൾ ഉണ്ടായിരുന്നതായി കാണാം. സിന്ധികൾ ഇന്ത്യയ്ക്കു വെളിയിൽ എവിടെയൊക്കെ കുടിയേറി താമസിച്ചുവോ അവിടെയൊക്കെ 'കൗതുകവസ്തു [illegible]' കച്ചവടം നട[illegible]ന്ന് ജീവിച്ചത്. പട്ടിൻേറയും കസവിൻേറയും വസ്ത്ര

ങ്ങൾ, കരിമരം, ചന്ദനം, ആനക്കൊമ്പ് എന്നിവയിൽ കൊത്തുപണി നടത്തിയ പെട്ടികൾ മുതലായ സാധനങ്ങൾ വിറ്റുകൊണ്ടാണ് അവർ ജീവിച്ചത്. മുഖ്യമായും അവരുടെ സാധനങ്ങൾ വാങ്ങിയിരുന്നത് യൂറോപ്യന്മാരാണ്.

കരാർത്തൊഴിലാളികളെ യൂറോപ്യന്മാർ 'കൂലികൾ' എന്നാണു വിളിച്ചിരുന്നത്. 'കൂലി' എന്നതിന് ചുമട്ടുകാരൻ എന്നാണർത്ഥം. മറ്റുള്ളവർ അവരെ അങ്ങനെ തന്നെ വിളിക്കാൻ തുടങ്ങിയപ്പോൾ അവർ സ്വയം 'കൂലി'കളെന്നു വിളിക്കാനും ആരംഭിച്ചു. നൂറുകണക്കിന് യൂറോപ്യന്മാർ ഇന്ത്യൻ വക്കീലന്മാരേയും കച്ചവടക്കാരേയും 'കൂലി വക്കീലന്മാ'രെന്നും 'കൂലി കച്ചവടക്കാരെ'ന്നുമാണ് വിളിച്ചിരുന്നത്. അതൊരു അപമാനമാണെന്നു കരുതാതിരുന്ന ചില യൂറോപ്യന്മാരുണ്ടായിരുന്നു. എന്നാൽ അധികം യൂറോപ്യന്മാരും മനഃപൂർവം അപമാനിക്കാൻ വേണ്ടിയാണ് അങ്ങനെ വിളിച്ചിരുന്നത്. അതുകൊണ്ട് കരാർ ത്തൊഴിലാളികളിൽ നിന്ന് വ്യത്യസ്തരായി നിൽക്കുവാൻ സ്വതന്ത്രരായ ഇന്ത്യക്കാർ ശ്രമിച്ചു. ഈ കാരണങ്ങളാലും ഇന്ത്യയിലെ മറ്റു കാരണങ്ങളാലും കരാർ ത്തൊഴിലാളികളും കരാറിൽ നിന്നു പിരിഞ്ഞുപോന്ന സ്വതന്ത്ര തൊഴിലാളികളും ഒരു ഭാഗത്തും സ്വതന്ത്രരായ ഇന്ത്യക്കാർ മറുഭാഗത്തും ആയി തമ്മിൽ അകലാനുള്ള സാഹചര്യം ഉണ്ടായി.

സ്വതന്ത്ര ഇന്ത്യക്കാർ, പ്രത്യേകിച്ച് വ്യാപാരികളായ മുസൽമാൻമാർ മുകളിൽ പ്രസ്താവിച്ച അനീതിക്കെതിരെ പോരാടുവാൻ ശ്രമിച്ചു. എന്നാൽ കരാറിൽ കഴിയുന്ന തൊഴിലാളികളുടെയും കരാറൊഴിഞ്ഞ തൊഴിലാളികളുടെയും സഹകരണത്തിനായി അവർ ശ്രമിച്ചില്ല. അവരുടെ സഹായം അത്യാവശ്യമായി സ്വതന്ത്ര ഇന്ത്യക്കാർ കണക്കാക്കിയില്ല. ചിലരുടെ വിചാരം ഇപ്രകാരമായിരുന്നെങ്കിൽ മറ്റു ചിലരുടേത് മറിച്ചായിരുന്നു. അവരെ പ്രസ്ഥാനത്തിൽ ചേർക്കുന്നതു തന്നെ അപകടമാണെന്നാണ് ഈ കൂട്ടർ കണക്കാക്കിയത്. ആക്രമണത്തിന്റെ പ്രധാന ഉന്നം സ്വതന്ത്ര വ്യാപാരികളായതു കൊണ്ട് രക്ഷാ പ്രവർത്തനങ്ങളുടെ ചുമതല അവർക്കു മാത്രമാക്കി. ഇംഗ്ലീഷ് അറിയാത്തതു കൊണ്ടും പൊതുപ്രവർത്തനങ്ങളിൽ പരിചയമില്ലാത്തതു കൊണ്ടും മറ്റു പല കാരണങ്ങളാലും തടസ്സങ്ങൾ ഏറെയായിരുന്നു. എന്നിട്ടും ഇന്ത്യക്കാർ ഈ ബുദ്ധിമുട്ടുകൾക്കെതിരെ നന്നായി സമരം ചെയ്തു. ഹർജികൾ തയ്യാറാക്കുവാൻ യൂറോപ്യൻ ബാരിസ്റ്റർമാരുടെ സഹായം തേടി. ചിലപ്പോൾ നിവേദക സംഘങ്ങളായി അധികൃതരെ ചെന്നുകണ്ടു. തങ്ങൾ നേരിടുന്ന ബുദ്ധിമുട്ടുകൾ തരണം ചെയ്യാൻ തങ്ങൾക്കാവുന്നതൊക്കെ ഇന്ത്യക്കാർ ചെയ്തുവന്നു. 1893 വരെ കാര്യങ്ങളുടെ സ്ഥിതി ഇതായിരുന്നു.

ചില പ്രധാന തീയതികൾ വായനക്കാർ ഓർക്കുന്നത് നന്നായിരിക്കും. 1893നു മുമ്പ് ഓറഞ്ച് ഫ്രീ സ്റ്റേറ്റിൽ നിന്ന് ഇന്ത്യക്കാരെ ആട്ടിയോടിച്ചിരുന്നു. 1885ലെ മൂന്നാം നിയമം ട്രാൻസ്‌വാളിൽ പ്രാബല്യത്തിലിരുന്നു. കരാർത്തൊഴിലാളികളെ ഒഴിച്ച് മറ്റുള്ളവരെ നെറ്റാളിൽ നിന്ന് പുറത്താക്കാനുള്ള മാർഗ്ഗങ്ങൾ ആലോചനയിൽ വന്നിരുന്നു. ഈ ലക്ഷ്യത്തോടെ ഉത്തരവാദിത്വ ഭരണം

സമ്പാദിക്കുകയും ചെയ്തിരുന്നു.

1893 ഏപ്രിൽ മാസത്തിൽ ഞാൻ ഇന്ത്യയിൽ നിന്നാഫ്രിക്കയിലേക്ക് തിരിച്ചു. ഇന്ത്യൻ കുടിയേറ്റക്കാരുടെ പൂർവകാല ചരിത്രത്തെക്കുറിച്ച് എനിക്കൊരറിവും ഉണ്ടായിരുന്നില്ല. തൊഴിൽപരമായ ഒരു കാര്യം നടത്താൻ വേണ്ടിയാണ് ഞാനങ്ങോട്ടേയ്ക്ക് പോയത്. പോർബന്തറിലെ മേമൻമാരുടെ വളരെ പ്രശസ്തമായ ഒരു വ്യാപാര സ്ഥാപനം ഡർബാനിലുണ്ടായിരുന്നു. ദാദാ അബ്ദുള്ള എന്നായിരുന്നു അതിന്റെ പേര്. ഈ സ്ഥാപനത്തിന് എതിരെ പ്രവർത്തിക്കുന്ന പ്രശസ്തമായ മറ്റൊരു സ്ഥാപനമുണ്ടായിരുന്നു പ്രിട്ടോറിയയിൽ. അതിന്റെ പേര് തായ്ബ് ഹാജി ഖാൻമമ്മദ് എന്നായിരുന്നു. ഈ എതിരാളികൾ തമ്മിൽ, ദൗർഭാഗ്യമെന്നു പറയട്ടെ ഒരു കേസ് നിലനിന്നിരുന്നു. ദാദാ അബ്ദുള്ള എന്ന വ്യാപാരസ്ഥാപനത്തിന് പോർബന്തറിൽ ഉണ്ടായിരുന്ന പങ്കാളി എന്നെ ദക്ഷിണാഫ്രിക്കയിലേക്ക് അയക്കാൻ തീരുമാനിച്ചു. അതവരുടെ കേസിന് സഹായകമാകും എന്നു കരുതിയാണ് അങ്ങനെ ചെയ്യാൻ അദ്ദേഹമൊരുങ്ങിയത്. ഞാനാണെങ്കിൽ പുതിയതായി തൊഴിലിൽ പ്രവേശിച്ച ബാരിസ്റ്ററാണ്. ഈ തൊഴിലിൽ പറയത്തക്ക വൈദഗ്ദ്ധ്യവുമില്ല. ദക്ഷിണാഫ്രിക്കയിൽ അവരേർപ്പെടുത്തിയ പ്രശസ്തരായ വക്കീലന്മാരെ ഉപദേശിക്കുക എന്നതു മാത്രമായിരുന്നു അവരെന്നെ ഏല്പിച്ച ജോലി. അതുകൊണ്ട് ഈ കേസ് തെറ്റായ വഴിയിലേക്ക് എന്റെ പരിചയക്കുറവു മൂലം നീങ്ങുമെന്ന ഭയം അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഞാനാണെങ്കിൽ പുതിയ അനുഭവങ്ങൾ ഇഷ്ടപ്പെട്ടിരുന്നു. പുതിയ നാടുകളും പുതിയ കാഴ്ചകളും കാണാൻ എനിക്ക് താല്പര്യവും ഉണ്ടായിരുന്നു. ഇന്ത്യയിൽ വക്കീലായ എനിക്കു കേസു പിടിച്ചു തരുന്നവർക്ക് കമ്മീഷൻ കൊടുക്കാൻ എനിക്ക് ലജ്ജയുണ്ടായിരുന്നു. സൗരാഷ്ട്രയിലെ ഉപജാപത്തിന്റെ അന്തരീക്ഷം എന്നെ ശ്വാസം മുട്ടിക്കുകയും ചെയ്തു. ഒരു വർഷത്തേയ്ക്കു മാത്രമേ ആഫ്രിക്കയിലെ ഈ ചുമതല ഏൽക്കേണ്ടതുള്ളൂ. അതുകൊണ്ട് ഞാനതു സ്വീകരിക്കുന്നതിൽ മടി കാണിച്ചില്ല. എന്റെ യാത്ര ഉൾപ്പെടെ ദക്ഷിണാഫ്രിക്കയിലെ ചെലവും 105 പവൻ ഫീസും തരാൻ ദാദാ അബ്ദുള്ളാ കമ്പനി ഒരുക്കമായിരുന്നു. എനിക്ക് ഒന്നും നഷ്ടപ്പെടാനില്ലാത്തതിനാൽ ദക്ഷിണാഫ്രിക്കയിലേക്ക് തിരിക്കാൻ തന്നെ ഞാൻ തീരുമാനിച്ചു. ഞാൻ എന്റെ അച്ഛനെപ്പോലെ കരുതിയിരുന്ന അടുത്തിടെ മരണമടഞ്ഞ എന്റെ ജ്യേഷ്ഠനാണ്, അതിനു വേണ്ട എല്ലാ ഏർപ്പാടുകളും ചെയ്തു തന്നത്. അദ്ദേഹത്തിന്റെ ആഗ്രഹം എനിക്ക് ഒരു കല്പന പോലെയായിരുന്നു. ദക്ഷിണാഫ്രിക്കയിലേക്ക് ഞാൻ പോകുന്നത് അദ്ദേഹത്തിന് താല്പര്യമുള്ള കാര്യമായിരുന്നു. അങ്ങനെ 1893 മേയിൽ ഞാൻ ഡർബാനിലെത്തി.

ഞാൻ ഒരു ബാരിസ്റ്ററായിരുന്നതിനാൽ എന്റെ ധാരണയനുസരിച്ചുള്ള നല്ല വസ്ത്രം ധരിച്ചിരുന്നു. എന്റെ വിലയും നിലയും സംബന്ധിച്ച പ്രത്യേക ധാരണയോടെയാണ് ഞാൻ ഡർബാനിൽ കപ്പലിറങ്ങിയത്. എന്നാൽ എന്റെ വ്യാമോഹം പെട്ടെന്ന് അസ്തമിച്ചു. എന്നെ ഇങ്ങോട്ടേയ്ക്ക് അയച്ച ദാദാ അബ്

ദുള്ളയുടെ പങ്കാളി എനിക്ക് നെറ്റാളിന്റെ സ്ഥിതിഗതികളെക്കുറിച്ച് ഏകദേശ വിവരം നല്കി. അദ്ദേഹം നൽകിയിരുന്ന വിവരങ്ങൾ വഴിതെറ്റിക്കുന്നവയാണെന്നായിരുന്നു ഞാൻ കണ്ണുകൊണ്ടു കണ്ടത്. എനിക്ക് വിവരം തന്ന ആളെ ഞാൻ കുറ്റപ്പെടുത്തുന്നില്ല. അവിടത്തെ കാര്യങ്ങളെക്കുറിച്ച് പിടിപാടില്ലാത്ത ഒരു സാധുമനുഷ്യനായിരുന്നു അദ്ദേഹം. നെറ്റാളിൽ ഇന്ത്യക്കാർ അനുഭവിക്കുന്ന കഷ്ടപ്പാടുകളെക്കുറിച്ച് അദ്ദേഹത്തിന് ഒന്നും അറിയില്ലായിരുന്നു. കടുത്ത അപമാനങ്ങൾ ആ നിലയ്ക്കല്ല അദ്ദേഹം കണ്ടത്. ഇന്ത്യക്കാരോട് യൂറോപ്യന്മാർ അപമാനകരമായിട്ടാണ് പെരുമാറുന്നതെന്ന് ആദ്യദിവസം തന്നെ എനിക്കു മനസ്സിലായി.

അവിടെ എത്തിയശേഷം രണ്ടാഴ്ചക്കുള്ളിൽ എനിക്കു കോടതിയിൽ ഉണ്ടായ കടുത്ത അനുഭവം, തീവണ്ടിയിൽ ഉണ്ടായ ബുദ്ധിമുട്ടുകൾ, വഴിയ്ക്ക് ഏൽക്കേണ്ടി വന്ന മർദ്ദനം, ഹോട്ടലുകളിൽ താമസസൗകര്യം ലഭിക്കാത്തതിന്റെ വൈഷമ്യങ്ങൾ – തിക്താനുഭവങ്ങളൊന്നും ഞാനിവിടെ പ്രതിപാദിക്കുന്നില്ല. ഈ അനുഭവങ്ങളെല്ലാം എന്നിൽ ആണ്ടിറങ്ങി എന്നു പറഞ്ഞാൽ മതിയല്ലോ. സ്വാർത്ഥതയാലും ജിജ്ഞാസയാലും ഒരൊറ്റ കേസിനാണ് ഞാനവിടെ എത്തിയത്. അതുകൊണ്ട് ഞാൻ ഒരു കൊല്ലം ഈ അനീതികളുടെ സാക്ഷിയും ഇരയും മാത്രമായി കഴിഞ്ഞു. പിന്നീട് എനിക്കെന്റെ കർത്തവ്യത്തെക്കുറിച്ച് ബോധമുണ്ടായി. എന്റെ സ്വാർത്ഥ താൽപര്യത്തെ മുൻനിർത്തി നോക്കുകയാണെങ്കിൽ ദക്ഷിണാഫ്രിക്ക നല്ലതല്ലെന്ന് എനിക്കു മനസ്സിലായി. എന്നെ അപമാനിക്കുന്ന ഒരു രാജ്യത്ത് താമസിക്കാനും പണം സമ്പാദിക്കാനും എനിക്ക് താല്പര്യമുണ്ടായിരുന്നില്ല. അതിൽ വെറുപ്പാണു തോന്നിയത്. ഞാൻ വല്ലാത്തൊരു ധർമ്മസങ്കടത്തിലായി. എനിക്ക് രണ്ട് മാർഗ്ഗങ്ങൾ തുറന്നു കിടന്നിരുന്നു. ഒന്ന്, എന്നെ ഇവിടത്തെ പരിതസ്ഥിതി മുൻകൂട്ടി അറിയിച്ചില്ല എന്ന കാരണം പറഞ്ഞ് ദാദാ അബ്ദുള്ളയുമായുണ്ടാക്കിയ കരാർ വേണ്ടെന്നു വച്ച് ഇന്ത്യയിലേക്ക് മടങ്ങാം. രണ്ട്, എല്ലാം സഹിച്ച് ഏറ്റ ചുമതല നിർവ്വഹിക്കാം. മാരിറ്റ്സ്ബർഗിൽ വച്ച്, ഒരു പോലീസുകാരൻ എന്നെ തീവണ്ടിയിൽ നിന്ന് പുറത്താക്കി. എനിക്ക് കയറാൻ കഴിയുന്നതിനു മുമ്പ് വണ്ടി വിട്ടു പോകുകയും ചെയ്തു. വെയിറ്റിംഗ് റൂമിൽ ഒരു രാത്രി മുഴുവൻ എനിക്ക് തണുത്തു വിറച്ചു കഴിയേണ്ടി വന്നു. എനിക്കെന്റെ സാധനങ്ങൾ എവിടെയാണെന്ന് അറിഞ്ഞുകൂടായിരുന്നു. വീണ്ടും അപമാനഭാരം സഹിക്കാൻ കഴിയാത്തതു കൊണ്ട് ആരോടും അതിനെക്കുറിച്ച് തിരക്കിയില്ല. ഉറക്കം വന്നില്ല. പോരാത്തതിന് സംശയം കൊണ്ട് മനസ്സു നിറഞ്ഞു. രാത്രി വളരെ വൈകിയതോടെ ഞാനൊരു തീരുമാനത്തിലെത്തി. ഇന്ത്യയിലേക്ക് തിരിച്ചു പോകാൻ പാടില്ല. അങ്ങനെ ചെയ്താൽ അതു ഭീരുത്വമായിതീരും. ഞാൻ ഏറ്റെടുത്ത ജോലി ഞാൻ തന്നെ തീർത്തു കൊടുക്കണം. അപമാനങ്ങളും ഉപദ്രവങ്ങളും വകവയ്ക്കാതെ പ്രിട്ടോറിയയിൽ എത്തുക തന്നെ. പ്രിട്ടോറിയയാണ് എന്റെ ലക്ഷ്യം. കേസ് അവിടെയാണ് നടക്കുന്നത്. സാധിക്കുകയാണെങ്കിൽ എന്റെ ജോലിയോടൊപ്പം തന്നെ

ചില കാര്യങ്ങൾ ചെയ്യാമെന്ന് ഞാനുറച്ചു. അതെന്നെ സമാധാനിപ്പിച്ചു. ഞാൻ കൂടുതൽ കരുത്തനായി. എങ്കിലും എനിയ്ക്കുറക്കം വന്നില്ല.

അടുത്ത ദിവസം രാവിലെ ദാദാ അബ്ദുള്ളയ്ക്കും റെയിൽവെ ജനറൽ മാനേജർക്കും ഞാൻ കമ്പിയടിച്ചു. രണ്ടു കൂട്ടരിൽ നിന്നും മറുപടി ലഭിച്ചു. ദാദാ അബ്ദുള്ളയും അദ്ദേഹത്തിൻെറ പങ്കാളി നെറ്റാളിൽ ഉണ്ടായിരുന്ന സേഠ് അബ്ദുള്ളാ ഹാജി ആദം ജാവേരിയും ഊർജ്ജിതമായ നടപടികൾ എടുത്തു. എനിക്ക് വേണ്ടതു ചെയ്തുതരാൻ വേണ്ടി പലയിടത്തുമുള്ള ഇന്ത്യൻ ഏജൻറുമാർക്ക് കമ്പി സന്ദേശങ്ങൾ അയച്ചു. അവർ ജനറൽ മാനേജരെ കണ്ടു. മാരിറ്റ്സ്ബർഗിലെ ഇന്ത്യൻ ഏജൻറിനു കിട്ടിയ കമ്പിയനുസരിച്ച് അവിടത്തെ വ്യാപാരികൾ എന്നെ വന്നു കണ്ടു. അവർക്കും ഇത്തരം അനുഭവങ്ങൾ ഉണ്ടായിട്ടുണ്ടെന്ന് പറഞ്ഞ് അവരെന്നെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. നിരന്തരമായി അനുഭവിക്കുന്നതു കൊണ്ട് അവർക്കിതൊന്നും അത്ര വലിയ കാര്യമല്ലെന്ന് എന്നോടു പറഞ്ഞു. വ്യാപാരവും വികാരാവേശവും ഒരുമിപ്പിച്ചു കൊണ്ടു പോകുവാൻ ആവില്ല. അവരുടെ തത്ത്വം പണം പോലെ അപമാനവും കീശയിൽ ഇടുക എന്നതായിരുന്നു. ഇന്ത്യക്കാർക്ക് റെയിൽവേ സ്റ്റേഷൻെറ പ്രധാന ഗെയിറ്റിലൂടെ കടന്ന് ടിക്കറ്റ് എടുക്കാൻ കഴിയുമായിരുന്നില്ല. ടിക്കറ്റ് എടുക്കാൻതന്നെ തങ്ങളെത്രമാത്രം ബുദ്ധിമുട്ടുന്നുണ്ടെന്ന് അവരെന്നോട് പറഞ്ഞു. ആ രാത്രി തന്നെ ഞാൻ പ്രിട്ടോറിയയിലേക്ക് പോയി. സർവ്വഹൃദയങ്ങളിലും പര്യവേഷണം നടത്തുന്ന സർവ്വശക്തൻ എൻെറ നിശ്ചയത്തെ വീണ്ടും പരീക്ഷിച്ചു. പ്രിട്ടോറിയയിലേക്കു പോകുന്ന വഴിയ്ക്ക് എനിക്ക് അടിയും അപമാനങ്ങളും സഹിക്കേണ്ടി വന്നു. പക്ഷെ ഇതൊന്നും എന്നെ എൻെറ നിശ്ചയത്തിൽ നിന്ന് ഇളക്കിയില്ല.

അങ്ങനെ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ സ്ഥിതി 1893ൽ തന്നെ എനിക്ക് പൂർണമായി മനസ്സിലാക്കാൻ കഴിഞ്ഞു. ഈ വിഷയത്തെക്കുറിച്ച് പ്രിട്ടോറിയയിലെ ഇന്ത്യക്കാരുമായി ഇടയ്ക്ക് സംസാരിക്കും എന്നതിൽ കവിഞ്ഞ് ഞാനൊന്നും ചെയ്തില്ല. കമ്പനിയുടെ കേസും ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ പ്രശ്നങ്ങളും ഒരുമിച്ച് ഏറ്റെടുക്കാൻ എനിക്ക് പ്രയാസമായിരുന്നു. രണ്ടും ഏറ്റെടുത്ത് നടത്തുകയാണെങ്കിൽ രണ്ടും തുലഞ്ഞു പോകുമെന്ന് എനിക്ക് തോന്നി. അങ്ങനെ 1894 ആയി. ഇന്ത്യയിലേക്ക് തിരിക്കാനുള്ള തീരുമാനത്തിൽ ഡർബാനിലെത്തി. ദാദാ അബ്ദുള്ള യാത്രയയപ്പ് നല്കുമ്പോൾ ആരോ എനിക്ക് 'നെറ്റാൾ മെർക്കുറി'യുടെ ഒരു കോപ്പി കൊണ്ടുവന്നു തന്നു. നെറ്റാൾ നിയമസഭയുടെ വിശദ നടപടിറിപ്പോർട്ടു വായിക്കുന്നതിനിടയ്ക്ക് 'ഇന്ത്യൻ വോട്ടവകാശം' എന്ന പേരിലുള്ള തലക്കെട്ടിൻ കീഴിൽ ഏതാനും വരികൾ വായിക്കാനിടയായി. പ്രാദേശിക സർക്കാർ ഇന്ത്യക്കാർക്ക് വോട്ടവകാശം ഇല്ലാതാക്കുന്ന ബില്ല് അവതരിപ്പിക്കുവാൻ പോകുന്നുവെന്നാണ് അത് വ്യക്തമാക്കിയത്. അതോടെ അവരന്ന് അനുഭവിച്ചിരുന്ന അല്പം അവകാശം പോലും നിഷേധിക്കപ്പെടും. സർക്കാരിൻെറ ഉദ്ദേശം വ്യക്തമാക്കുന്നതായിരുന്നു

ഇതുസംബന്ധിച്ച പ്രസംഗങ്ങൾ വ്യാപാരികളേയും അവിടെയുണ്ടായിരുന്ന മറ്റുള്ളവരേയും ഞാനത് വായിച്ചു കേൾപ്പിച്ചു എനിക്കാവുംവിധം കാര്യങ്ങൾ വിശദീകരിച്ചു കൊടുത്തു. എന്റെ കൈയിൽ എല്ലാ വിവരങ്ങളും അപ്പോൾ ഉണ്ടായിരുന്നില്ല. ഇന്ത്യക്കാർക്കെതിരെ നടക്കുന്ന ഈ അവകാശ ലംഘന ത്തെ എതിർത്തു തോല്പിക്കണമെന്ന് ഞാനവരോട് ആവശ്യപ്പെട്ടു. അവർ സമ്മതിച്ചെങ്കിലും അവർക്ക് സ്വയം സമരം ചെയ്യാനുള്ള കരുത്തില്ലെന്ന് വ്യക്ത മാക്കി. അതുകൊണ്ട് അവിടെ താമസിക്കാൻ അവരെന്നോട് പറഞ്ഞു ഒരു മാസമോ മറ്റോ താമസിക്കാൻ ഞാൻ തീരുമാനിച്ചു. അപ്പോഴെക്കും സമരം തീരുമല്ലോ. ആ രാത്രി തന്നെ ഞാൻ നിയമസഭയ്ക്ക് സമർപ്പിക്കാനൊരു ഹർജി തയ്യാറാക്കി. ഇന്ത്യക്കാരുടെ അവകാശം ലംഘിക്കുന്ന നിയമനടപടി കൾ നിർത്തിവയ്ക്കാൻ അപേക്ഷിച്ചു കൊണ്ട് സർക്കാരിനൊരു കമ്പിയടിച്ചു. സേഠ് ഹാജി ആദം അദ്ധ്യക്ഷനായി ഒരു കമ്മിറ്റി രൂപീകരിച്ചു കൊണ്ട് അദ്ദേഹ ത്തിന്റെ പേരിലാണ് സർക്കാരിന് കമ്പിയടിച്ചത്. ബില്ലിന്റെ തുടർന്നുള്ള വായന രണ്ടു ദിവസത്തേയ്ക്ക് മാറ്റിവച്ചു. ദക്ഷിണാഫ്രിക്കയിലെ ഒരു നിയമസ ഭയ്ക്ക് ഇന്ത്യക്കാർ ആദ്യമായി അയക്കുന്ന ഹർജിയായിരുന്നു അത്. ഹർജി നല്ലൊരഭിപ്രായം ഉണ്ടാക്കിയെങ്കിലും ബില്ല് പാസ്സാക്കുന്നതു തടയാൻ കഴിഞ്ഞി ല്ല. നാലാമദ്ധ്യായത്തിൽ അതിനെ തുടർന്നുള്ള ചരിത്രം ഞാൻ വിവരിച്ചിട്ടുണ്ട്. ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ ജീവിതത്തിലെ ആദ്യത്തെ അനുഭവമാ യിരുന്നു ഈ പ്രക്ഷോഭം. അത് സമുദായത്തിൽ നവോന്മേഷം ഉണ്ടാക്കി. നിത്യേന യോഗങ്ങൾ ചേർന്നു. യോഗങ്ങളിൽ കൂടുതൽ കൂടുതൽ ഇന്ത്യ ക്കാർ സന്നിഹിതരായിക്കൊണ്ടിരുന്നു. പണവും ഉദ്ദേശിച്ചതിലധികം പിരി ഞ്ഞു കിട്ടി. ധാരാളം വാളണ്ടിയർമാർ രംഗത്തുവന്നു. പ്രതിഫലം കൈപ്പറ്റാതെ കോപ്പികൾ തയ്യാറാക്കി; ഒപ്പുകൾ ശേഖരിച്ചു; കൂടാതെ മറ്റ് ജോലികളും അവർ ചെയ്തു പോന്നു. ചിലർ ഇത്തരം പ്രവർത്തനങ്ങളിൽ മുഴുകുകയും അതു കൂടാതെ അവർക്കാവുന്ന സാമ്പത്തിക സഹായങ്ങൾ നല്കുകയും ചെയ്തു. കരാറൊഴിഞ്ഞ തൊഴിലാളികളുടെ മക്കൾ അത്യുത്സാഹത്തോടെ അതിൽ ചേർന്നു. അവർക്ക് ഇംഗ്ലീഷ് നന്നായി അറിയാമായിരുന്നു. കൈയ്യക്ഷ രവും ഒന്നാന്തരം ആയിരുന്നു. അവർ രാപ്പകലില്ലാതെ കോപ്പിയെഴുത്ത് മുത ലായ പണികൾ ചെയ്തുപോന്നു. ഒരു മാസത്തിനുള്ളിൽ പതിനായിരം ഒപ്പുക ളോടു കൂടിയ ഒരു ഹർജി റിപ്പൺ പ്രഭുവിന് അയച്ചു. അതോടെ ഞാനേറ്റെ ടുത്ത അടിയന്തിര പ്രവർത്തനത്തിന് വിരാമമായി.

ഞാൻ സ്വരാജ്യത്തേക്ക് മടങ്ങുവാനുള്ള അനുവാദം അവരോട് ആവശ്യ പ്പെട്ടു. അപ്പോഴെക്കും പ്രക്ഷോഭം, ഇന്ത്യക്കാർക്കിടയിൽ ഒരഭിനിവേശം പോ ലെ പടർന്നുപിടിച്ചു കഴിഞ്ഞിരുന്നു. അവർ പറഞ്ഞു: "ഞങ്ങളുടെ നാശത്തി നു വേണ്ടി അവർ ഒരുക്കിയ ഒന്നാമത്തെ കെണിയാണിതെന്ന് താങ്കൾ തന്നെ യാണല്ലോ ഞങ്ങൾക്ക് വിശദീകരിച്ചു തന്നത്. ഞങ്ങളുടെ ഹർജിയ്ക്ക് കൊ ളോണിയൽ സെക്രട്ടറി അനുകൂലമായ മറുപടി അയക്കുമ്മോ എന്ന് ആർക്കറി

യാം? ഞങ്ങളുടെ ഉത്സാഹം താങ്കൾ കണ്ടതാണ്. ഞങ്ങൾ എന്തു ചെയ്യാനും സന്നദ്ധരാണ്. അതിനാവശ്യമായ ഫണ്ടും ഉണ്ട്. ഇപ്പോൾ ചെയ്തിട്ടുള്ളത് ഒരു വഴികാട്ടിയില്ലെങ്കിൽ നിരുപയോഗമായിത്തീരും. അതുകൊണ്ട് ഞങ്ങൾക്കൊപ്പം കഴിയേണ്ടത് താങ്കളുടെ കടമയാണെന്ന് ഞങ്ങൾ കരുതുന്നു". ഇന്ത്യക്കാരുടെ അവകാശങ്ങൾ സംരക്ഷിക്കുന്ന ഒരു സ്ഥിരം സംഘടന ആവശ്യമാണെന്ന് എനിക്കും തോന്നി. എന്നാലും അതിനായി ഞാനവിടെ എങ്ങനെ താമസിക്കും? അവരെനിക്ക് വേതനം തരാമെന്നു വാഗ്ദാനം ചെയ്തെങ്കിലും ഞാനതു നിരസിച്ചു. പൊതുപ്രവർത്തനത്തിനു വേണ്ടി ഭാരിച്ച ശമ്പളം വാങ്ങാൻ പാടില്ല. കൂടാതെ ഞാനവർക്കൊരു വഴികാട്ടിയായി തുടക്കം കുറിക്കുന്നവൻ കൂടിയാണ്. ബാരിസ്റ്റർമാർക്കു യോജിച്ച നിലയിൽ സമുദായത്തിനു മതിപ്പു നൽകും വിധത്തിൽ ജീവിക്കണമെന്നായിരുന്നു അന്നത്തെ എൻെറ അഭിപ്രായം. വളരെ അധികം പണം ചെലവിടേണ്ടി വരും എന്നാണ് അതിനർത്ഥം. പ്രവർത്തനങ്ങൾക്കു വേണ്ടി ധനാഭ്യർത്ഥന നടത്തുന്ന ഒരു പ്രസ്ഥാനത്തെ ഉപജീവനത്തിനായി ആശ്രയിച്ചു എന്നതു തന്നെ ഉചിതമായിരുന്നില്ല. അത് എൻെറ പ്രവർത്തനശേഷിയെത്തന്നെ ബാധിക്കുകയും ചെയ്യും. ഇത്തരം ഒരുപിടി കാര്യങ്ങൾ ഉള്ളതിനാൽ പൊതുപ്രവർത്തനത്തിന് പ്രതിഫലം സ്വീകരിക്കേണ്ട എന്നു ഞാൻ ഖണ്ഡിതമായി തീരുമാനിച്ചു. അവരുടെ ഇടയിലുള്ള പ്രമുഖ വ്യാപാരികളുടെ നിയമസംബന്ധിയായ ജോലികൾ എനിക്ക് തന്നാൽ മതി എന്നു ഞാനവരോടു പറഞ്ഞു. അതിന് മുൻകൂർ ഫീസ് തന്നാൽ ഞാൻ അവിടെ താമസിക്കാമെന്ന് അവർക്കുറപ്പു നൽകി. ഒരു കൊല്ലത്തേക്കുള്ള ഫീസ് നേരത്തെ തന്നാൽ നന്നായിരിക്കുമെന്ന് അവരോട് പറയുകയും ചെയ്തു. ഇക്കാലത്ത് ഞങ്ങൾക്ക് പരസ്പരം ഇടപഴകാം. ഗുണദോഷങ്ങൾ അറിയാം. രണ്ടുകൂട്ടർക്കും അനുകൂലമായ നിലപാടാണെങ്കിൽ ഈ ഏർപ്പാടുമായി മുന്നോട്ടു പോകാം. എല്ലാവരും ഈ അഭിപ്രായം സസന്തോഷം സ്വീകരിച്ചു.

നെറ്റാളിലെ സുപ്രീം കോടതിയിൽ അഡ്വക്കേറ്റ് എന്ന നിലയിൽ പ്രവർത്തിക്കാൻ ഞാൻ അപേക്ഷിച്ചു. വെള്ളക്കാരല്ലാത്ത ബാരിസ്റ്റർമാരെ പട്ടികയിൽ ഉൾപ്പെടുത്താൻ വ്യവസ്ഥയില്ല എന്ന കാരണത്താൽ നെറ്റാളിലെ നിയമസംഘം (അഭിഭാഷക സംഘടന) എൻെറ അപേക്ഷയെ എതിർത്തു. നെറ്റാളിലെ അറ്റോർണി ജനറലും പിന്നീടു പ്രധാനമന്ത്രിയുമായിരുന്ന മിസ്റ്റർ എസ്കോംബായിരുന്നു എൻെറ വക്കീൽ. അദ്ദേഹം നെറ്റാളിൽ അറിയപ്പെടുന്ന വക്കീലായിരുന്നു. ഇത്തരം ഹർജികൾക്ക് പ്രധാന ബാരിസ്റ്റർ യാതൊരു ഫീസും കൂടാതെ ഹാജരാകണമെന്നതായിരുന്നു ദീർഘകാലമായുള്ള പതിവ്. അതനുസരിച്ച് മിസ്റ്റർ എസ്കോംബ് എൻെറ കേസ് വാദിച്ചു. എൻെറ മുതലാളിമാരുടെ പ്രധാന വക്കീലായിരുന്നു അദ്ദേഹം. സീനിയർ കോടതി നിയമസംഘത്തിൻെറ നിരോധനം തള്ളി. പകരം എൻെറ അപേക്ഷ സ്വീകരിച്ചു. നിയമസംഘത്തിൻെറ പ്രതിരോധം അവരുടെ ആഗ്രഹത്തിന് വിരുദ്ധമായി എന്നെ കൂടുതൽ പ്രശസ്തനാക്കി. ദക്ഷിണാഫ്രിക്കയിലെ ദിനപ്പത്രങ്ങൾ നിയമസംഘത്തെ പരിഹസി

ക്കുകയും ചിലതെങ്കിലും എന്നെ അനുമോദിക്കുകയും ചെയ്തു

താല്ക്കാലികമായ കമ്മിറ്റി സ്ഥിരമായ ഒരടിത്തറയിൽ ഉറപ്പിച്ചു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ സമ്മേളനത്തിൽ ഞാനൊരിക്കലും പങ്കെടുത്തിട്ടില്ല. എങ്കിലും അതിനെക്കുറിച്ചുള്ള റിപ്പോർട്ടുകൾ ഞാൻ വായിച്ചിട്ടുണ്ട്. ഇന്ത്യയിലെ വന്ദ്യവയോധികനായ ദാദാഭായിയെ ഞാൻ കണ്ടിട്ടുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ആരാധകൻ കൂടിയായിരുന്നു ഞാൻ. കോൺഗ്രസ് ഭക്തനായിരുന്ന ഞാൻ ആ സംഘടനയുടെ പേര് പ്രചരിപ്പിക്കാൻ തീരുമാനിച്ചു. പരിചയക്കുറവ് കാരണം ഞാൻ പുതിയൊരു പേര് കണ്ടുപിടിക്കാൻ മെനക്കെട്ടില്ല. അങ്ങനെ ചെയ്താൽ അബദ്ധം പിണയുമെന്ന ഭയവും എനിക്കുണ്ടായിരുന്നു. അതുകൊണ്ട് അവരുടെ സംഘടനയെ നെറ്റാൾ ഇന്ത്യൻ കോൺഗ്രസ് എന്നു വിളിയ്ക്കാൻ ഞാൻ അവിടുത്തെ ഇന്ത്യക്കാരോട് ഉപദേശിച്ചു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനെക്കുറിച്ചുള്ള എൻെറ ഇത്തിരിപ്പോന്ന അറിവ് ഞാനവർക്ക് പറഞ്ഞുകൊടുത്തു. ഏതായാലും 1894 മേയിൽ നെറ്റാൾ ഇന്ത്യൻ കോൺഗ്രസ് സ്ഥാപിതമായി. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും നെറ്റാൾ ഇന്ത്യൻ കോൺഗ്രസ്സും തമ്മിൽ അന്തരമുണ്ടായിരുന്നു. നെറ്റാൾ ഇന്ത്യൻ കോൺഗ്രസ് വർഷം മുഴുവൻ പ്രവർത്തിച്ചു; കുറഞ്ഞത് മൂന്ന് പവൻ വാർഷിക വരിസംഖ്യ നൽകുന്നവരെ മെമ്പർമാരായി സ്വീകരിച്ചു. കൂടുതൽ തുക കിട്ടുന്നത് നന്ദിപൂർവം സ്വീകരിച്ചിരുന്നു. ഓരോ അംഗത്തിൽ നിന്നും പരമാവധി സംഖ്യ കിട്ടാൻ ശ്രമിച്ചു. കൊല്ലത്തിൽ 24 പവൻ കൊടുത്തിരുന്ന കഷ്ടിച്ച് അരഡസൻ മെമ്പർമാരും 12 പവൻ കൊടുത്തിരുന്ന ഒരുപാട് മെമ്പർമാരും നെറ്റാൾ ഇന്ത്യൻ കോൺഗ്രസ്സിൽ ഉണ്ടായിരുന്നു. ഒരു മാസം കൊണ്ട് ഏകദേശം മുന്നൂറ് മെമ്പർമാർ കോൺഗ്രസ്സിൽ ചേർന്നു. അവരിൽ ഹിന്ദുക്കളും മുസൽമാന്മാരും പാഴ്സികളും ക്രിസ്ത്യാനികളും ഉണ്ടായിരുന്നു. നെറ്റാളിൽ പ്രാതിനിദ്ധ്യമുള്ള എല്ലാ ഇന്ത്യൻ സംസ്ഥാനങ്ങളിൽ നിന്നു വന്നവരും അതിലുൾപ്പെടും. ആദ്യത്തെ കൊല്ലം പ്രവർത്തനം സജീവമായിരുന്നു. പണക്കാരായ വ്യാപാരികൾ സ്വന്തം വാഹനങ്ങളിൽ വിദൂര ഗ്രാമങ്ങളിൽ വരെ സഞ്ചരിച്ച് മെമ്പർമാരെ ചേർക്കുകയും വരിസംഖ്യ പിരിക്കുകയും ചെയ്തു. എല്ലാവരും അവരുടെ അഭ്യർത്ഥന കേട്ട് ഉടൻ പണം കൊടുത്തില്ല. ചിലരെ കാര്യം പറഞ്ഞ് മനസ്സിലാക്കേണ്ടി വന്നു. പ്രേരണ ഒരുതരം രാഷ്ട്രീയ വിദ്യാഭ്യാസമാണല്ലോ. അത് ജനങ്ങളെ യഥാർത്ഥ സ്ഥിതിയെന്തെന്ന് മനസ്സിലാക്കിക്കൊടുത്തു. അതിനൊക്കെ പുറമെ മാസത്തിൽ ഒരിക്കലെങ്കിലും കോൺഗ്രസ്സിൻെറ യോഗവുമുണ്ടായിരുന്നു. അതിൽ സവിസ്തരം കണക്കുകൾ ഹാജരാക്കുക പതിവായിരുന്നു. സംഭവവികാസങ്ങളെ സൂചിപ്പിക്കുന്ന ഒരു മിനിറ്റ്സ് ബുക്ക് ഉണ്ടായിരുന്നു. പ്രസ്ഥാനത്തിലെ അംഗങ്ങൾ പലതരം ചോദ്യങ്ങൾ ചോദിച്ചിരുന്നു. പുതിയ പുതിയ വിഷയങ്ങളെക്കുറിച്ച് ആലോചിക്കുകയും പതിവായി. അതിൻെറ ഫലമായി, അതുവരെ ഒന്നും സംസാരിക്കാതിരുന്നവർ പ്രസംഗിക്കാൻ തുടങ്ങി. പ്രസംഗങ്ങൾ സമുചിതമായ രൂപത്തിലാവേണ്ടിയിരുന്നു. ഇതൊരു

പുതിയ അനുഭവമായി. അതോടെ സമുദായത്തിന് താല്പര്യം വർദ്ധിച്ചു. അതിനിടെ ഇന്ത്യക്കാരുടെ വോട്ടവകാശം നിഷേധിക്കുന്ന ബില്ല് റിപ്പൺപ്രഭു തള്ളിയില്ല. ആ സന്തോഷകരമായ വാർത്ത സമുദായത്തിന്റെ ആത്മവിശ്വാസവും ഉത്സാഹവും ഇരട്ടിയാക്കി.

ബാഹ്യമായ പ്രക്ഷോഭം നടക്കുന്നതോടൊപ്പം ആന്തരിക ചലനവും ആവശ്യമായി വന്നു. അതിനാലതും അവർ ആലോചനയ്ക്കെടുത്തു. യൂറോപ്യന്മാർ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാർക്കെതിരെ പ്രക്ഷോഭം നടത്തിയിരുന്നത് അവരുടെ ജീവിതരീതികളെ മുൻനിർത്തിയായിരുന്നു. ഇന്ത്യക്കാർ വൃത്തികെട്ടവരും പിശുക്കന്മാരുമാണെന്നായിരുന്നു യൂറോപ്യന്മാരുടെ വാദം. അവർ താമസിച്ചിരുന്നത് കച്ചവടസ്ഥലത്തു തന്നെയായിരുന്നു. അവരുടെ വീടുകൾ കുടിലുകളായിരുന്നു. സ്വന്തം സുഖസൗകര്യങ്ങൾക്കു വേണ്ടിപ്പോലും അവർ പണം ചെലവിടാറില്ല. ശുചിത്വമില്ലാത്തവരും ലുബ്ധന്മാരുമായ ഇന്ത്യക്കാരോട് ശുചിത്വവും ധാരാളിത്തവുമുള്ള യൂറോപ്യന്മാർ കച്ചവടത്തിൽ എങ്ങനെ മത്സരിക്കും? ഗൃഹശുചിത്വം, ശരീരശുചിത്വം, വീടുകൾക്കും പീടികകൾക്കും വെവ്വേറെ കെട്ടിടങ്ങൾ വേണ്ടതിന്റേയും പണക്കാരായ വ്യാപാരികൾ അവരവരുടെ നിലയ്ക്കൊത്ത് ജീവിക്കേണ്ടതിന്റേയും ആവശ്യം മുതലായ വിഷയങ്ങൾ കോൺഗ്രസ് സമ്മേളനത്തിൽ പ്രസംഗരൂപത്തിൽ അവതരിപ്പിച്ചു. അതിനെ തുടർന്ന് നിർദ്ദേശങ്ങളും വാദപ്രതിവാദങ്ങളും അഭിപ്രായ പ്രകടനങ്ങളും ഉണ്ടായി. ഗുജറാത്തി ഭാഷയിലാണ് യോഗനടപടികൾ നടന്നത്.

പ്രായോഗികവും രാഷ്ട്രീയവുമായ വിദ്യാഭ്യാസം ഇങ്ങനെ ഇന്ത്യക്കാർക്ക് എത്രമാത്രം ലഭിച്ചുവെന്ന് വായനക്കാർക്ക് കാണാൻ കഴിയും. ചെറുപ്പക്കാരായ ഇന്ത്യക്കാരുടെ നന്മയ്ക്കായി 'നെറ്റാൾ ഇന്ത്യൻ വിദ്യാഭ്യാസ സംഘടന' കോൺഗ്രസ്സിന്റെ ആഭിമുഖ്യത്തിൽ രൂപീകരിച്ചു. കരാറൊഴിഞ്ഞ തൊഴിലാളികളുടെ സന്താനങ്ങളായ ഇവർ നെറ്റാളിൽ ജനിച്ചവരും ഇംഗ്ലീഷ് അറിയാവുന്നവരും ആയിരുന്നു. അതിലെ അംഗങ്ങൾ നാമമാത്രമായ ഫീസും നൽകി. യുവാക്കൾക്ക് ഒരു സമ്മേളനസ്ഥലം ഉണ്ടാക്കുക, മാതൃഭൂമിയോട് സ്നേഹവും അതിനെക്കുറിച്ചുള്ള അറിവും ഉണ്ടാക്കുക എന്നിവ ആയിരുന്നു സംഘത്തിന്റെ പ്രധാന ലക്ഷ്യങ്ങൾ. സ്വതന്ത്ര ഇന്ത്യക്കാർ സ്വന്തം ബന്ധുക്കളായിട്ടാണ് തങ്ങളെ കരുതുന്നതെന്ന് ഇവരെ ബോധ്യപ്പെടുത്താനും സ്വതന്ത്ര ഇന്ത്യക്കാർക്ക് അവരോട് ബഹുമാനമുണ്ടാക്കുവാനും കൂടി അത് ഉദ്ദേശിച്ചു. ചെലവു കഴിഞ്ഞ് മിച്ചം വരുന്ന രീതിയിൽ കോൺഗ്രസ്സിന് ധാരാളം ഫണ്ടുണ്ടായിരുന്നു. ഭൂമി വാങ്ങുവാനാണ് ആ ഫണ്ട് ഉപയോഗിച്ചത്. ആ ഭൂമിയിൽ നിന്ന് ഇന്നും വരുമാനം കിട്ടുന്നുണ്ട്.

സത്യാഗ്രഹം എങ്ങനെ സ്വയം ആവിർഭവിച്ചുവെന്നും അതിനാവശ്യമായ സ്വാഭാവിക പരിശീലനം ഇന്ത്യക്കാർക്ക് എവിടെ നിന്നു കിട്ടിയെന്നും വായനക്കാർക്ക് എളുപ്പം പിടികിട്ടില്ല. അതുകൊണ്ടാണ് മനഃപൂർവം ഈ സംഗതിക

ളൊക്കെ ഞാനിവിടെ എഴുതിയത്. ബുദ്ധിമുട്ടുകളിൽ നിന്നും സർക്കാർ ഉദ്യോഗസ്ഥന്മാരുടെ എതിർപ്പുകളിൽ നിന്നും എങ്ങനെ രക്ഷപ്പെട്ടുവെന്നുള്ള കോൺഗ്രസ്സിൻെറ അദ്ഭുതാവഹമായ പിൽക്കാല ചരിത്രത്തെ ഞാൻ വിട്ടുകളയുകയാണ്. എന്നാലും ഒരു സംഗതി രേഖപ്പെടുത്താതിരിക്കാനാവില്ല. സമുദായത്തെ അത്യുക്തി എന്ന സ്വഭാവരീതിയിൽ നിന്ന് രക്ഷിക്കാനുള്ള ശ്രമങ്ങളുണ്ടായിരുന്നു. സ്വന്തം ന്യൂനതകളെക്കുറിച്ച് അവരെ ബോധ്യപ്പെടുത്താൻ എപ്പോഴും ശ്രദ്ധിച്ചുകൊണ്ടിരുന്നു. യൂറോപ്യന്മാരുടെ വാദഗതിക്ക് ന്യായമുണ്ടെങ്കിൽ അതംഗീകരിക്കാതിരുന്നില്ല. യൂറോപ്യന്മാരുമായി ആത്മാഭിമാനത്തോടെ സമന്മാരായി സഹകരിക്കാൻ കഴിയുന്ന ഏതവസരങ്ങളും പ്രയോജനപ്പെടുത്താതിരുന്നില്ല. ദിനപ്പത്രങ്ങൾക്ക് പ്രസിദ്ധീകരിക്കാവുന്നിടത്തോളം ഇന്ത്യൻ പ്രസ്ഥാനത്തെക്കുറിച്ച് വിവരങ്ങൾ കൊടുത്തുകൊണ്ടിരുന്നു. പത്രങ്ങളിൽ ഇന്ത്യക്കാരെ ന്യായമില്ലാതെ ആക്ഷേപിച്ചാൽ അതിനെല്ലാം വേണ്ടുവോളം മറുപടിയും കൊടുത്തിരുന്നു.

നെറ്റാൾ ഇന്ത്യൻ കോൺഗ്രസ്സിനെപ്പോലെ സ്വതന്ത്രമായ ഒരു സംഘടന ട്രാൻസ്വാളിൽ ഉണ്ടായിരുന്നു. ഈ രണ്ടു സംഘടനകളുടെയും ഭരണഘടനയിൽ അല്പം വ്യത്യാസമൊക്കെയുണ്ട്. അതിലേക്ക് നമുക്കിപ്പോൾ പ്രവേശിക്കേണ്ട. നെറ്റാൾ കോൺഗ്രസ്സിൽ നിന്നും ട്രാൻസ്വാൾ സംഘത്തിൽ നിന്നും വ്യത്യസ്തമായ ഭരണഘടനയോടു കൂടി ഒരു സംഘടന കേപ് ടൗണിലുമുണ്ടായിരുന്നു. മൂന്നു സംഘടനകളും പ്രവർത്തിച്ചിരുന്നത് ഏതാണ്ട് ഒരേ കാര്യങ്ങൾക്കു വേണ്ടിയും ഒരേവിധത്തിലുമായിരുന്നു.

1895ൻെറ മദ്ധ്യത്തോടെ നെറ്റാൾ കോൺഗ്രസ്സിൻെറ ഒരു വർഷം പൂർത്തിയായി. വക്കീലെന്ന നിലയിലുള്ള എൻെറ ജോലി കക്ഷികൾക്ക് തൃപ്തിയായി. അതോടെ നെറ്റാളിൽ എൻെറ താമസം തീർന്നു. 1896-ൽ ഞാൻ സഹപ്രവർത്തകരിൽ നിന്ന് അനുമതി വാങ്ങി ആറുമാസത്തേക്ക് ഇന്ത്യയിലേക്ക് മടങ്ങി. ഇന്ത്യയിലുള്ള താമസം അവസാനിക്കുന്നതിനു മുമ്പ് നെറ്റാളിലേക്ക് ഉടൻ മടങ്ങാനുള്ള ഒരു കമ്പി കിട്ടി. ഞാനുടനെ മടങ്ങി. 1896 - 97ലെ സംഭവങ്ങൾ വിവരിക്കാൻ ഒരു പുതിയ അദ്ധ്യായം ആവശ്യമാണ്.

## അദ്ധ്യായം 7

# ആദ്യകാല സമരങ്ങളെക്കുറിച്ചൊരു പുനരവലോകനം

## (തുടർച്ച)

നെറ്റാൾ ഇന്ത്യൻ കോൺഗ്രസ്സിന് അങ്ങനെ സ്ഥിരമായ ഒരടിത്തറയുണ്ടായി. മുഖ്യമായും രാഷ്ട്രീയപ്രവർത്തനം നടത്തിക്കൊണ്ട് ഞാൻ രണ്ടരക്കൊല്ലത്തോളം നെറ്റാളിൽ കഴിച്ചുകൂട്ടി. ദക്ഷിണാഫ്രിക്കയിൽ ഇനിയും തുടരണമെങ്കിൽ, ഇന്ത്യയിൽ നിന്ന് എൻെറ കുടുംബത്തെ കൊണ്ടുവരണമെന്ന് എനിക്കു തോന്നി. കൂടാതെ ഇന്ത്യയിൽ കുറച്ചുനാൾ താമസിച്ച്, ദക്ഷിണാഫ്രിക്കയിലെ കുടിയേറ്റക്കാരുടെ സ്ഥിതി ഇന്ത്യൻ നേതാക്കന്മാർക്ക് വിവരിച്ചു കൊടുക്കണമെന്നും എനിക്കു തോന്നി. നെറ്റാൾ ഇന്ത്യൻ കോൺഗ്രസ് എനിക്ക് ആറുമാസത്തേക്ക് ഒഴിവ് അനുവദിച്ചു തന്നു. പകരം സുപ്രസിദ്ധ വ്യാപാരിയായിരുന്ന ആദംജി മിയാഖാനെ സെക്രട്ടറിയായി നിയമിച്ചു. അദ്ദേഹം വളരെ നല്ലരീതിയിൽ തൻെറ ചുമതല നിർവ്വഹിച്ചു. അദ്ദേഹം സാമാന്യം നല്ല ഇംഗ്ലീഷ് പരിജ്ഞാനം നേടിയിട്ടുണ്ടായിരുന്നു. നിത്യോപയോഗം കൊണ്ട് അത് വർദ്ധിച്ചിരുന്നു. അദ്ദേഹം ഗുജറാത്തി ഭാഷ പഠിച്ചിരുന്നു. സുളു വംശജരുമായി വ്യാപാരം നടത്തിയിരുന്നതിനാൽ അദ്ദേഹത്തിന് സുളുഭാഷയിൽ നല്ല പരിജ്ഞാനം ഉണ്ടായിരുന്നു. അവരുടെ ആചാരരീതികളും നല്ലപോലെ അദ്ദേഹം സ്വായത്തമാക്കിയിരുന്നു. പ്രസന്നവും ശാന്തവുമായ പ്രകൃതി. അധികം സംസാരിക്കാത്ത ശീലം. ഉത്തരവാദിത്വമുള്ള സ്ഥാനങ്ങൾ അലങ്കരിക്കുന്ന വ്യക്തിക്ക് ഇംഗ്ലീഷ് പരിജ്ഞാനത്തെക്കാളും പഠനത്തെക്കാളും സത്യസന്ധതയും ക്ഷമയും സഹിഷ്ണുതയും സ്ഥിരതയും പ്രത്യുൽപന്നമതിത്വവും ധൈര്യവും വിവേകവും ഉണ്ടായിരിക്കണം എന്ന് വ്യക്തമാക്കുന്നതിനുവേണ്ടിയാണ് ഞാനീ കാര്യങ്ങൾ പറഞ്ഞത്. ഭാഷാസംബന്ധിയായ യോഗ്യതകൾക്ക് ഈ വിശിഷ്ടഗുണങ്ങളില്ലെങ്കിൽ പൊതുപ്രവർത്തനത്തിൽ യാതൊരു പ്രസക്തിയുമില്ല.

1896ൻെറ പകുതിയോടെ ഞാൻ ഇന്ത്യയിലേക്കു തിരിച്ചു. അന്ന് നെറ്റാളിൽ നിന്ന് അധികം കപ്പലുകളും കല്ക്കത്തയിലേക്കാണ് വന്നിരുന്നത്. ബോംബെയിലേക്ക് അധികമുണ്ടായിരുന്നില്ല. ഞാനതുകൊണ്ട് കല്ക്കത്തയിലേക്ക് വരുന്ന ഒരു കപ്പലിലാണ് തിരിച്ചത്. കല്ക്കത്തയിൽ നിന്നോ മദിരാശിയിൽ നിന്നോ ആയിരുന്നു കരാർത്തൊഴിലാളികൾ കപ്പലിൽ കയറിയിരുന്നത്. കല്ക്കത്തയിൽ നിന്ന് ബോംബെയിലേക്ക് ട്രെയിനിൽ വരുമ്പോൾ വഴിക്കുവച്ച് വണ്ടി തെറ്റി. അങ്ങനെ ഒരു ദിവസം ഞാൻ അലഹബാദിൽ തങ്ങി. അവിടെ വച്ച്, എൻെറ പ്രവർത്തനം ആരംഭിച്ചു. 'പയനിയർ' പത്രത്തിലെ മിസ്റ്റർ ചെസ്നിയെ ഞാൻ കണ്ടു. അദ്ദേഹം എന്നോട് വളരെ മര്യാദയോടെ സംസാരിച്ചെങ്കി

ലും അദ്ദേഹത്തിന് കോളനിക്കാരായ വെള്ളക്കാരോട് ആണ് ആനുകൂല്യമെന്ന് എന്നോട് തുറന്നു പറഞ്ഞു. എന്നാൽ ഞാൻ വല്ലതുമെഴുതിക്കൊടുത്താൽ അതു വായിച്ചുനോക്കി തന്റെ പത്രത്തിൽ പ്രസിദ്ധീകരിക്കാൻ വേണ്ടതു ചെയ്യാമെന്ന് അദ്ദേഹം വാഗ്ദാനം ചെയ്തു. എന്നെ സംബന്ധിച്ച് അത് ധാരാളം മതിയായിരുന്നു.

ഞാൻ ഇന്ത്യയിലായിരുന്നപ്പോൾ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ അന്നത്തെ സ്ഥിതിയെക്കുറിച്ച് ഒരു ലഘുലേഖ എഴുതിയുണ്ടാക്കി. എല്ലാ ദിനപ്പത്രങ്ങളിലും അതേക്കുറിച്ച് അഭിപ്രായം വന്നു. കൂടാതെ അതിന്റെ രണ്ട് പതിപ്പുകളും ഉണ്ടായി. ഇന്ത്യയിലെ പലയിടങ്ങളിലുമായി അയ്യായിരം കോപ്പി വിതരണം ചെയ്തു. ഇന്ത്യൻ നേതാക്കളെ കാണാൻ ഭാഗ്യമുണ്ടായ ഈ സന്ദർശനവേളയിലാണ് സർ ഫിറോസ് ഷാ മേത്ത, ജസ്റ്റിസുമാരായ ബദ്രുദ്ദിൻ തയാബ്ജി, മഹാദേവ ഗോവിന്ദ് റാനഡെ മുതലായവരെ ബോംബെയിൽ വച്ചു കണ്ടത്. ലോകമാന്യ തിലകനേയും അദ്ദേഹത്തിന്റെ സുഹൃദ് വലയത്തിൽപ്പെട്ടവരെയും, പ്രൊഫസർ ഭണ്ഡാർക്കറേയും ഗോപാൽകൃഷ്ണ ഗോഖലെയേയും അദ്ദേഹത്തിന്റെ സുഹൃദ് വലയത്തിൽപ്പെട്ടവരേയും പൂനയിൽ വച്ചും കണ്ടു. ബോംബെയിലും പൂനയിലും മദ്രാസിലും ഞാൻ പ്രസംഗിച്ചു. ഈ സംഭവങ്ങൾ സവിസ്തരം പ്രതിപാദിക്കാൻ എനിക്കുദ്ദേശമില്ല.

നമ്മുടെ വിഷയവുമായി വലിയ ബന്ധമൊന്നുമില്ലെങ്കിലും പൂനയെക്കുറിച്ചുള്ള ഒരു പാവനസ്മരണ എനിക്കിവിടെ വിവരിക്കാതിരിക്കാനാവില്ല. സാർവ്വജനിക് സഭയെ നിയന്ത്രിച്ചിരുന്നത് ലോകമാന്യനാണ്. ശ്രീ. ഗോഖലെ ബന്ധപ്പെട്ടിരുന്നത് ഡക്കാൻ സഭയുമായിട്ടാണ്. ഞാൻ ആദ്യം കണ്ടത് തിലക് മഹാരാജിനെയാണ്. പൂനയിൽ ഒരു സമ്മേളനം സംഘടിപ്പിക്കാൻ ഉദ്ദേശിക്കുന്നുവെന്ന് ഞാനദ്ദേഹത്തോടു പറഞ്ഞു. അദ്ദേഹം എന്നോട് അതിന് മറുപടിയായി ഗോപാൽ റാവുവിനെ കണ്ടോ എന്നാണ് ചോദിച്ചത്. അദ്ദേഹം ആരെക്കുറിച്ചാണ് പറഞ്ഞതെന്ന് എനിക്കപ്പോൾ മനസ്സിലായില്ല. ഉടനെ അദ്ദേഹം ശ്രീ. ഗോഖലെയെ കണ്ടോ എന്നും അദ്ദേഹത്തെ അറിയുമോ എന്നും എന്നോട് ചോദിച്ചു.

"കേട്ടറിവല്ലാതെ ഞാനിതുവരെ അദ്ദേഹത്തെ കണ്ടിട്ടില്ല. കാണണമെന്ന് ഉദ്ദേശമുണ്ട്" ഞാൻ മറുപടിയായി പറഞ്ഞു.

"താങ്കൾക്ക് ഇന്ത്യൻ രാഷ്ട്രീയവുമായി പരിചയമില്ല. അല്ലേ" ലോക്മാന്യൻ തിരിച്ചടിച്ചു.

"ഇംഗ്ലണ്ടിൽ നിന്നു മടങ്ങിവന്നതിനുശേഷം കുറച്ചുകാലം മാത്രമെ ഞാൻ ഇന്ത്യയിലുണ്ടായിരുന്നുള്ളു. എന്റെ കഴിവിന് അതീതമാണെന്ന് കരുതി ഞാനന്ന് രാഷ്ട്രീയകാര്യങ്ങൾ ശ്രദ്ധിച്ചിരുന്നില്ല", ഞാൻ പറഞ്ഞു.

ഉടനെ തന്നെ ലോക്മാന്യൻ പറഞ്ഞു:

"അതുകൊണ്ട് ഞാൻ താങ്കൾക്ക് ചില വിവരങ്ങൾ തരാം. പൂനയിൽ രണ്ട് കക്ഷികളുണ്ട്. ഒന്ന്, സാർവ്വജനിക് സഭയെ പ്രതിനിധീകരിക്കുന്നവരും രണ്ട്, ഡക്കാൻ സഭയെ പ്രതിനിധീകരിക്കുന്നവരും".

ഞാൻ പറഞ്ഞു: "ഇക്കാര്യങ്ങളെനിക്ക് കുറച്ചറിയാം".

ലോക് മാന്യൻ: "ഒരു സമ്മേളനം നടത്താൻ ഇവിടെ എളുപ്പമാണ്. സർവ കക്ഷികളുടേയും മുൻപിൽ താങ്കൾ ഒരു കാര്യം വയ്ക്കാൻ ഉദ്ദേശിക്കുന്നുണ്ട്. ആ കാര്യത്തിന് എല്ലാവരുടെയും സഹായവും താങ്കൾ ആഗ്രഹിക്കുന്നുണ്ട്. താങ്കളുടെ ആശയം എനിക്കിഷ്ടമായി. പക്ഷേ, താങ്കളുടെ സമ്മേളനത്തിൽ സാർവ്വജനിക് സഭയിലെ ഏതെങ്കിലും അംഗത്തെ അദ്ധ്യക്ഷനാക്കിയാൽ ഡക്കാൻ സഭയിലെ ആരും തന്നെ പങ്കെടുക്കില്ല. നേരെ മറിച്ചാണെങ്കിൽ സാർവ്വ ജനിക് സഭയിലെ ആരും പങ്കെടുക്കില്ല. അതുകൊണ്ട് ഇരുകക്ഷികളിലും പെടാത്ത ഒരാളെ താങ്കൾ അദ്ധ്യക്ഷനായി കണ്ടുപിടിക്കണം. എനിക്ക് സഹായ മൊന്നും ചെയ്യാൻ കഴിയില്ലെങ്കിലും ഇങ്ങനെയൊരു അഭിപ്രായം പറയാനാ കും. താങ്കൾ പ്രൊഫസർ ഭണ്ഡാർക്കറെ അറിയുമോ? അറിയില്ലായിരിക്കാം. എങ്കിലും താങ്കൾ അദ്ദേഹത്തെ കാണണം. അദ്ദേഹത്തെ നിഷ്പക്ഷമതിയായി ട്ടാണ് കണക്കാക്കുന്നത്. അദ്ദേഹം രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടാറില്ല. എങ്കി ലും അദ്ധ്യക്ഷത വഹിക്കുന്ന കാര്യത്തിൽ താങ്കൾക്ക് അദ്ദേഹത്തെ പ്രേരിപ്പി ക്കാനായേക്കും. ശ്രീ. ഗോഖലെയോടും ഈ കാര്യത്തെക്കുറിച്ച് ഉപദേശം തേടു ക. അദ്ദേഹവും അതുതന്നെ പറയുവാനാണ് വഴി. പ്രൊഫ. ഭണ്ഡാർക്കറെ പോലുള്ള ഒരാൾ അദ്ധ്യക്ഷനാവുകയാണെങ്കിൽ ഒരു നല്ല സമ്മേളനത്തിനാ യി ഇരുകക്ഷികളും ശ്രമിക്കുമെന്ന് എനിക്ക് ഉറപ്പുണ്ട്. എന്തൊക്കെ സംഭവി ച്ചാലും ഇക്കാര്യത്തിൽ ഞങ്ങളുടെ പരിപൂർണ സഹകരണമുണ്ടാകുമെന്ന് താങ്കൾക്ക് ഉറപ്പിക്കാം".

ഞാൻ ഉടനെ ഗോഖലെയെ കണ്ടു. പ്രഥമ ദർശനത്തിൽ തന്നെ ഞാൻ അദ്ദേഹവുമായി സ്നേഹബന്ധത്തിലായെന്ന് മറ്റൊരിടത്ത് ഞാൻ എഴുതിയി ട്ടുണ്ട്. അതിൽ ജിജ്ഞാസ മുറ്റിനില്ക്കുന്നവർക്ക് 'യങ് ഇന്ത്യ'*യുടെയോ 'നവജീവ'**ൻെറയോ ഫയലുകൾ നോക്കാവുന്നതാണ്. ലോക്മാന്യൻ എനി ക്ക് തന്ന ഉപദേശം ഗോഖലേയ്ക്ക് പിടിച്ചു. അതനുസരിച്ച് ആ വന്ദ്യവയോധിക നായ പ്രൊഫസ്സറെ ചെന്നു കണ്ടു. നെറ്റാളിലെ ഇന്ത്യക്കാരുടെ ദാരുണമായ കഥ ഞാൻ അദ്ദേഹത്തെ പറഞ്ഞുകേൾപ്പിച്ചു. അദ്ദേഹം അത് ശ്രദ്ധയോടെ കേ ട്ടിട്ടു പറഞ്ഞു: "ഞാൻ അപൂർവമായിട്ടേ പൊതുക്കാര്യങ്ങളിൽ പങ്കെടുക്കാറു ള്ളുവെന്ന കാര്യം താങ്കൾക്കറിയാമല്ലോ. കൂടാതെ പ്രായവുമായി. എന്നാലും, താങ്കൾ പറഞ്ഞത് എന്നെ വല്ലാതെ അലട്ടുന്നു. എല്ലാ കക്ഷികളുടേയും സഹക രണം വേണമെന്ന താങ്കളുടെ കാഴ്ചപ്പാട് എനിക്കിഷ്ടമായി. താങ്കൾ ചെറുപ്പ മാണ്. പിന്നെ ഇന്ത്യയുടെ രാഷ്ട്രീയ സ്ഥിതി താങ്കൾക്ക് അറിയുകയുമില്ല. താങ്കളുടെ അഭ്യർത്ഥന ഞാൻ കൈക്കൊണ്ടതായി രണ്ടു കക്ഷികളിലേയും അംഗങ്ങളോടു ചെന്നു പറയുക. സമ്മേളനം നടക്കുമെന്ന് രണ്ടു കക്ഷിക

---

* 1921 ജൂലൈ 13 ലക്കം

** 1921 ജൂലൈ 28 ലക്കം

ളിൽ ഏതെങ്കിലും അറിയിച്ചാൽ ഞാൻ വന്ന് അദ്ധ്യക്ഷനായി കൊള്ളാം". പൂനയിൽ വിജയകരമായി സമ്മേളനം നടന്നു. രണ്ടു കക്ഷികളിലേയും നേതാക്കന്മാർ സമ്മേളനത്തിൽ സന്നിഹിതരായി. എൻെറ പ്രശ്നത്തെ അനുകൂലിച്ച് അവർ സംസാരിച്ചു.

ഞാനുടനെ മദ്രാസിലേക്ക് തിരിച്ചു. സർ (അന്ന് മിസ്റ്റർ ജസ്റ്റീസ്) സുബ്രഹ്മണ്യയ്യർ, ശ്രീ. പി. ആനന്ദാചാർലു, 'ഹിന്ദു'വിൻെറ പത്രാധിപർ ശ്രീ. ജെ. സുബ്രഹ്മണ്യം, മദ്രാസ് സ്റ്റാൻഡേർഡിൻെറ പത്രാധിപർ ശ്രീ. പരമേശ്വരൻപിള്ള, പ്രസിദ്ധ വക്കീൽ ശ്രീ. ഭാഷ്യം അയ്യങ്കാർ, മിസ്റ്റർ നോർട്ടൺ മുതലായവരേയും വേറെ ചിലരേയും ഞാൻ അവിടെ വച്ചു കണ്ടു. അവിടെ വമ്പിച്ച ഒരു സമ്മേളനം നടത്തിയതിനുശേഷം ഞാൻ കല്ക്കത്തയിലേക്ക് പോയി. സുരേന്ദ്രനാഥ ബാനർജി, മഹാരാജാ ജ്യോതിന്ദ്ര മോഹൻ ടാഗോർ, 'ഇംഗ്ലീഷ്മാ'ൻെറ പത്രാധിപരായിരുന്ന മിസ്റ്റർ സോണ്ടേഴ്സ് തുടങ്ങി പലരേയും കല്ക്കത്തയിലും കണ്ടു. കല്ക്കത്തയിൽ ഒരു സമ്മേളനം ഏർപ്പാടാക്കി. ഇതിനിടയിലാണ് നെറ്റാളിലേക്ക് വീണ്ടും മടങ്ങിച്ചെല്ലാൻ കമ്പി കിട്ടുന്നത്. 1896 നവംബറിലായിരുന്നു അത്. ഇന്ത്യക്കാർക്കെതിരെ ഏതോ നീക്കം ആരംഭിച്ചിട്ടുണ്ടെന്ന് ഞാൻ തീർച്ചയാക്കി. കല്ക്കത്തയിലെ എൻെറ പണി പൂർത്തിയാക്കാതെ ഞാൻ ബോംബെയിലേക്ക് തിരിച്ചു. കുടുംബത്തോടു കൂടി ഞാൻ അവിടെ നിന്നു കിട്ടിയ ആദ്യത്തെ കപ്പലിൽ കയറി. മെസേഴ്സ് ദാദാ അബ്ദുള്ള വാങ്ങിയതാണ് 'എസ്.എസ്. കോർലാൻറ്' എന്ന കപ്പൽ. നെറ്റാളിനും പോർബന്തറിനും ഇടയ്ക്ക് ഒരു കപ്പൽ ഓടിക്കൊണ്ടിരിക്കുക എന്നത് ആ സ്ഥാപനത്തിൻെറ വളരെ സാഹസികമായ മറ്റൊരു സംരംഭം ആയിരുന്നു. പേഴ്സ്യൻ സ്റ്റീം നാവിഗേഷൻ കമ്പനിയുടെ കപ്പലായ 'നാദെരി'യും ബോംബെയിൽ നിന്ന് നെറ്റാളിലേക്ക് അതിനു തൊട്ടു പുറകെ പുറപ്പെട്ടിരുന്നു. രണ്ടു കപ്പലിലും കൂടി 800 ഓളം യാത്രക്കാരുണ്ടായിരുന്നു.

ഇന്ത്യയിൽ നടന്ന പ്രക്ഷോഭം ഇന്ത്യയിലെ പ്രധാന ദിനപ്പത്രങ്ങളിൽ വാർത്തയായി റോയിട്ടർ ഇംഗ്ലണ്ടിലേക്ക് വിവരം എത്തിച്ചു. നെറ്റാളിലെത്തിയപ്പോഴാണ് ഞാനിക്കാര്യം അറിഞ്ഞത്. ഇന്ത്യയിൽ ഞാൻ നടത്തിയ പ്രസംഗങ്ങൾ അത്യുക്തി കലർത്തി സംഗ്രഹിച്ച് ഒരു കമ്പി ഇംഗ്ലണ്ടിലെ റോയിട്ടർ പ്രതിനിധി ദക്ഷിണാഫ്രിക്കയിലേക്ക് അയച്ചിരുന്നു. ഇതൊരു അസാധാരണ അനുഭവമല്ല. അത്തരം അത്യുക്തികൾ മിക്കപ്പോഴും എന്തെങ്കിലും ഉദ്ദേശം കൊണ്ട് ചെയ്യുന്നതല്ല. ഒരു കാര്യത്തെക്കുറിച്ച് മുൻവിധി ഉള്ളവർ തെരക്കിൽ ഒന്നോടിച്ച് വായിച്ച് ധൃതിയിൽ എഴുതുന്ന സംഗ്രഹങ്ങൾ പലപ്പോഴും കുറെ സാങ്കൽപ്പികമാവും. ഇത്തരം സംഗ്രഹങ്ങൾ വിവിധ സ്ഥലങ്ങളിൽ വിവിധ രീതികളിലാണ് വ്യാഖ്യാനിക്കപ്പെടുന്നതും. ആരും ഉദ്ദേശിക്കാതെ ഇങ്ങനെ അർത്ഥവൈകൃതം സംഭവിക്കുന്നു. പൊതുപ്രവർത്തനത്തിലെ അപകടവും അതിൻെറ പരിമിതിയുമാണ് ഇത്. ഇന്ത്യയിലായിരുന്നപ്പോൾ നെറ്റാളിലെ യൂറോപ്യന്മാരെ ഞാൻ വിമർശിച്ചിരുന്നു. നെറ്റാളിൽ കരാർത്തൊഴിലാളികളിൽ നിന്ന് ഈടാ

ക്കുന്ന മൂന്നു പവൻ നികുതിക്കെതിരായി ശക്തമായി സംസാരിച്ചിരുന്നു. കരാർത്തൊഴിലാളിയായ സുബ്രഹ്മണ്യനെ അയാളുടെ യജമാനൻ ദേഹോപദ്രവം ചെയ്തതിനെക്കുറിച്ച് ഒരു സജീവ വിവരണം നൽകുകയുമുണ്ടായി. ഞാനയാളുടെ മുറിവുകൾ എൻെറ കണ്ണുകൾ കൊണ്ട് കാണുകയും അയാളുടെ കേസ് ഞാൻ ഏറ്റെടുക്കുകയും ചെയ്തു. എൻെറ പ്രസംഗങ്ങളുടെ വികൃതമായ സംഗ്രഹം വായിച്ച നെറ്റാളിലെ യൂറോപ്യന്മാർ എൻെറ നേർക്കു പ്രകോപിതരായി. ഞാൻ ഇന്ത്യയിൽ വച്ചു നടത്തിയ പ്രസംഗത്തിനേക്കാൾ ശക്തമായി നെറ്റാളിൽ വച്ചു എഴുതിയതായിരുന്നുവെന്നതാണ് വാസ്തവം. ഇന്ത്യയിൽ ഞാൻ നടത്തിയ പ്രസംഗങ്ങളിൽ അത്യുക്തിയുടെ നേരിയ അംശം പോലും ഉണ്ടായിരുന്നില്ല. കാരണം ഒരപരിചിതനോട് ഒരു സംഭവം വിവരിച്ചാൽ അയാൾ നമ്മൾ ഉദ്ദേശിക്കുന്നതിനേക്കാൾ കൂടുതൽ കാര്യം അതിൽ കാണുമെന്ന് എനിക്കറിയാവുന്നതു കൊണ്ട്, ദക്ഷിണാഫ്രിക്കയിലെ സംഭവവികാസങ്ങൾ ഇന്ത്യയിൽ വിവരിച്ചപ്പോൾ ഗൗരവം കുറച്ചാണ് ഞാൻ പറഞ്ഞത്. എന്നാൽ ഞാൻ നെറ്റാളിൽ വച്ച് എഴുതുകയാണെങ്കിൽ വളരെ കുറച്ച് യൂറോപ്യന്മാർ മാത്രമെ അതു വായിക്കൂ. അതിലും കുറച്ചു പേരേ അത് ശ്രദ്ധിക്കുകയുള്ളൂ. അതിൽ നിന്ന് വ്യത്യസ്തമായിരുന്നു ഇന്ത്യയിലെ എൻെറ എഴുത്തും പ്രസംഗങ്ങളും. റോയിട്ടർ നൽകിയ പ്രസംഗ സംഗ്രഹങ്ങൾ അനേകായിരം യൂറോപ്യന്മാർ വായിച്ചിരിക്കാം. ഒരു പ്രശ്നം കമ്പിയടിച്ച് അറിയിച്ചാൽ അതിന് ഇല്ലാത്ത പ്രാധാന്യം കൂടി ഉണ്ടാകുന്നു. ദക്ഷിണാഫ്രിക്കയിൽ നടക്കുന്ന കാര്യങ്ങൾ ഞാൻ ഇന്ത്യയിൽ പറഞ്ഞതിന് അവർ വലിയ ഗൗരവം കൽപ്പിച്ചു. കരാർത്തൊഴിലാളി സമ്പ്രദായം ഉപേക്ഷിക്കപ്പെടുമെന്നും അതോടെ തോട്ടമുടമകൾ കഷ്ടപ്പെടുമെന്നും യൂറോപ്യന്മാർ കരുതി. ഇന്ത്യയിൽ വച്ചു ഞാൻ യൂറോപ്യന്മാരെ കരിവാരിത്തേച്ചതായും അവർക്കു തോന്നി.

നെറ്റാളിലെ യൂറോപ്യന്മാർ കലികൊണ്ടിരിക്കുന്ന സമയത്താണ് ഞാൻ കുടുംബത്തോടെ എസ്.എസ്. കോർലാൻറിൽ നെറ്റാളിലെത്തുന്നത്. മുന്നൂറു – നാന്നൂറ് യാത്രക്കാരുമായി എസ്.എസ്. കോർലാൻറും അത്ര തന്നെ യാത്രക്കാരുമായി നാദെരിയും ഒരേസമയത്തു തന്നെ അവിടെ എത്തി. അവരുടെ വികാരം ആളിക്കത്തിക്കാനും ഒരു ക്രോധവിസ്ഫോടനം ഉണ്ടാക്കാനും അതിടയാക്കി. യൂറോപ്യൻ സമുദായത്തിലെ പ്രമുഖരെ വച്ചുകൊണ്ട് വലിയ യോഗങ്ങൾ നെറ്റാളിൽ അവർ നടത്തി. ഇന്ത്യൻ യാത്രക്കാരെ പൊതുവിലും എന്നെ പ്രത്യേകിച്ചും വിമർശനത്തിന് വിധേയമാക്കി. കോർലാൻറിൻെറയും നാദെരിയുടെയും വരവ് ഒരു ആക്രമണമായി അവർ ചിത്രീകരിച്ചു. നെറ്റാളിൽ സ്വതന്ത്രരായ ഇന്ത്യക്കാരെ കൊണ്ട് നിറയ്ക്കാനുള്ള ശ്രമത്തിൻെറ ആദ്യപടിയായാണ് 800 യാത്രക്കാരെ ഞാൻ അവിടെ കൊണ്ടുവന്നിരിക്കുന്നതെന്ന് പ്രസംഗകർ പറഞ്ഞു. രണ്ടു കപ്പലുകളിലേയും ഞാനുൾപ്പെടെയുള്ള യാത്രക്കാരെ നെറ്റാളിൽ ഇറക്കരുതെന്ന് അവർ ഏകകണ്ഠമായി ഒരു പ്രമേയം പാസ്സാക്കി. നെറ്റാൾ സർക്കാർ തടഞ്ഞില്ലെങ്കിൽ പൊതുയോഗം നിയമിച്ച കമ്മിറ്റി നിയമം

കയ്യിലെടുത്തു കൊണ്ട്, അവരെ ബലം പ്രയോഗിച്ചു തടയുമെന്ന് അവർ മുന്ന റിയിപ്പു നൽകി. ഒരേ ദിവസം തന്നെ രണ്ടു കപ്പലുകളും ഡർബാനിലെത്തി.

1896ലാണ് ഇന്ത്യയിൽ ആദ്യമായി പ്ലേഗ് പ്രത്യക്ഷമാവുന്നത്. ഇക്കാര്യം വായനക്കാർ ഓർക്കുന്നുണ്ടാകും. നെറ്റാളിൽ അന്ന് "കുടിയേറ്റ നിയന്ത്രണ നിയമം" നിലവിൽ ഇല്ലാതിരുന്നതു കൊണ്ട് ഞങ്ങൾ ഇറങ്ങുന്നതു തടയാൻ നിയമതടസ്സം ഉണ്ടായിരുന്നു. എങ്കിലും യൂറോപ്യന്മാരോടായിരുന്നു സർക്കാ രിന്റെ അനുഭാവം മുഴുവൻ. സർക്കാരിലെ അംഗമായിരുന്ന മിസ്റ്റർ എസ് കോംബായിരുന്നു കമ്മിറ്റിയുടെ ഒരു പ്രധാന ചുമതലക്കാരൻ. അദ്ദേഹമാണ് അവർക്ക് ദുഷ്പ്രേരണ നൽകിയതും. കപ്പലിൽ പകർച്ചവ്യാധി ഉണ്ടാവുകയോ പകർച്ചവ്യാധി പിടിപെട്ട തുറമുഖത്തു നിന്ന് കപ്പൽ വരുകയോ ചെയ്താൽ യാത്രക്കാരെ ഇറക്കാതെ കപ്പൽ കുറച്ചുകാലം തുറമുഖത്തു നിന്ന് മാറ്റിനിർ ത്തുന്ന പരിപാടി എല്ലാ തുറമുഖങ്ങളിലും നിലനില്ക്കുന്നുണ്ട്. ആരോഗ്യ സംബന്ധമായ കാരണങ്ങളാലേ ഈ നിയമം പ്രയോഗിക്കാനാവൂ. തുറമുഖ ത്തിലെ ആരോഗ്യപരിപാലകന്റെ ഉത്തരവ് അനുസരിച്ചു മാത്രമേ നിരോധ നം ഏർപ്പെടുത്താനും പാടുള്ളൂ. രാഷ്ട്രീയോദ്ദേശത്താൽ നെറ്റാൾ സർക്കാർ തങ്ങളുടെ അധികാരം ദുർവിനിയോഗം ചെയ്തു. ഒരു പകർച്ചവ്യാധിയും കപ്പലുകളിൽ ഉണ്ടായിരുന്നില്ല. എന്നിട്ടുപോലും നിശ്ചിത പരിധിയ്ക്കപ്പുറം 23 ദിവസം അവർ കപ്പലുകളെ തടഞ്ഞിട്ടു. അതിനിടയ്ക്കും യൂറോപ്യൻ കമ്മി റ്റി അവരുടെ ശ്രമങ്ങൾ നടത്തിക്കൊണ്ടിരുന്നു. കോർലാൻറിന്റെ ഉടമസ്ഥ ന്മാരും നാദെരിയുടെ ഏജൻറുമാരായ മെസേഴ്സ് ദാദാ അബ്ദുള്ളയും കഠിന മായ ശകാരത്തിനും ഭീഷണിക്കും ഇരയായി. യാത്രക്കാരെ മടക്കി അയച്ചാൽ അവർക്കു ലാഭം ഉണ്ടാകുമെന്നു പ്രലോഭിപ്പിച്ചു. അതല്ല മറിച്ചാണ് ചെയ്യുന്ന തെങ്കിൽ വ്യാപാരം തന്നെ നഷ്ടമാകുമെന്നു ഭീഷണിപ്പെടുത്തി. എന്നാൽ അവർ ഭീരുക്കളായിരുന്നില്ല. നാശനഷ്ടങ്ങളെ ഭയമില്ലെന്ന് അവർ പറഞ്ഞു. ഈ സമരത്തിന്റെ അന്ത്യം എത്ര ദാരുണമാണെങ്കിലും പൊരുതുമെന്നും നിസ്സഹായരും നിരപരാധികളുമായ ആ യാത്രക്കാരെ നിർബന്ധത്തിനു വഴങ്ങി തിരിച്ചയക്കുക എന്ന കുറ്റം ചെയ്യാനാവില്ലെന്നും അവർ പ്രഖ്യാപിച്ചു. അവർ രാജ്യസ്നേഹമില്ലാത്ത ആളുകളായിരുന്നില്ല. സ്ഥാപനത്തിന്റെ പഴയ അഡ്വക്കേറ്റ് മിസ്റ്റർ എഫ്. എ. ലോട്ടൺ കെ.സി.യും ഒരു ധീരനായിരുന്നു.

ഭാഗ്യമെന്നു പറയട്ടെ, സൂറത്തിലെ കായസ്ഥ പ്രമുഖനായിരുന്ന മിസ് റ്റർ ജസ്റ്റിസ് നാനാഭായ് ഹരിദാസിന്റെ മരുമകൻ ശ്രീ. മൻസുഖ്‌ലാൽ ഹിര ലാൽ നാസർ, ഏതാണ്ട് ഇതേ സമയത്ത് ആഫ്രിക്കയിലെത്തിയിരുന്നു. എനി ക്ക് അദ്ദേഹത്തെ അറിഞ്ഞുകൂടായിരുന്നു. അദ്ദേഹം ആഫ്രിക്കയിലേക്ക് വരു ന്നുണ്ടെന്ന വിവരവും എനിക്ക് അറിയില്ലായിരുന്നു. കോർലാൻറിലും നാദെരി യിലും യാത്രക്കാരെ കൊണ്ടുവരുന്നതിൽ എനിക്ക് ഒരു പങ്കുമില്ലെന്ന കാര്യം ഞാൻ പറയേണ്ടതില്ലല്ലോ. യാത്രക്കാരിൽ മിക്കവാറും ആളുകൾ ദക്ഷിണാഫ്രി ക്കയിലെ പൂർവനിവാസികളായിരുന്നു. പലരും ട്രാൻസ്‌വാളിലേക്ക് പോകുന്ന

വരും ആയിരുന്നു. യൂറോപ്യൻ കമ്മിറ്റി ഈ യാത്രക്കാർക്കും ഭീഷണി ഉയർത്തുന്ന നോട്ടീസ് നൽകി. യാത്രക്കാരെ കപ്പിത്താൻമാർ നോട്ടീസ് വായിച്ചു കേൾപ്പിച്ചു. നെറ്റാളിലെ യൂറോപ്യന്മാർ ആപൽക്കരമാംവിധം കോപാകുലരാണെന്നും തങ്ങളുടെ താക്കീത് ലംഘിച്ച് ഇന്ത്യക്കാർ നെറ്റാളിൽ ഇറങ്ങിയാൽ അവരെ കമ്മിറ്റി അംഗങ്ങൾ തുറമുഖത്തു വച്ചു തന്നെ കടലിൽ തള്ളിയിടുമെന്നും നോട്ടീസിൽ വ്യക്തമായി പറഞ്ഞിരുന്നു. കോർലാൻറിലുള്ള യാത്രക്കാർക്ക് ഞാനിക്കാര്യം വ്യാഖ്യാനിച്ചു കൊടുത്തു. ഇംഗ്ലീഷ് അറിയാവുന്ന ഒരു യാത്രക്കാരൻ നാദെരിയിലും അതു തന്നെ ചെയ്തു. രണ്ടു കപ്പലുകളിലേയും യാത്രക്കാർ ഇന്ത്യയിലേക്ക് മടങ്ങാൻ കൂട്ടാക്കിയില്ല. തങ്ങളിൽ കുറെപ്പേർ ട്രാൻസ്വാളിലേക്ക് പോകുന്നവരാണെന്നും മറ്റുള്ളവർ നെറ്റാളിൽ നേരത്തെ താമസിച്ചിരുന്നവരാണെന്നും അതുകൊണ്ട് കമ്മിറ്റിയുടെ ഭീഷണിയുണ്ടെങ്കിലും തങ്ങൾ കരയ്ക്കിറങ്ങാൻ നിയമപരമായി അവകാശമുള്ളവരാണെന്നും, അതു തന്നെ ചെയ്യുമെന്നും അവർ പ്രസ്താവിച്ചു.

നെറ്റാൾ സർക്കാർ ഇതികർത്തവ്യതാമൂഢരായി. അന്യായമായ ഒരു നിരോധനത്തിന് എത്രകാലം നീണ്ടുനില്ക്കാനാവും? ഇരുപത്തിമൂന്നു ദിവസം കഴിഞ്ഞിട്ടും ദാദാ അബ്ദുള്ള കുലുങ്ങിയില്ല. അതുപോലെ യാത്രക്കാരും പിടിച്ചുനിന്നു. ഇരുപത്തിമൂന്നു ദിവസത്തിനുശേഷം പകർച്ചവ്യാധിയെ അടിസ്ഥാനമാക്കിയുള്ള നിരോധനം നീക്കി. കപ്പലുകളെ തുറമുഖത്ത് അടുപ്പിക്കാൻ അനുമതി നൽകി. പ്രകോപിതരായിരുന്ന യൂറോപ്യൻ കമ്മിറ്റിയെ മിസ്റ്റർ എസ്കോംബ് സമാധാനിപ്പിച്ചു. അവരുടെ ഒരു യോഗത്തിൽ പങ്കെടുത്ത് അദ്ദേഹം പറഞ്ഞു: "ഡർബ്ബാനിലെ യൂറോപ്യന്മാരുടെ ധീരതയും ഐക്യവും ആവുംവിധം നിങ്ങൾ പ്രകടിപ്പിച്ചു കഴിഞ്ഞു. സർക്കാരും അതിന് സഹായിക്കാതിരുന്നില്ല. 23 ദിവസം ഇന്ത്യക്കാരെ തടഞ്ഞുനിർത്തിയില്ലേ?. നിങ്ങളുടെ വികാരവും പൊതുകാര്യപ്രസക്തിയും നിങ്ങൾ പ്രകടിപ്പിച്ചു കഴിഞ്ഞു. നിങ്ങളുടെ പ്രവർത്തനം സാമ്രാജ്യത്വ സർക്കാരിൽ നന്നായി സ്വാധീനം ചെലുത്തി. നെറ്റാൾ സർക്കാരിൻെറ പ്രവർത്തനങ്ങൾ ഇതോടെ നിങ്ങൾ സുഗമമാക്കിയിരിക്കുകയാണ്. ഏതെങ്കിലും ഇന്ത്യക്കാരൻ കരയ്ക്കിറങ്ങുന്നത് നിങ്ങൾ ബലം പ്രയോഗിച്ച് തടഞ്ഞാൽ അത് സർക്കാരിനെ വിഷമിപ്പിക്കുന്നതിനോടൊപ്പം നിങ്ങളുടെ താല്പര്യത്തെയും തകരാറിലാക്കും. ഇതൊക്കെയായാലും, ഇന്ത്യക്കാരെ തടയാൻ കഴിയുകയില്ല. യാത്രക്കാരെ എങ്ങനെ കുറ്റം പറയാനാവും? അവരുടെ കൂട്ടത്തിൽ സ്ത്രീകളും കുട്ടികളുമുണ്ട്. ബോംബെയിൽ നിന്ന് കപ്പൽ കയറുമ്പോൾ അവർക്ക് നിങ്ങളുടെ വികാരം എന്തെന്ന് അറിയാമായിരുന്നില്ല. അതുകൊണ്ട് നിങ്ങൾ ഇപ്പോൾ പിരിഞ്ഞു പോകുക, ആരേയും ഉപദ്രവിക്കാതിരിക്കുക, എന്നു മാത്രമെ എനിക്ക് ഉപദേശിക്കാനുള്ളൂ. ഭാവിയിൽ ഇത്തരം കുടിയേറ്റങ്ങൾ നിയന്ത്രിക്കാൻ വേണ്ട അധികാരം നിയമസഭയിൽ നിന്നു നെറ്റാൾ സർക്കാർ കൈക്കൊള്ളും. നിങ്ങൾക്കിതാ ഞാൻ ഇക്കാര്യത്തിൽ ഉറപ്പു നൽകുന്നു". മിസ്റ്റർ എസ്കോംബ് അവിടെ ചെയ്ത പ്രസംഗ

ത്തിൻെറ ഒരു ചുരുക്കം മാത്രമാണിത്. ശ്രോതാക്കളുടെ ആഗ്രഹത്തെ നിരാശ പ്പെടുത്തുന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രസംഗം എങ്കിലും അദ്ദേഹത്തിന് നെറ്റാളിലെ യൂറോപ്യന്മാർക്കിടയിൽ നല്ല സ്വാധീനം ഉണ്ടായിരുന്നു അതിനാ ലവർ അദ്ദേഹത്തിൻെറ ഉപദേശം കേട്ട് പിരിഞ്ഞുപോയി. രണ്ടു കപ്പലുകളും തുറമുഖത്തടുത്തു

മറ്റുള്ള യാത്രക്കാർക്കും എൻെറ കുടുംബാംഗങ്ങൾക്കും എപ്പോൾ വേണ മെങ്കിലും കരയ്ക്കിറങ്ങാം. എന്നാൽ വൈകുന്നേരം വാട്ടർ പോലീസ് സൂപ്ര ണ്ട് വരുന്നതു വരെ കാത്തിരിക്കണമെന്ന് അറിയിക്കുന്ന ഒരു സന്ദേശം എനി ക്ക് മിസ്റ്റർ എസ്കോംബിൽ നിന്നു കിട്ടി. അത് നിയമപ്രകാരമുള്ള ഉത്തരവല്ല. എന്നെ കരയ്ക്കിറക്കാതിരിക്കാൻ ക്യാപ്റ്റനുള്ള ഉപദേശവും എൻെറ തലക്കു മുകളിൽ തൂങ്ങിക്കിടക്കുന്ന അപകടത്തെക്കുറിച്ച് എനിക്കുള്ള താക്കിതുമാ യിരുന്നു അത്. ഞാൻ കരയ്ക്കിറങ്ങുന്നത് തടയാൻ ക്യാപ്റ്റന് ഒരധികാരവും ഇല്ല. എങ്കിലും മേൽപ്പറഞ്ഞ നിർദ്ദേശം അനുസരിക്കുകയാണ് നല്ലതെന്നു ഞാൻ തീരുമാനിച്ചു. കുടുംബത്തെ എൻെറ വീട്ടിലേക്ക് അയക്കുന്നതിനു പകരം എൻെറ സുഹൃത്തും കക്ഷിയുമായ പാഴ്സി റസ്റ്റംജിയുടെ വീട്ടിലേക്ക് അയച്ചു. ഞാനവിടെ വച്ചു അവരെ കണ്ടുകൊള്ളാമെന്നും അറിയിച്ചു. യാത്ര ക്കാരെല്ലാം ഇറങ്ങിക്കഴിഞ്ഞപ്പോൾ ദാദാ അബ്ദുള്ളയുടെ വക്കീലും എൻെറ സുഹൃത്തുമായ മിസ്റ്റർ ലോട്ടൺ വന്ന് എന്നെ കണ്ടു. ഇനിയും കരയ്ക്കിറ ങ്ങാത്തതെന്തെന്ന് അദ്ദേഹം എന്നോടു ചോദിച്ചു. മിസ്റ്റർ എസ്കോംബിൻെറ എഴുത്തിനെക്കുറിച്ച് ഞാനദ്ദേഹത്തോടു പറഞ്ഞു. വൈകുന്നേരം വരെ കാത്തിരുന്ന് ഒരു കള്ളനെപ്പോലെ അല്ലെങ്കിൽ ഒരു കുറ്റവാളിയെപ്പോലെ നഗര ത്തിൽ പ്രവേശിക്കുന്നത് ഭംഗിയല്ലെന്നും പേടിയില്ലെങ്കിൽ തന്നോടൊപ്പം അപ്പോൾ തന്നെ വരണമെന്നും നഗരത്തിലേക്ക് ഒന്നും സംഭവിക്കാത്തതു പോ ലെ നടക്കണമെന്നും അദ്ദേഹം എന്നോട് പറഞ്ഞു. ഞാനതിന് അദ്ദേഹത്തോട് മറുപടിയായി ഇങ്ങനെ പറഞ്ഞു: "പേടിച്ചിരിക്കയാണെന്ന് എനിക്കു തോന്നു ന്നില്ല. മിസ്റ്റർ എസ്കോംബിൻെറ അഭിപ്രായം ഞാൻ സ്വീകരിക്കുകയോ നിരാ കരിക്കുകയോ ചെയ്യുന്നതിലെ ഔചിത്യത്തിൻേറതാണ് പ്രശ്നം. കപ്പലിൻെറ ക്യാപ്റ്റന് ഇക്കാര്യത്തിൽ എന്തെങ്കിലും ഉത്തരവാദിത്വം ഉണ്ടോ എന്നും നമ്മൾ പര്യാലോചിക്കേണ്ടതുണ്ട്". മിസ്റ്റർ ലോട്ടൺ പുഞ്ചിരിച്ചു കൊണ്ടാണ് പ്രതികരിച്ചത്: "എസ്കോംബിൻെറ അഭിപ്രായം അനുസരിക്കാൻ താങ്കളെ പ്രേ രിപ്പിക്കത്തക്കവിധം താങ്കൾക്ക് വേണ്ടി എന്താണ് അയാൾ ചെയ്തിട്ടുള്ളത്? ദയയല്ലാതെ അയാൾക്കൊരു ദുരുദ്ദേശവുമില്ലെന്ന് താങ്കൾക്ക് ഉറപ്പിച്ചു പറയാ നാവുമോ? പട്ടണത്തിൽ എന്താണുണ്ടായതെന്നും അതിൽ എസ്കോംബിൻെറ കൈ എത്രത്തോളമുണ്ടായിരുന്നു എന്നുമുള്ള കാര്യം താങ്കളേക്കാൾ നന്നാ യിട്ട് എനിക്കറിയാം". ഞാൻ തലയാട്ടിക്കൊണ്ട് അദ്ദേഹത്തിൻെറ സംസാരം തടഞ്ഞു. എങ്കിലും മിസ്റ്റർ ലോട്ടൺ തുടർന്നു: "നിർദ്ദേശം നല്ലതിനാണെന്ന് നമുക്ക് വേണമെങ്കിൽ സങ്കല്പിക്കാം. എങ്കിലും അദ്ദേഹത്തിൻെറ നിർദ്ദേശം

സ്വീകരിക്കുകയാണെങ്കിൽ താങ്കൾ അപമാനിതനാകുമെന്ന കാര്യത്തിൽ എനിക്ക് നല്ല ഉറപ്പാണ്. അതുകൊണ്ടാണ് ഇപ്പോൾ തന്നെ എൻെറ കൂടെ വരണമെന്ന് ഞാൻ പറയുന്നത്. ക്യാപ്റ്റൻ നമ്മുടെ ആളായതുകൊണ്ട് അദ്ദേഹത്തിൻെറ ഉത്തരവാദിത്വം നമ്മുടേതുകൂടിയാണ്. അദ്ദേഹത്തിന് ദാദാ അബ്ദുള്ളയോടു മാത്രമേ ബാദ്ധ്യതയുള്ളൂ. അവർ (ദാദാ കമ്പനി) ഈ സംഘർഷത്തിൽ ഒരുപാട് കഷ്ടപ്പെട്ടിട്ടുള്ളതുകൊണ്ട് ഇതേക്കുറിച്ച് അവരെന്തു വിചാരിക്കുമെന്ന് എനിക്കറിയാം". ഇത്രയും കേട്ടപ്പോൾ ഞാൻ പറഞ്ഞു: "എന്നാൽ നമുക്കു പോകാം. എനിക്ക് ഒന്നും ഒരുങ്ങേണ്ടതില്ല. തലപ്പാവെടുത്ത് വയ്ക്കുക മാത്രം ചെയ്താൽ മതി. ക്യാപ്റ്റനോട് പറഞ്ഞ് ഉടനെ പുറപ്പെടാം". ഞങ്ങൾ ക്യാപ്റ്റനോട് യാത്ര പറഞ്ഞു.

മിസ്റ്റർ ലോട്ടൺ ഡർബാനിൽ അറിയപ്പെടുന്ന പഴയ വക്കീലാണ്. ഞാൻ ഇന്ത്യയിലേക്ക് തിരിക്കുന്നതിന് മുമ്പ് അദ്ദേഹവുമായി അടുത്ത് പരിചയപ്പെട്ടിരുന്നു. ബുദ്ധിമുട്ടുള്ള കേസുകൾ ഞാനദ്ദേഹവുമായി ആലോചിക്കുക പതിവായിരുന്നു. എൻെറ സീനിയർ വക്കീലായി അദ്ദേഹത്തെ വയ്ക്കുകയും ചെയ്യാറുണ്ടായിരുന്നു. ധീരനും ശക്തനുമായിരുന്നു അദ്ദേഹം.

ഡർബാനിലെ പ്രധാന തെരുവിലൂടെയാണ് ഞങ്ങളുടെ വഴി കടന്നുപോയിരുന്നത്. ഞങ്ങൾ പുറപ്പെടുമ്പോൾ, വൈകുന്നേരം ഏതാണ്ട് നാലരയായിട്ടുണ്ടായിരുന്നു. സൂര്യനെ കാണാൻ കഴിയാത്തവിധത്തിൽ ആകാശം മൂടിയിരുന്നു. പാഴ്സി റസ്റ്റംജിയുടെ വീട്ടിലെത്താൻ, കാൽനടയായി ഒരു മണിക്കൂറോളം വേണ്ടിവരും. തുറമുഖത്തിനടുത്ത് കുറച്ചുപേരുണ്ടായിരുന്നു. സാധാരണയിൽക്കവിഞ്ഞ് ഏറെയൊന്നും ആളുകൾ അവിടെ ഉണ്ടായിരുന്നില്ല. കപ്പലിൽ നിന്നിറങ്ങിയ ഞങ്ങളെ ചില ചെറുപ്പക്കാർ കണ്ടു. ഒരു പ്രത്യേക തലപ്പാവ് ധരിക്കുന്ന ഇന്ത്യക്കാരൻ ഞാൻ മാത്രമായിരുന്നതുകൊണ്ട് അവർക്കെന്നെ പിടികിട്ടി. "ഗാന്ധി" "ഗാന്ധി" "അവനെ അടിയ്ക്ക്" "വളഞ്ഞു വയ്ക്ക്" എന്നൊക്കെ വിളിച്ചുകൂകിക്കൊണ്ട് അവർ ഞങ്ങളുടെ അടുത്തേക്ക് വന്നു. ചിലർ കല്ലുകളെറിഞ്ഞു. പ്രായം ചെന്ന യൂറോപ്യന്മാരിൽ ചിലരും ആ കൂട്ടത്തിൽ ചേർന്നു. ലഹളക്കാരുടെ എണ്ണം പടിപടിയായി വർദ്ധിച്ചു. ഞങ്ങളുടെ നടന്നുപോക്കിൽ അപകടം ഉണ്ടെന്നറിഞ്ഞ മിസ്റ്റർ ലോട്ടൺ റിക്ഷ വിളിച്ചു. മനുഷ്യനെ മനുഷ്യനാണല്ലോ റിക്ഷയിൽ വലിക്കുന്നത്. അതെനിക്ക് വെറുപ്പുള്ള കാര്യമായിരുന്നതിനാൽ ഞാൻ മുമ്പൊന്നും റിക്ഷയിൽ കയറുമായിരുന്നില്ല. എന്നാൽ, ഇപ്പോൾ എനിക്കാ വാഹനം ഉപയോഗിക്കാതിരിക്കാൻ നിവൃത്തിയില്ലാതെ വന്നിരിക്കുന്നു. വീഴ്ചയിൽ നിന്ന് രക്ഷിക്കാൻ ദൈവം ആഗ്രഹിക്കുന്നൊരുവന് സ്വയം ആഗ്രഹിച്ചാൽ പോലും പതനം ഉണ്ടാവില്ല എന്ന അനുഭവം, എൻെറ ജീവിതത്തിൽ തന്നെ അഞ്ചോ, ആറോ തവണ ഉണ്ടായിട്ടുണ്ട്. എനിക്കു വീഴ്ച പറ്റാത്തതിൻെറ ഖ്യാതി ഏറ്റെടുക്കാൻ എനിക്ക് അർഹതയില്ല. ഈ റിക്ഷകൾ വലിച്ചിരുന്നത് സുളുവർഗ്ഗക്കാരാണ്. എന്നെ റിക്ഷയിൽ കയറ്റിയാൽ റിക്ഷക്കാരനെ അടിയ്ക്കുമെന്നും റിക്ഷ തച്ചുടയ്ക്കുമെന്നും പ്രായം

ചെന്ന യൂറോപ്യന്മാരും ചെറുപ്പക്കാരും റിക്ഷക്കാരനെ ഭീഷണിപ്പെടുത്തി. റിക്ഷക്കാരൻ 'ഖാ' (പറ്റില്ല) എന്നു പറഞ്ഞുകൊണ്ട് കടന്നുപോയി. റിക്ഷാ സവാരിയുടെ അപമാനത്തിൽ നിന്ന് ഞാനങ്ങനെ രക്ഷപ്പെട്ടു.

അതുകൊണ്ട് ഞങ്ങൾക്ക് എത്തേണ്ട സ്ഥലത്തേക്കു നടക്കേണ്ടിവന്നു. പിന്നാലെ ജനക്കൂട്ടവും ഉണ്ടായിരുന്നു. വെച്ചടിവെച്ചടി ഞങ്ങൾക്കു പിന്നാലെ ജനം വർദ്ധിക്കുകയും ചെയ്തു. വെസ്റ്റ് സ്ട്രീറ്റിൽ എത്തിയപ്പോഴേക്കും അത് ഒരു പടുകൂറ്റൻ ആൾക്കൂട്ടമായി. മിസ്റ്റർ ലോട്ടണെ, കരുത്തനായ ഒരാൾ എന്റെ അടുക്കൽ നിന്ന് പിടിച്ചുകൊണ്ടുപോയി. അദ്ദേഹത്തിന്, അതുകൊണ്ട് എനിക്കൊപ്പം വരാൻ കഴിയാതെയായി. ജനക്കൂട്ടം എന്നെ ചീത്ത പറയാൻ തുടങ്ങി. കല്ലും കയ്യിൽ കിട്ടുന്നതെന്തും എന്റെ മേൽ വലിച്ചെറിയാനും ആരംഭിച്ചു. അവരെന്റെ തലപ്പാവ് തെറിപ്പിച്ചു. ഒരു മല്ലൻ വന്ന് എന്റെ മുഖത്തടിക്കുകയും എന്നെ ചവിട്ടുകയും ചെയ്തു. ബോധംകെട്ടു വീഴുമെന്നായപ്പോൾ ഞാനൊരു വീടിന്റെ വേലിയിൽ കയറിപ്പിടിച്ചു. ശ്വാസം നേരെയായപ്പോൾ യാത്ര ആരംഭിച്ചു. വീട്ടിൽ ജീവനോടെ എത്തുമെന്ന പ്രതീക്ഷ ഞാൻ മിക്കവാറും കൈവിട്ടിരുന്നു. എന്നെ ഉപദ്രവിച്ചിരുന്നവരെ എന്റെ ഹൃദയം അപ്പോഴും പഴിച്ചിരുന്നില്ല എന്ന കാര്യം എനിക്കോർക്കാനാവുന്നുണ്ട്.

ഞാനങ്ങനെ നടന്നുപോകുമ്പോൾ, ഡർബാനിലെ പോലീസ് സൂപ്രണ്ടിന്റെ ഭാര്യ മറുഭാഗത്തുനിന്നു വരുന്നുണ്ടായിരുന്നു. ഞങ്ങൾക്ക് പരസ്പരം നന്നായി അറിയാമായിരുന്നു. ധീരയായിരുന്നു അവർ. ആകാശം മേഘാവൃതമായിരുന്നു. സൂര്യൻ അസ്തമിക്കാറായിരുന്നു. എങ്കിലും, അവർ എന്നെ രക്ഷിക്കാൻ കുട നിവർത്തി എന്റെ ഓരത്തുകൂടി നടക്കാനാരംഭിച്ചു. ഒരു സ്ത്രീയെ യൂറോപ്യന്മാർ അപമാനിക്കില്ല. പ്രത്യേകിച്ചും വൃദ്ധനും ജനസമ്മതനുമായ അവരുടെ പോലീസ് സൂപ്രണ്ടിന്റെ ഭാര്യയെ അവർക്കപമാനിക്കാനാവില്ല. ഉപദ്രവിക്കാനുമാവില്ല. എന്നെ അടിയ്ക്കാനോങ്ങുമ്പോൾ, ആ സ്ത്രീക്കു അടി കൊള്ളാതെ അവർക്കു നോക്കണമായിരുന്നതിനാൽ അവരെനിയ്ക്കൊപ്പം ചേർന്നതോടെ എനിക്ക് അധികം പരിക്കേല്ക്കേണ്ടി വന്നില്ല. വിവരമറിഞ്ഞ പോലീസ് സൂപ്രണ്ടന്റ് ഒരു സംഘം കോൺസ്റ്റബിൾമാരെ എന്റെ രക്ഷയ്ക്കയച്ചു. എനിക്കു ചുറ്റും പോലീസ് വലയമൊരുക്കി. ഞാൻ പോകുന്ന വഴിക്കാണ് പോലീസ് സ്റ്റേഷൻ. അവിടെ പോലീസ് സൂപ്രണ്ട് ഞങ്ങളെ കാത്തുനില്ക്കുകയായിരുന്നു. എനിയ്ക്കദ്ദേഹം പോലീസ് സ്റ്റേഷനിൽ അഭയം നൽകാമെന്നു പറഞ്ഞെങ്കിലും, ഞാനതു നന്ദിപൂർവ്വം നിരസിച്ചുകൊണ്ട് പറഞ്ഞു: "എനിക്കെന്റെ ലക്ഷ്യത്തിലെത്തണം. ഡർബാനിലെ പൗരന്മാരുടെ നീതിബോധത്തിലും എന്റെ പ്രവൃത്തിയുടെ ന്യായത്തിലും എനിക്ക് വിശ്വാസമുണ്ട്. എന്നെ രക്ഷിയ്ക്കാൻ പോലീസ് സംഘത്തെ അയച്ചതിൽ എനിക്ക് താങ്കളോട് നന്ദിയുണ്ട്. മിസ്സിസ് അലക്സാണ്ടർ എന്നെ രക്ഷിക്കുവാൻ ഏറെ സഹായിച്ചു".

ഏറെ ബുദ്ധിമുട്ടുകളൊന്നും പിന്നീട് നേരിടാതെ ഞാൻ റസ്റ്റംജിയുടെ വീട്ടിലെത്തി. ഞാനവിടെ എത്തുമ്പോൾ ഏതാണ്ട് സന്ധ്യയോടടുത്തിരുന്നു.

കോർലാൻറിലെ മെഡിക്കലോഫീസർ, ഡോക്ടർ ദാദിബർജോർ റസ്റ്റംജിയുടെ വീട്ടിലുണ്ടായിരുന്നു. അദ്ദേഹം എന്നെ പരിചരിച്ചു. അദ്ദേഹം എൻെറ മുറിവുകൾ പരിശോധിച്ചു. മുറിവുകൾ അധികമെണ്ണം ഉണ്ടായിരുന്നില്ല. പുറമെ കാണാൻ കഴിയാത്ത ഒരു മുറിവുണ്ടായിരുന്നു. അത് വല്ലാതെ വേദനിച്ചു. എനിയ്ക്കവിടെ ശാന്തമായി വിശ്രമിക്കാൻ കഴിഞ്ഞില്ല. ആയിരക്കണക്കിന് യൂറോപ്യന്മാർ റസ്റ്റംജിയുടെ വീടിനു മുമ്പിൽ നിലയുറപ്പിച്ചു. രാത്രിയായപ്പോൾ തെമ്മാടികളും അവരുടെ കൂട്ടത്തിൽ ചേർന്നു. എന്നെ അവർക്ക് വിട്ടുകൊടുത്തില്ലെങ്കിൽ റസ്റ്റംജി ഉൾപ്പെടെ മറ്റുള്ളവരെയും വീടോടെ ചുട്ടുചാമ്പലാക്കുമെന്ന് അവരറിയിച്ചു. ഭയപ്പാട് ഒട്ടും ഇല്ലാത്ത നല്ല ഒരിന്ത്യക്കാരനായിരുന്നു റസ്റ്റംജി സേട്ട്. കാര്യങ്ങളുടെ സ്ഥിതി മനസ്സിലാക്കിയ സൂപ്രണ്ട് അലക്സാണ്ടർ കുറെ രഹസ്യപ്പോലീസുകാരുമായി ജനക്കൂട്ടത്തിൽ ചേർന്നു. ഒരു ബഞ്ചുവരുത്തി' അദ്ദേഹം അതിൽ കയറി നിന്നു ജനക്കൂട്ടത്തെ അഭിസംബോധന ചെയ്യാൻ പോകുന്നുവെന്ന വ്യാജേന, അകത്ത് ആരേയും കടത്താതിരിക്കാൻ വേണ്ടി റസ്റ്റംജിയുടെ വീട്ടുവാതിൽക്കൽ നിലയുറപ്പിച്ചു. രഹസ്യപ്പോലീസുകാരെ വേണ്ടിടത്തെല്ലാം അദ്ദേഹം നിർത്തിയിരുന്നു. അദ്ദേഹം അവിടെ എത്തിയ ഉടനെ അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം ഒരു കീഴുദ്യോഗസ്ഥൻ വേഷംമാറി ഒരിന്ത്യൻ കച്ചവടക്കാരനെപ്പോലെ വന്ന് എനിക്ക് ഇങ്ങിനെ ഒരു സന്ദേശം നൽകി: "താങ്കളുടെ സുഹൃത്തിനും അദ്ദേഹത്തിൻെറ സ്വത്തിനും താങ്കളുടെ കുടുംബത്തിനും മറ്റ് അതിഥികൾക്കും അപകടം ഉണ്ടാകാതിരിക്കണമെങ്കിൽ, ഒരിന്ത്യൻ കോൺസ്റ്റബിളിൻെറ വേഷം കെട്ടി റസ്റ്റംജിയുടെ ഗോഡൗൺ വഴി പുറത്തുകടന്ന് എൻെറ ആളൊന്നിച്ച് ജനക്കൂട്ടത്തിലൂടെ രക്ഷപ്പെട്ട് പോലീസ് സ്റ്റേഷനിൽ എത്തണമെന്നാണ് എൻെറ നിർദ്ദേശം. തെരുവിൻെറ വളവിൽ താങ്കൾക്കായി ഒരു വാഹനം കാത്തുനില്പുണ്ടാകും. താങ്കളേയും മറ്റുള്ളവരേയും രക്ഷിക്കാൻ എനിക്ക് ഈ ഒരു മാർഗ്ഗം മാത്രമേയുള്ളു. എനിക്ക് നിയന്ത്രിക്കാൻ കഴിയാത്ത വിധത്തിൽ ക്ഷോഭത്തിലാണ് ജനക്കൂട്ടം. എൻെറ ഉപദേശം താങ്കൾ ഉടൻ അനുസരിക്കാത്ത പക്ഷം ജനക്കൂട്ടം റസ്റ്റംജിയുടെ വീട് ആക്രമിച്ച് വെണ്ണീറാക്കും. അങ്ങനെയൊക്കെ സംഭവിച്ചാൽ, ജീവനും സ്വത്തും എത്രയായിരിക്കും നഷ്ടമാകുന്നതെന്ന് എനിക്ക് ആലോചിക്കാൻ തന്നെ കഴിയുന്നില്ല". .

സ്ഥിതിഗതികൾ മനസ്സിലാക്കിയ ഞാൻ ഉടൻ കോൺസ്റ്റബിളിൻെറ വേഷം കെട്ടി, റസ്റ്റംജിയുടെ വീടുവിട്ടു. ഞാനും പോലീസ് ഓഫീസറും അപകടമൊന്നും പറ്റാതെ പോലീസ് സ്റ്റേഷനിലെത്തി. മിസ്റ്റർ അലക്സാണ്ടർ ഈ സമയത്ത് അവസരത്തിനൊത്ത് പാട്ടുകൾ പാടിയും തമാശകൾ പറഞ്ഞും ആൾക്കൂട്ടത്തെ രസിപ്പിക്കുകയായിരുന്നു. ഞാൻ പോലീസ് സ്റ്റേഷനിലെത്തിയെന്നു വ്യക്തമായപ്പോൾ അദ്ദേഹം ഗൗരവത്തോടെ ചോദിച്ചു:

"നിങ്ങൾക്കെന്താണു വേണ്ടത്?"

"ഞങ്ങൾക്ക് ഗാന്ധിയെ വേണം".

"അദ്ദേഹത്തെ എന്തു ചെയ്യാനാണുദ്ദേശം?"

"ഞങ്ങളവനെ ചുട്ടുകൊല്ലും".

"അതിനദ്ദേഹം നിങ്ങളെ ഉപദ്രവിച്ചിട്ടുണ്ടോ?"

"ഞങ്ങളെ അവൻ ഇന്ത്യയിൽ വച്ച് ചീത്ത പറഞ്ഞു. പോരാഞ്ഞ് നെറ്റാളിൽ ഇന്ത്യക്കാരെക്കൊണ്ട് നിറയ്ക്കാനും ആഗ്രഹിക്കുന്നു".

"അദ്ദേഹം പുറത്തുവരുന്നില്ലെങ്കിലോ?"

"ഞങ്ങൾ ഈ വീടു കത്തിയ്ക്കും".

"അദ്ദേഹത്തിൻെറ ഭാര്യയും മക്കളും മറ്റ് സ്ത്രീ പുരുഷന്മാരുമാണതിലുള്ളത്. സ്ത്രീകളേയും കുട്ടികളേയും ചുട്ടുകൊല്ലുന്നതിൽ നിങ്ങൾക്ക് നാണമില്ലേ?"

"അതിൻെറ ഉത്തരവാദിത്വം താങ്കൾക്കാണ്. ഞങ്ങളെ താങ്കൾ ഇക്കാര്യത്തിൽ സഹായിക്കുന്നില്ലെങ്കിൽ ഞങ്ങൾക്ക് മറ്റെന്ത് ചെയ്യാൻ കഴിയും? മറ്റാരേയും ഉപദ്രവിക്കണമെന്ന ഉദ്ദേശം ഞങ്ങൾക്കില്ല. താങ്കൾ ഞങ്ങൾക്ക് ഗാന്ധിയെ വിട്ടുതന്നാൽ മതി. കുറ്റക്കാരനെ താങ്കൾ വിട്ടുതരാത്ത പക്ഷം ഞങ്ങൾ അവനെ പിടിയ്ക്കാൻ ശ്രമിക്കുമ്പോൾ ഒരു പക്ഷേ മറ്റുള്ളവർക്കും ക്ഷതമേറ്റെന്നുവരും. അതിൽ ഞങ്ങളെ കുറ്റപ്പെടുത്തുന്നത് ശരിയാണോ?"

ഗാന്ധി റസ്റ്റംജിയുടെ വീട് വിട്ടെന്നും, അവരുടെ ഇടയിലൂടെ തന്നെയാണ് ഗാന്ധി കടന്നുപോയതെന്നും, എത്തേണ്ട സ്ഥലത്ത് എത്തിക്കഴിഞ്ഞെന്നും സൗമ്യമായി പുഞ്ചിരിച്ചുകൊണ്ട് സൂപ്രണ്ട് ജനക്കൂട്ടത്തെ അറിയിച്ചു. അതുകേട്ട ജനക്കൂട്ടം ഉറക്കെ ചിരിച്ചുകൊണ്ട് "നുണ, നുണ" എന്നു വിളിച്ചു പറഞ്ഞു.

സൂപ്രണ്ട് പറഞ്ഞു: "നിങ്ങളുടെ കിഴവൻ പോലീസ് സൂപ്രണ്ടിനെ വിശ്വാസമില്ലെങ്കിൽ നിങ്ങൾ തന്നെ മൂന്നോ നാലോ പേരടങ്ങുന്ന ഒരു കമ്മിറ്റി ഉണ്ടാക്കിക്കോളു. മറ്റുള്ളവർ റസ്റ്റംജിയുടെ വീടിനുള്ളിൽ പ്രവേശിക്കുകയില്ലെന്നും ഗാന്ധി റസ്റ്റംജിയുടെ വീട്ടിലില്ലെന്ന് ബോദ്ധ്യമായാൽ സമാധാനത്തോടെ താന്താങ്ങളുടെ വീട്ടിലേക്ക് മടങ്ങിക്കൊള്ളാമെന്നും വാക്കു തരണം. പോലീസ് പറയുന്നതു കേൾക്കാൻപോലും നിങ്ങൾ സന്നദ്ധത കാണിച്ചില്ല. അത്രയ്ക്ക് ക്ഷുഭിതരായി നിങ്ങളിന്ന്. അത് നിങ്ങൾക്കാണു മോശം. അതുകൊണ്ട് നിങ്ങൾക്കെതിരെ പോലീസിന് ഒരു സൂത്രം പ്രയോഗിക്കേണ്ടി വന്നു. നിങ്ങൾക്കിടയിലൂടെ തന്നെ നിങ്ങളുടെ ഇരയെ ഞങ്ങൾ നീക്കി. അങ്ങനെ നിങ്ങൾ ഈ കളിയിൽ തോറ്റു. പോലീസിനെ ഇക്കാര്യത്തിൽ കുറ്റംപറയാൻ നിങ്ങൾക്ക് അവകാശമില്ല. നിങ്ങൾ നിയമിച്ച പോലീസ് സ്വന്തം ചുമതല നിർവ്വഹിച്ചു - അത്രമാത്രം".

സൂപ്രണ്ടിൻെറ സൗമ്യവും ദൃഢവുമായ സംസാരം കേട്ട ജനക്കൂട്ടം, അദ്ദേഹം ആവശ്യപ്പെട്ട വാഗ്ദാനം നൽകി. ഒരു കമ്മിറ്റി നിയമിതമായി. റസ്റ്റംജിയുടെ വീടു മുഴുവൻ അവർ പരിശോധിച്ചു. സൂപ്രണ്ട് പറഞ്ഞതു ശരിയാണെന്നും കളിയിൽ അദ്ദേഹം അവരെ പരാജയപ്പെടുത്തിയെന്നും ജനക്കൂട്ടത്തെ കമ്മിറ്റി അറിയിച്ചു. ജനക്കൂട്ടം നിരാശരായി. പക്ഷേ അവർ പറഞ്ഞ വാക്കുപാലിച്ച്

അനിഷ്ടസംഭവങ്ങൾ ഉണ്ടാക്കാതെ പിരിഞ്ഞുപോയി. അതു നടന്നത് 1897 ജനുവരി 13 നായിരുന്നു.

കപ്പലുകൾക്കുണ്ടായിരുന്ന നിരോധനം നീക്കിയ ദിവസം രാവിലെ ഡർബാനിലെ ഒരു ദിനപ്പത്രത്തിൻെറ റിപ്പോർട്ടർ കപ്പലിൽ വന്ന് എന്നെ കണ്ടിരുന്നു. എല്ലാം അദ്ദേഹം ചോദിച്ചു മനസ്സിലാക്കി. എൻെറ മേൽ അവർ ചുമത്തിയിരുന്ന കുറ്റങ്ങൾക്കു വളരെ എളുപ്പത്തിൽ മറുപടി കൊടുക്കാൻ എനിക്കു കഴിഞ്ഞു. എൻെറ പ്രസ്താവനകളിൽ ഒട്ടും അതിശയോക്തി കലർന്നിരുന്നില്ലെന്ന് ഞാനദ്ദേഹത്തിന് വ്യക്തമാക്കിക്കൊടുക്കുകയും ചെയ്തു. ഞാനെൻെറ ചുമതല നിർവഹിക്കുക മാത്രമാണ് ചെയ്തത്. ഞാനങ്ങിനെ ചെയ്യാതിരുന്നെങ്കിൽ മനുഷ്യനെന്ന പേരിന് ഒരിക്കലും എനിക്കർഹത ഉണ്ടാകുമായിരുന്നില്ല. പിറ്റേ ദിവസത്തെ ദിനപ്പത്രങ്ങളിൽ അതെല്ലാം അടിച്ചു വന്നു. ബോധമുള്ള യൂറോപ്യന്മാരെല്ലാം തങ്ങളുടെ തെറ്റ് സമ്മതിച്ചു. ദിനപ്പത്രങ്ങൾ നെറ്റാളിലെ യൂറോപ്യന്മാരുടെ നിലപാടിനോട് അനുഭാവം പ്രകടിപ്പിച്ചെങ്കിലും എൻെറ പ്രവൃത്തിയെ അവർ പൂർണമായി സാധൂകരിക്കുകയും ചെയ്തു. അത് എൻെറയും ഇന്ത്യൻ സമുദായത്തിൻെറയും പ്രശസ്തി വർദ്ധിപ്പിച്ചു. ഇന്ത്യക്കാർ ദരിദ്രരാണെങ്കിലും ഭീരുക്കളല്ലെന്നും, ഇന്ത്യൻ വ്യാപാരികൾ സ്വരാജ്യത്തിനും സ്വാഭിമാനത്തിനും വേണ്ടി എന്തു നഷ്ടം സഹിച്ചും സമരം ചെയ്യാൻ സന്നദ്ധതയുള്ളവരാണെന്നും അത് വ്യക്തമാക്കി.

ഇങ്ങനെ ഇന്ത്യൻ സമുദായത്തിന് കഷ്ടപ്പാടുകളും ദാദാ അബ്ദുള്ളയ്ക്ക് നഷ്ടങ്ങളും സഹിക്കേണ്ടി വന്നു എങ്കിലും അവസാന ഫലം ഗുണകരമായിരുന്നുവെന്നാണ് എൻെറ വിശ്വാസം. സമുദായത്തിന് സ്വന്തം ശക്തി അളന്നറിയാൻ അതുപകരിച്ചു. കൂടാതെ ആത്മവിശ്വാസം വർദ്ധിപ്പിക്കാനും കഴിഞ്ഞു. എനിക്കാണെങ്കിൽ അമൂല്യമായ ഒരു അനുഭവം ആണുണ്ടായത്. ആ ദിവസത്തെക്കുറിച്ചാലോചിക്കുമ്പോൾ ദൈവം സത്യാഗ്രഹത്തിനായി എന്നെ തയ്യാറാക്കുകയായിരുന്നു എന്നു ഞാൻ കരുതുന്നു.

നെറ്റാൾ സംഭവങ്ങളുടെ പ്രത്യാഘാതം ഇംഗ്ലണ്ടിലുമുണ്ടായി. കോളനികളുടെ സ്റ്റേറ്റ് സെക്രട്ടറി മിസ്റ്റർ ചേമ്പർലെയ്ൻ എനിക്ക് നീതി നൽകണമെന്നും എന്നെ ഉപദ്രവിച്ചവരെ പ്രോസിക്യൂട്ട് ചെയ്യണമെന്നും നെറ്റാൾ സർക്കാരിന് കമ്പിയടിച്ചു.

നെറ്റാൾ സർക്കാരിൻെറ അറ്റോർണി ജനറലായിരുന്ന മിസ്റ്റർ എസ്കോംബ് എന്നെ വിളിച്ചു. മിസ്റ്റർ ചേമ്പർലെയ്ൻ അയച്ച കമ്പിസന്ദേശത്തെക്കുറിച്ച് അദ്ദേഹം എന്നോടു പറഞ്ഞു. എനിക്കേറ്റ പരിക്കുകളിൽ വ്യസനിക്കുന്നുവെന്നും, പ്രശ്നങ്ങൾ ഗുരുതരമാകാതിരുന്നതിൽ സന്തോഷമുണ്ടെന്നും അറിയിച്ചു. അദ്ദേഹം എന്നിട്ടിങ്ങനെ കൂട്ടിച്ചേർത്തു: "താങ്കളേയോ താങ്കളുടെ സമുദായത്തിലുള്ള മറ്റുള്ളവരേയോ ഉപദ്രവിക്കണമെന്ന ഒരുദ്ദേശവും എനിക്കില്ലായിരുന്നു. അതെനിക്ക് തീർത്തു പറയാൻ കഴിയും. താങ്കൾ ഉപദ്രവിക്കപ്പെടുമെന്ന് ഭയന്നാണ് രാത്രിയിൽ കപ്പലിറങ്ങിയാൽ മതിയെന്ന് ഞാൻ താങ്കളെ അറിയ്

ച്ചത്. എൻെറ അഭിപ്രായം താങ്കൾ കണക്കിലെടുത്തില്ല. മിസ്റ്റർ ലോട്ടണിൻെറ ഉപദേശം കൈക്കൊണ്ടതിൽ താങ്കളെ ആക്ഷേപിക്കണമെന്ന ഉദ്ദേശവും എനിക്കില്ല. ഉചിതമാണെന്ന് തോന്നിയത് താങ്കൾ ചെയ്തു. മിസ്റ്റർ ചേമ്പർലെയ്നെൻെറ കല്പന പൂർണ്ണമായും നെറ്റാൾ സർക്കാർ നടപ്പിലാക്കും. കുറ്റം ചെയ്തവരെ ഞങ്ങൾ ശിക്ഷിക്കും. അക്രമികളിൽ ആരെയെങ്കിലും താങ്കൾ തിരിച്ചറിയുമോ?"

ഞാൻ മറുപടി പറഞ്ഞു: "ഒന്നുരണ്ടുപേരെ തിരിച്ചറിയുവാൻ എനിക്കു കഴിഞ്ഞേക്കാം. എന്നാൽ സംഭാഷണം തുടരുന്നതിനു മുൻപ് ഒരുകാര്യം വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു. എന്നെ ആക്രമിച്ചവരിൽ ഒരാളേപ്പോലും ശിക്ഷിക്കുവാൻ എനിക്ക് താൽപ്പര്യമില്ല. ഇതു ഞാൻ തീരുമാനിച്ചു കഴിഞ്ഞു. അവരിൽ കുറ്റമുള്ളതായി എനിക്കു തോന്നുന്നില്ല. അവർക്ക് വിവരങ്ങൾ കിട്ടിയത് അവരുടെ നേതാക്കന്മാരിൽ നിന്നാണ്. അവ ശരിയോ തെറ്റോ എന്ന് അവരാലോചിക്കണമായിരുന്നുവെന്ന് ശഠിക്കുന്നതിൽ കഴമ്പുണ്ടെന്ന് തോന്നുന്നില്ല. അവർ എന്നെക്കുറിച്ച് കേട്ടത് ശരിയായിരുന്നെങ്കിൽ അവർ ക്ഷോഭത്താൽ ചെയ്തത് സ്വാഭാവികമായിരുന്നു. അതിനാൽ ഞാനവരെ കുറ്റപ്പെടുത്താൻ ഉദ്ദേശിക്കുന്നില്ല. ക്ഷോഭിച്ച ജനക്കൂട്ടം പലപ്പോഴും ഇങ്ങനെയൊക്കെയാണ് പെരുമാറുക. ആരെയെങ്കിലും കുറ്റപ്പെടുത്തണമെന്നുണ്ടെങ്കിൽ അത് യൂറോപ്യൻ സമുദായം നിയമിച്ച കമ്മിറ്റിയേയും നിങ്ങളേയും നെറ്റാൾ സർക്കാരിനേയുമാണ്. തെറ്റായ വിവരങ്ങൾ നൽകിയായിരിക്കും റോയിറ്റർ കമ്പിയടിച്ചിരിക്കുക. ഞാൻ നെറ്റാളിലേക്ക് വരുന്നുണ്ടെന്നറിയാമായിരുന്നല്ലോ. ഞാൻ ഇന്ത്യയിൽ നടത്തിയ പ്രവർത്തനങ്ങളെക്കുറിച്ച് നിങ്ങൾക്കും കമ്മിറ്റിയ്ക്കുമുള്ള സംശയങ്ങൾ എന്നോട് ചോദിച്ച് എൻെറ മറുപടി കേട്ടിട്ടു വേണ്ടതു ചെയ്യുകയായിരുന്നു നിങ്ങളുടെ കടമ. എന്നെ ആക്രമിച്ചതിന് എനിക്ക് നിങ്ങളേയും കമ്മിറ്റിയേയും പ്രോസിക്യൂട്ട് ചെയ്യാനാവില്ല. എനിക്കതിന് കഴിയുമെങ്കിലും, ഞാൻ കോടതി മുഖാന്തിരം പരിഹാരം തേടില്ല. നെറ്റാളിലെ യൂറോപ്യന്മാരുടെ താല്പര്യങ്ങൾ സംരക്ഷിക്കുവാൻ നിങ്ങൾക്കാവുന്നതു നിങ്ങൾ ചെയ്തു. അതൊരു രാഷ്ട്രീയകാര്യമാണ്. ബ്രിട്ടീഷ് സാമ്രാജ്യത്തിലെ ജനസംഖ്യയിൽ ഒരു വലിയ ശതമാനം വരുന്ന ഇന്ത്യക്കാർ സ്വാഭിമാനത്തിനും സ്വന്തം അവകാശങ്ങൾ നിലനിർത്താനും ഒരൊറ്റ യൂറോപ്യനേയും ദോഷപ്പെടുത്താതെ പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നു. ഈ കാര്യങ്ങൾ നിങ്ങളേയും യൂറോപ്യന്മാരെയും ബോധ്യപ്പെടുത്തുന്നതിനായി രാഷ്ട്രീയ സമരം നടത്തുകയാണ് എൻെറ ചുമതല".

മിസ്റ്റർ എസ്കോംബ് പറഞ്ഞു: "താങ്കൾ പറഞ്ഞത് എനിക്കു മനസ്സിലായി. ഇക്കാര്യത്തിൽ താങ്കളെ ഞാൻ അഭിനന്ദിക്കുന്നു. അക്രമികളെ പ്രോസിക്യൂട്ട് ചെയ്യേണ്ട എന്ന നിർദ്ദേശം ഞാൻ താങ്കളിൽ നിന്ന് പ്രതീക്ഷിച്ചിരുന്നില്ല. താങ്കളവരെ പ്രോസിക്യൂട്ട് ചെയ്യുമായിരുന്നെങ്കിൽ എനിക്ക് തെല്ലും നീരസം തോന്നുമായിരുന്നില്ല. പ്രോസിക്യൂട്ട് ചെയ്യുന്നില്ല എന്ന താങ്കളുടെ തീരുമാനം അറിഞ്ഞ

സ്ഥിതിക്ക് അതൊരു ശരിയായ തീരുമാനമാണെന്നു പറയാൻ ഞാൻ മടിക്കുന്നില്ല. ഈ ആത്മസംയമനം മൂലം താങ്കൾക്ക് താങ്കളുടെ സമുദായത്തെ വളരെ അധികം സഹായിക്കാൻ കഴിയുമെന്നും എനിക്കു തോന്നുന്നു. ആക്രമിക്കുന്നവരെ പ്രോസിക്യൂട്ട് ചെയ്യാതിരിക്കുന്നതുകൊണ്ട് നെറ്റാൾ സർക്കാരിനെ വലിയൊരു വിഷമാവസ്ഥയിൽ നിന്ന് താങ്കൾ രക്ഷിച്ചിരിക്കുകയാണ്. എന്നാൽ താങ്കൾ ആഗ്രഹിക്കുന്നുവെങ്കിൽ താങ്കളെ ആക്രമിച്ചവരെ സർക്കാർ അറസ്റ്റു ചെയ്യും. പക്ഷേ അത് യൂറോപ്യന്മാരെ കോപാകുലരാക്കും, അതുമൂലം സർക്കാർ എന്തെന്നില്ലാത്ത വിമർശനങ്ങൾക്ക് പാത്രമാകും ഇതൊന്നും ഒരു സർക്കാരും ഇഷ്ടപ്പെടുകയില്ലെന്ന കാര്യം പ്രത്യേകം പറയേണ്ടതില്ലല്ലോ. ആരേയും പ്രോസിക്യൂട്ട് ചെയ്യേണ്ട എന്ന് താങ്കൾ അവസാന തീരുമാനത്തിലെത്തിക്കഴിഞ്ഞെങ്കിൽ അതെനിക്ക് എഴുതിത്തന്നാൽ നന്നായിരിക്കും. നമ്മുടെ സംഭാഷണത്തിന്റെ ചുരുക്കം മിസ്റ്റർ ചേമ്പർലെയ്ന് അയച്ചുകൊടുത്തതുകൊണ്ടു മാത്രം എനിക്കെന്റെ സർക്കാരിനെ സാധൂകരിക്കാനാവില്ല. താങ്കളുടെ കുറിപ്പിന്റെ ചുരുക്കം തന്നെ അദ്ദേഹത്തിന് കമ്പിയടിച്ചറിയിക്കണം. കുറിപ്പ് ഇപ്പോൾ തന്നെ നല്കണമെന്ന് ഞാൻ പറയില്ല. താങ്കളുടെ സ്നേഹിതന്മാരുമായി ആലോചിച്ചതിനു ശേഷം അങ്ങനെ ചെയ്താൽ മതി. മിസ്റ്റർ ലോട്ടനോടു കൂടി ആലോചിച്ചോളൂ. ആലോചനയ്ക്കുശേഷം പ്രോസിക്യൂട്ട് ചെയ്യുവാൻ താല്പര്യമില്ലെന്ന് വരികയാണെങ്കിൽ ആ വിവരം എന്നെ എഴുതിയറിയിക്കുക. അക്രമികളെ പ്രോസിക്യൂട്ട് ചെയ്യാതിരിക്കുന്നത് സ്വന്തം ഉത്തരവാദിത്വത്തിലാണെന്ന് താങ്കൾ കുറിപ്പിൽ വ്യക്തമാക്കിയിരിക്കണം. എങ്കിൽ മാത്രമേ അതെനിക്ക് ഉപയോഗിക്കാനൊക്കൂ".

ഞാൻ പറഞ്ഞു: "എന്നെ വിളിച്ചത് ഇതിനാണെന്ന് എനിക്കറിയില്ലായിരുന്നു. ഞാൻ ഈ വിഷയത്തെപ്പറ്റി ആരോടും ആലോചിച്ചിട്ടില്ല. ആരോടെങ്കിലും ആലോചിക്കാൻ ആഗ്രഹവുമില്ല. കരയ്ക്കിറങ്ങി മിസ്റ്റർ ലോട്ടണൊന്നിച്ച് പോരുമ്പോൾത്തന്നെ ആരെങ്കിലും ഉപദ്രവിച്ചാൽ പരാതി പറയില്ലെന്ന് ഉറപ്പിച്ചിരുന്നു. അതുകൊണ്ട് അക്രമികളെ പ്രോസിക്യൂട്ട് ചെയ്യുന്ന പ്രശ്നമില്ല. അത് എന്നെ സംബന്ധിച്ച് മതപരമായ വിശ്വാസത്തിന്റെ പ്രശ്നമാണ്. എന്റെ ആത്മസംയമനം എന്റെ സമുദായത്തേയും എന്നെയും കൂടുതൽ സഹായിക്കുമെന്നു താങ്കൾ മുമ്പ് സൂചിപ്പിച്ചതുപോലെ ഞാനും കരുതുന്നു. ഇതിന്റെ എല്ലാ ചുമതലയും ഞാനേറ്റെടുക്കുന്നു. താങ്കൾ ആവശ്യപ്പെട്ട കുറിപ്പ് ഇപ്പോൾ തന്നെ ഇവിടെ വച്ച് എഴുതിത്തരാൻ ഞാനൊരുക്കമാണ്".

ഞാനദ്ദേഹത്തിൽ നിന്ന് വെള്ളക്കടലാസു വാങ്ങി അദ്ദേഹം ആവശ്യപ്പെട്ടതുപോലെ ഒരു കുറിപ്പ് അപ്പോൾത്തന്നെ എഴുതിക്കൊടുത്തു.

## അദ്ധ്യായം 8

# ആദ്യകാല സമരങ്ങളെക്കുറിച്ചൊരു പുനരവലോകനം

### (അവസാനം)

### ഇംഗ്ലണ്ടിലെ പ്രവർത്തനം

ഇന്ത്യക്കാർ തങ്ങളുടെ ദയനീയാവസ്ഥയിൽ നിന്ന് കരകയറുവാൻ എങ്ങനെ ശ്രമിച്ചെന്നും എങ്ങനെ സ്വന്തം പ്രശസ്തി വർദ്ധിപ്പിച്ചെന്നും കഴിഞ്ഞ അദ്ധ്യായത്തിൽ വായനക്കാർ കണ്ടുകഴിഞ്ഞു. ആന്തരികശക്തി വർദ്ധിപ്പിക്കുന്നതോടൊപ്പം ഇന്ത്യയിൽ നിന്നും ഇംഗ്ലണ്ടിൽ നിന്നും സഹായം തേടിയിരുന്നു. ഇന്ത്യയിൽ അതിനായി നടത്തിയ പരിശ്രമങ്ങളെക്കുറിച്ച് ഞാനേതാണ്ട് പറഞ്ഞു കഴിഞ്ഞു. ഇംഗ്ലണ്ടിലെ ശ്രമങ്ങളെക്കുറിച്ചാണ് ഇനി പറയാനുള്ളത്. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ ബ്രിട്ടീഷ് കമ്മിറ്റിയുമായി ബന്ധപ്പെടുക എന്നത് ഇതിന് ആദ്യത്തെ ആവശ്യമായിരുന്നു. ഇന്ത്യയിലെ വന്ദ്യവയോധികനായ ദാദാഭായ് നവറോജിയ്ക്കും ബ്രിട്ടീഷ് കമ്മിറ്റി അദ്ധ്യക്ഷനായ സർ വില്യം വെഡ്ഡർബേണിനും ആഴ്ചതോറും വിവരങ്ങൾ അറിയിച്ച് എഴുതിക്കൊണ്ടിരുന്നു. നിവേദനങ്ങൾ അയക്കേണ്ട സന്ദർഭങ്ങളിലെല്ലാം തപാൽച്ചെലവിനും കമ്മിറ്റിയുടെ പൊതുചെലവിനുമായി ചുരുങ്ങിയത് പത്ത് പവൻ വീതം അവർക്ക് അയച്ചുകൊടുത്തുകൊണ്ടിരുന്നു.

ദാദാഭായ് നവറോജിയെക്കുറിച്ചുള്ള ഒരു പാവനസ്മരണ ഞാനിവിടെ രേഖപ്പെടുത്താം. അദ്ദേഹം കമ്മിറ്റിയുടെ ചെയർമാൻ ആയിരുന്നില്ല. എങ്കിലും പണം അയക്കുന്നത് അദ്ദേഹത്തിൻെറ പേരിൽ ആവണമെന്നു തീരുമാനിച്ചു. ഞങ്ങൾക്കു വേണ്ടി, അത്, അദ്ദേഹം കമ്മിറ്റി ചെയർമാന് അയച്ചു കൊടുക്കുമെന്ന് ഞങ്ങൾക്കറിയാമായിരുന്നു. അദ്ദേഹം ആദ്യഗഡു പണം തിരിച്ചയച്ചു കൊണ്ട് ഞങ്ങൾക്കെഴുതി. കമ്മിറ്റിയ്ക്ക് ഉദ്ദേശിച്ച് അയക്കുന്ന പണമായാലും കത്തുകളായാലും സർ വില്യം വെഡ്ഡർബേണിന് അയക്കണം എന്നായിരുന്നു കത്തിൻെറ ഉള്ളടക്കം. ഞങ്ങൾക്ക് എന്ത് സഹായവും ചെയ്തുതരാൻ അദ്ദേഹം ഒരുക്കമായിരുന്നെങ്കിലും കമ്മിറ്റിയെ സമീപിക്കേണ്ടത് സർ വില്യം മുഖേന ആയിരിക്കണം എന്ന് അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു. എങ്കിൽ മാത്രമെ കമ്മിറ്റിയുടെ പ്രശസ്തി വർദ്ധിക്കൂ എന്നും അദ്ദേഹം കരുതിയിരുന്നു. കത്തിടപാടുകളിൽ വലിയ കണിശതയുള്ള വ്യക്തിയായിരുന്നു വൃദ്ധനെങ്കിലും ദാദാഭായ് നവറോജി എന്ന കാര്യം എനിക്ക് ബോദ്ധ്യപ്പെട്ടു. ഒന്നും എഴുതാനില്ലെങ്കിലും കത്ത് കിട്ടിയാലുടനെ അദ്ദേഹം മറുപടി എഴുതുമായിരുന്നു. ഇത്തരം കത്തുകളുടെ കോപ്പികൾ പോലും അദ്ദേഹം തൻെറ ടിഷ്യുപേപ്പർ ബുക്കിൽ സൂക്ഷിച്ചിരുന്നു.

ഞങ്ങളുടെ സംഘടന 'കോൺഗ്രസ്' എന്നാണറിയപ്പെട്ടിരുന്നതെങ്കിലും ഞങ്ങളുടെ പരാതികൾ കക്ഷിപ്രശ്നങ്ങളായി കണക്കാക്കുവാൻ ഞങ്ങളുദ്ദേശിച്ചിരുന്നില്ല. ഈ കാര്യം ഞാൻ മുമ്പൊരദ്ധ്യായത്തിൽ വ്യക്തമാക്കിയിരുന്നുവല്ലോ. ദാദാഭായിയുടെ അറിവോടെ ഞങ്ങൾ മറ്റു കക്ഷികളിലെ നേതാക്കന്മാരുമായി കത്തിടപാടുകൾ നടത്തിയിരുന്നു. സർ മഞ്ചേർജി ഭാവൻഗരി, സർ വില്യം വിത്സൻ ഹണ്ടർ എന്നിവരായിരുന്നു അവരിൽ ഏറ്റവും പ്രമുഖർ. സർ മഞ്ചേർജി പാർലിമെൻററ് മെമ്പറായിരുന്നു. പ്രധാന ഉപദേശങ്ങൾ നല്കി അദ്ദേഹം ഞങ്ങളെ സഹായിച്ചു പോന്നു. ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ പ്രശ്നത്തിൻെറ പ്രാധാന്യം ഇന്ത്യക്കാരേക്കാൾ മുമ്പ് മനസ്സിലാക്കിയ ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ ആ വ്യക്തിയാണ് സർ വില്യം വിത്സൻ ഹണ്ടർ. അദ്ദേഹം, വിലപ്പെട്ട പിന്തുണ ഇന്ത്യക്കാർക്ക് നല്കുകയും ചെയ്തു. 'ടൈംസിലെ' ഇന്ത്യൻ വിഭാഗത്തിൻെറ പത്രാധിപരായിരുന്നു അദ്ദേഹം. ഞങ്ങളുടെ കാര്യങ്ങളെക്കുറിച്ച് ഞങ്ങൾ ആദ്യം അദ്ദേഹത്തിന് എഴുതിയതു മുതൽ ആ കാര്യങ്ങൾ ശ്രദ്ധിച്ച അദ്ദേഹം ശരിയായ കാഴ്ചപ്പാടിൽ ടൈംസിൽ എഴുതിപ്പോന്നു. അദ്ദേഹം പല മാന്യന്മാർക്കും ഞങ്ങളുടെ പ്രശ്നത്തെക്കുറിച്ച് എഴുതി. പ്രധാന സംഗതികൾ വല്ലതുമുണ്ടാകുമ്പോൾ അദ്ദേഹം എല്ലാ ആഴ്ചയും ഞങ്ങൾക്ക് എഴുതിക്കൊണ്ടിരുന്നു. അദ്ദേഹത്തിൻെറ ആദ്യ കത്തിൻെറ സാരം ഇതാണ്: "അവിടത്തെ സ്ഥിതിഗതികൾ വായിച്ചറിഞ്ഞു. ദു:ഖമുണ്ട്. യാതൊരു അതിശയോക്തിയും ഉപയോഗിക്കാതെ ശാന്തരും സൗമ്യരുമായിട്ടാണ് നിങ്ങൾ സമരം നടത്തിവരുന്നത്. അക്കാര്യത്തിൽ നിങ്ങളോടാണ് എൻെറ അനുഭാവം മുഴുവൻ. നിങ്ങൾക്ക് നീതി ലഭിക്കുവാൻ വേണ്ടി, എനിക്കാവുന്ന വിധം പൊതുരംഗത്തോ വ്യക്തിഗതമായോ എന്ത് സഹായവും നൽകാൻ ഞാൻ തയ്യാറാണ്. നിങ്ങളുടെ ഭാഗത്താണ് ന്യായം എന്നതു കൊണ്ട് നിഷ്പക്ഷമതികളൊന്നും അത് ശരിയല്ലെന്ന് പറയില്ല. നിങ്ങൾ ഈ കാര്യത്തിൽ ഒരിഞ്ചുപോലും വിട്ടുകൊടുക്കരുത്". അദ്ദേഹം ഈ കാര്യം ഉന്നയിച്ചുകൊണ്ട് 'ടൈംസിൽ' എഴുതിയ ആദ്യത്തെ ലേഖനത്തിൽ ഞങ്ങൾക്കെഴുതിയ കത്തിൻെറ ഏതാണ്ട് മുഴുവനും ഉദ്ധരിച്ചിരുന്നു. അദ്ദേഹത്തിൻെറ നിലപാട് എന്നും അങ്ങനെ തന്നെയായിരുന്നു. മരണത്തിന് കുറച്ചു മുമ്പ് അദ്ദേഹം ഇന്ത്യൻ പ്രശ്നത്തെക്കുറിച്ച് എഴുതാൻ ഉദ്ദേശിച്ചിരുന്ന ഒരു ലേഖനപരമ്പരയുടെ രൂപരേഖ തയ്യാറാക്കിയിരുന്നു. അത് ലേഡി ഹണ്ടർ ഒരെഴുത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

കഴിഞ്ഞ അദ്ധ്യായത്തിൽ ശ്രീ മൻസുഖ്ലാൽ നാസറിൻെറ പേര് സൂചിപ്പിച്ചിട്ടുണ്ട്. ഇന്ത്യൻ സമുദായത്തിൻെറ അവസ്ഥയെക്കുറിച്ച് അറിയിക്കാൻ ഇംഗ്ലണ്ടിലേക്ക് അദ്ദേഹത്തെ പ്രതിനിധിയായി അയച്ചു. എല്ലാ കക്ഷികളിൽപ്പെട്ട അംഗങ്ങളോടും ഒത്തൊരുമിച്ച് പ്രവർത്തിക്കാൻ അദ്ദേഹത്തെ ഉപദേശിച്ചിരുന്നു. സർ ഡബ്ലിയു. ഡബ്ലിയു. ഹണ്ടർ, സർ മഞ്ചേർജി ഭാവൻഗരി എന്നിവരുമായും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ ബ്രിട്ടീഷ് കമ്മിറ്റിയുമായും ഇംഗ്ലണ്ടി

ലായിരുന്ന കാലത്ത് അദ്ദേഹം ബന്ധപ്പെട്ടു. ഇന്ത്യൻ സിവിൽ സർവ്വീസിൽ നിന്ന് പെൻഷൻ പറ്റിപ്പിരിഞ്ഞ പല ഉദ്യോഗസ്ഥന്മാരുമായും ഇന്ത്യൻ ഓഫീസുമായും കൊളോണിയൽ ഓഫീസുമായും അദ്ദേഹം ബന്ധപ്പെട്ടിരുന്നു. സാധിക്കുന്നിടത്തെല്ലാം ഞങ്ങൾക്കാവുന്നത് ഞങ്ങൾ ചെയ്തുപോന്നു. വിദേശത്തുള്ള ഇന്ത്യക്കാരുടെ പ്രശ്നം സാമ്രാജ്യത്വ സർക്കാരിന്റെ മുൻപിൽ അതിപ്രാധാന്യത്തോടെ അവതരിപ്പിക്കപ്പെട്ടു എന്നതായിരുന്നു ഇതിന്റെ ഫലം. ഇതിനു മറ്റു കോളനികളിൽ രണ്ടുതരം പ്രത്യാഘാതമുണ്ടായി. സ്വന്തം നില എന്തെന്ന് മനസ്സിലാക്കി ഇന്ത്യക്കാർ എല്ലാ കോളനികളിലും ഉണർന്നു തുടങ്ങിയപ്പോൾ, ഇന്ത്യക്കാരുടെ പ്രാമുഖ്യം വർദ്ധിക്കുന്നതിലെ അപകടം മനസ്സിലാക്കി യൂറോപ്യന്മാരും ഉണർന്നു.

# അദ്ധ്യായം 9

# ബോവർ യുദ്ധം

ബോവർ യുദ്ധം പൊട്ടിപ്പുറപ്പെടുന്നതിനു മുമ്പ് ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ സ്ഥിതി എന്തായിരുന്നെന്നും അവരുടെ സ്ഥിതി മെച്ചപ്പെടുത്തുവാൻ എന്തെല്ലാം ചെയ്തെന്നും കഴിഞ്ഞ അദ്ധ്യായങ്ങളിൽ വായനക്കാർ കണ്ടുകഴിഞ്ഞു.

സ്വർണഖനികളുടെ ഉടമസ്ഥരുമായി നടത്തിയ രഹസ്യധാരണയെത്തുടർന്ന് 1899-ൽ ഡോക്ടർ ജയിംസൺ ജോഹാനസ്ബർഗ് ആക്രമിച്ചു. ജോഹാനസ്ബർഗ് കൈവശപ്പെടുത്തിയതിനുശേഷം മാത്രമേ ബോവർ സർക്കാർ ആക്രമണത്തെക്കുറിച്ച് അറിയൂ എന്നാണ് ഗൂഢാലോചനക്കാർ കരുതിയത്. ഈ കണക്കുകൂട്ടലിൽ ഡോക്ടർ ജയിംസണും കൂട്ടുകാർക്കും വലിയ അബദ്ധം പിണഞ്ഞു. ഇക്കാര്യങ്ങൾ അറിഞ്ഞാലും അശിക്ഷിതരായ ബോവർ കർഷകർക്ക് റൊഡേഷ്യയിൽ നിന്ന് പരിശീലനം ലഭിച്ച വിദഗ്ദ്ധരായ വെടിവെപ്പുകാർക്കെതിരെ ഒന്നും ചെയ്യാൻ കഴിയില്ലെന്നും അവർ ധരിച്ചു. അത് മറ്റൊരബദ്ധമായിരുന്നു. ജോഹാനസ്ബർഗിലെ വലിയൊരു വിഭാഗം ജനങ്ങൾ തങ്ങളെ കൈനീട്ടി സ്വീകരിക്കുമെന്നും അക്രമികൾ വിചാരിച്ചു. അതിലും ഡോക്ടറദ്ദേഹത്തിന് നന്നേ പിഴച്ചു. ഈ ഗൂഢതന്ത്രം സംബന്ധിച്ച വിവരങ്ങളെല്ലാം മുമ്പേ തന്നെ പ്രസിഡൻറ് ക്രൂഗർക്ക് ലഭിച്ചിരുന്നു. ഡോക്ടർ ജയിംസണെ നേരിടാനും അദ്ദേഹത്തിൻെറ കൂട്ടുകാരെ അറസ്റ്റു ചെയ്യുവാനും അദ്ദേഹം കൗശലപൂർവം ഗൂഢമായി ആലോചിച്ചുറച്ചിരുന്നു. ജോഹാനസ്ബർഗിനടുത്ത് എത്തുന്നതിനു മുമ്പ് ഡോക്ടർ ജയിംസണെ ബോവർമാർ വെടിയുണ്ടകൊണ്ട് സ്വാഗതം ചെയ്തു. ഡോക്ടർ ജയിംസണിൻെറ സംഘത്തിന് ഈ സൈന്യത്തെ നേരിടാനുള്ള ശേഷി ഉണ്ടായിരുന്നില്ല. ജോഹാനസ്ബർഗിൽ കലാപം ഉണ്ടാകുന്നതു തടയാൻ വേണ്ട ഒരുക്കങ്ങൾ മുൻകൂട്ടി ചെയ്തിരുന്നു. പ്രസിഡൻറ് ക്രൂഗറുടെ പ്രവൃത്തിയിൽ അമ്പരന്നുപോയ ജോഹാനസ്ബർഗിലെ കോടീശ്വരന്മാർ ആരും തലപൊക്കിയില്ല. ഒന്നാന്തരം മുൻകരുതൽ ഉണ്ടായിരുന്നതുകൊണ്ട് ആക്രമണം തടഞ്ഞു. ധനനഷ്ടവും ആളപായവും കുറയുകയും ചെയ്തു.

ഡോക്ടർ ജയിംസണെയും കൂട്ടുകാരായ ഖനി ഉടമകളേയും അറസ്റ്റു ചെയ്തു. ഒട്ടും താമസിയാതെ വിചാരണയ്ക്ക് ഏർപ്പാടാക്കുകയും ചെയ്തു. ചിലരെ തൂക്കിക്കൊല്ലാൻ വിധിച്ചു. ഈ കുറ്റവാളികളിൽ മിക്കവരും കോടീശ്വരന്മാരായിരുന്നു. പക്ഷേ പട്ടാപ്പകൽ ആക്രമണം നടത്തിയവരായതുകൊണ്ട് സാമ്രാജ്യത്വ സർക്കാരിന് അവരുടെ രക്ഷക്ക് ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. പ്രസിഡൻറ് ക്രൂഗർ വളരെ പെട്ടെന്ന് പ്രധാനപ്പെട്ട ഒരു വ്യക്തിയായി മാറി. കോ

ളണികളുടെ സ്റ്റേറ്റു സെക്രട്ടറിയായിരുന്ന മിസ്റ്റർ ചേമ്പർലെയ്ൻ പ്രസിഡൻറ് ക്രൂഗർക്ക് വളരെ താഴ്മയോടെ ഒരു കമ്പിയയച്ചു. ശിക്ഷിയ്ക്കപ്പെട്ട കോടീശ്വര ന്മാരോട് കരുണ കാണിക്കണമെന്നായിരുന്നു സന്ദേശം. സ്വന്തം കളികളിൽ ഒരു വിദ്വാനായിരുന്നു പ്രസിഡൻറ് ക്രൂഗർ. ദക്ഷിണാഫ്രിക്കയിലെ ഏതെങ്കി ലും ശക്തി തൻെറ സ്വാതന്ത്ര്യത്തെ ചോദ്യം ചെയ്യുമെന്ന ഭയം അദ്ദേഹത്തിനു ണ്ടായിരുന്നില്ല. ഡോക്ടർ ജയിംസണും കൂട്ടുകാർക്കും മുൻകൂട്ടി ബുദ്ധിപൂർവം തയ്യാറാക്കി ചെയ്ത പ്രവൃത്തിയാണിതെങ്കിലും തങ്ങളുടേതെന്നു തോ ന്നിയ ബുദ്ധിശൂന്യമായ വങ്കത്തമായി പ്രസിഡൻറ് ക്രൂഗർ അതിനെ കരുതി. മിസ്റ്റർ ചേമ്പർലെയ്നിൻെറ അപേക്ഷയെ മാനിച്ച് അവരെ വധശിക്ഷയിൽ നിന്നൊഴിവാക്കി. മാത്രമല്ല അവർക്ക് മാപ്പു കൊടുത്ത് വിട്ടയക്കുകയും ചെയ്തു.

ഏറെക്കാലം ഈ നിലയിൽ കാര്യങ്ങൾക്ക് പോകാൻ കഴിഞ്ഞില്ല. വലിയൊ രു രോഗത്തിൻെറ ചെറിയൊരു ലക്ഷണമാണ് ജയിംസണിൻെറ ആക്രമണത്തി ലൂടെ പുറത്തുവന്നതെന്ന് ക്രൂഗർക്ക് അറിയാമായിരുന്നു. ജോഹാനസ് ബർഗിലെ കോടീശ്വരന്മാർ, അവരുടെ അപമാനങ്ങൾ മായ്ച്ചുകളയാൻ സകല ശക്തിയും ഉപയോഗിച്ചു. പക്ഷേ അത് നടന്നില്ല. ജയിംസൺ ആക്രമ ണം നടത്തിയത് പുതിയ പരിഷ്ക്കാരങ്ങൾ കൊണ്ടുവരാനായിരുന്നെങ്കിൽ, അതിൻെറ ഫലം അവിടെ ഉണ്ടായില്ല. അതുകൊണ്ട് കോടീശ്വരന്മാർ വെറു തെ ഇരുന്നില്ല. ദക്ഷിണാഫ്രിക്കയിലെ ബ്രിട്ടീഷ് ഹൈക്കമ്മീഷണർ മിൽനർ പ്രഭുവിന് അവരുടെ ആവശ്യങ്ങളോട് യോജിപ്പായിരുന്നു. ജയിംസണോടും ആക്രമണസംഘത്തിൽ ഉണ്ടായിരുന്ന മറ്റുള്ളവരോടും ദയ കാണിച്ചതിന് മിസ്റ്റർ ചേമ്പർലെയ്ൻ പ്രസിഡൻറ് ക്രൂഗറെ അഭിനന്ദിച്ചു. അതോടൊപ്പം വരു ത്തേണ്ട ഭരണപരിഷ്ക്കാരങ്ങളെക്കുറിച്ച് സൂചിപ്പിക്കുകയും ചെയ്തു. ഒരു യുദ്ധം ഒഴിവാക്കാൻ കഴിയില്ലെന്ന് സകലരും വിശ്വസിച്ചു. ട്രാൻസ്വാളിലെ ബോവർമാരുടെ ആധിപത്യം തകർക്കുന്ന തരത്തിലുള്ളതായിരുന്നു ഉറ്റ്ലണ്ടു കാരുടെ ആവശ്യങ്ങൾ. അതിൻെറ അവസാനം യുദ്ധമായിരിക്കുമെന്നു മനസ്സി ലാക്കിയ രണ്ടുകൂട്ടരും അതിന് ഒരുങ്ങിയിരുന്നു. പിന്നീട് നടന്ന വാക് സമരം ശ്രദ്ധേയമായിരുന്നു. പ്രസിഡൻറ് ക്രൂഗർ വെടിക്കോപ്പുകൾക്ക് ഓർഡർ അയച്ചപ്പോൾ ബ്രിട്ടീഷുകാരുടെ ആത്മസംരക്ഷണത്തിനായി ദക്ഷിണാഫ്രിക്ക യിലേക്ക് സൈന്യത്തെ കൊണ്ടുവരുമെന്ന് ബ്രിട്ടീഷ് ഏജൻറ് അദ്ദേഹത്തെ താക്കീതു ചെയ്തു. ബ്രിട്ടീഷ് സൈന്യം ദക്ഷിണാഫ്രിക്കയിലെത്തിയപ്പോൾ അവരെ പരിഹസിച്ചുകൊണ്ട് പ്രസിഡൻറ് ക്രൂഗർ യുദ്ധസന്നാഹം കൂട്ടി. അങ്ങനെ പരസ്പരം എതിർത്തുകൊണ്ട് അവർ സ്വന്തം ഒരുക്കങ്ങൾക്ക് ശക്തി വർദ്ധിപ്പിച്ചു.

ഇനിയും വൈകിയാൽ അത് ശത്രുക്കൾക്ക് സഹായകമാവുമെന്നു കരു തിയ ക്രൂഗർ, തൻെറ ഒരുക്കങ്ങൾ പൂർത്തിയാക്കിയപ്പോൾ യുദ്ധത്തിനൊരു ങ്ങി. ബ്രിട്ടീഷുകാർക്ക്, ഒടുങ്ങാത്ത ധനവും ആൾക്കാരുമുണ്ടായിരുന്നു. അവർക്ക് കാത്തിരിക്കാൻ സമയമുണ്ടായിരുന്നില്ലെങ്കിലും ഉറ്റ്ലണ്ടുകാരുടെ

സങ്കടങ്ങൾ പരിഹരിക്കാൻ വേണ്ടി പ്രസിഡൻറ് ക്രൂഗറോടും അഭ്യർത്ഥിക്കാമെന്ന് വിചാരിച്ചു. അങ്ങനെ കിട്ടുന്ന സമയം കൊണ്ട്, യുദ്ധത്തിനാവശ്യമായ സന്നാഹങ്ങൾ കൂട്ടാം. പ്രസിഡൻറ് ക്രൂഗർ തങ്ങളുടെ അഭ്യർത്ഥന പാലിക്കാത്തതുകൊണ്ടാണ് യുദ്ധം ചെയ്യുന്നതെന്ന് ലോകത്തിനു കാണിച്ചുകൊടുക്കുകയും ചെയ്യാം. ബോവർമാർക്ക് ചെറുത്തുനില്ക്കാൻ കഴിയാത്ത തരത്തിൽ അത്രയും സന്നാഹത്തോടെ യുദ്ധത്തിൽ പ്രവേശിക്കുകയായിരുന്നു അവരുടെ ലക്ഷ്യം. അപ്പോൾ അവർ പരാജയബോധത്തോടെ വേണ്ടതു ചെയ്യും. പതിനെട്ടിനും അറുപതിനും ഇടയിലുള്ള ബോവർ പുരുഷന്മാർ നല്ല യോദ്ധാക്കളാണ്. വേണമെങ്കിൽ ബോവർ സ്ത്രീകളും യുദ്ധം ചെയ്യും. മതതത്വത്തിൻെറ പ്രാബല്യമാണ് ബോവർമാർ ദേശീയ സ്വാതന്ത്ര്യത്തിന് നൽകിയത്. അത്രത്തോളം ധീരതയുള്ള ഒരു സമുദായം ലോകസാമ്രാജ്യത്തിൻെറ പോലും അപമാനിക്കൽ സഹിക്കില്ല.

ഓറഞ്ച് ഫ്രീ സ്റ്റേറ്റുമായി ഒരു ധാരണയിൽ പ്രസിഡൻറ് ക്രൂഗർ ഏർപ്പെട്ടിരുന്നു. രണ്ടു ബോവർ റിപ്പബ്ലിക്കുകളും ഒരേ നയമാണ് പിൻതുടർന്നിരുന്നത്. ബ്രിട്ടീഷുകാരുടെ ആവശ്യങ്ങൾ പൂർണമായോ ഉറ്റ്‌ലണ്ടുകാരുടെ ആവശ്യങ്ങൾ വേണ്ടിടത്തോളമോ നിറവേറ്റണമെന്ന് പ്രസിഡൻറ് ക്രൂഗർ ആഗ്രഹിച്ചിരുന്നില്ല. യുദ്ധം അനിവാര്യമായതുകൊണ്ട് ബ്രിട്ടീഷുകാർക്ക് ഇനി അധികം സമയം കൊടുത്താൽ അവർ സന്നാഹം വർദ്ധിപ്പിക്കും എന്ന് രണ്ടുകൂട്ടരും വിചാരിച്ചു. മിൽനർ പ്രഭുവിന് പ്രസിഡൻറ് ക്രൂഗർ ഒരന്ത്യശാസനം നൽകി. തുടർന്ന് ട്രാൻസ്‌വാളിൻെറയും ഫ്രീ സ്റ്റേറ്റിൻെറയും അതിർത്തികളിൽ സൈന്യത്തെ വിന്യസിപ്പിച്ചു. അതിൻെറ ഫലം മുൻകൂട്ടി അറിയാമായിരുന്നു. ബ്രിട്ടീഷുകാരെപോലുള്ള ഒരു ലോകസാമ്രാജ്യം ഇത്തരം ഭീഷണി കേട്ടാൽ ചൂളില്ല. അന്ത്യശാസനത്തിൽ പറഞ്ഞിരുന്ന സമയം കഴിഞ്ഞു. ഉടൻ ലേഡി സ്മിത്ത്, കിംബർളി, മെഫ്കിംഗ് എന്നീ പ്രദേശങ്ങളിൽ ബോവർമാർ മിന്നൽവേഗത്തിൽ ഉപരോധം ഏർപ്പെടുത്തി. അങ്ങനെ 1899-ൽ മഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. ബോവർമാരുടെ ഇന്ത്യക്കാരോടുള്ള സമീപനമാണ് ബ്രിട്ടീഷുകാർ യുദ്ധത്തിന് പറഞ്ഞ കാരണങ്ങളിലൊന്നെന്ന് വായനക്കാർ ഓർക്കുമല്ലോ.

ഈ ഘട്ടത്തിൽ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാർ എന്തു ചെയ്യണമെന്ന മഹാപ്രശ്നം ഉയർന്നുവന്നു. പുരുഷന്മാരായ ബോവർമാർ സകലരും യുദ്ധത്തിലേർപ്പെട്ടു. വക്കീലന്മാർ വക്കാലത്തും കർഷകർ വയലുകളും വ്യാപാരികൾ വ്യാപാരവും ഭൃത്യന്മാർ സേവനവും ഉപേക്ഷിച്ചു. ദക്ഷിണാഫ്രിക്കയിലെ ബ്രിട്ടീഷുകാർ എല്ലാവരും ബോവർമാരെപ്പോലെ പൂർണമായി യുദ്ധത്തിൽ ചേർന്നില്ല. കേപ് കോളനി, നെറ്റാൾ, റൊഡേഷ്യ എന്നിവിടങ്ങളിലെ ധാരാളം പൗരന്മാർ വാളണ്ടിയർമാരായി ചേർന്നു. പല പ്രശസ്തരായ വ്യാപാരികളും വക്കീലന്മാരും അവരെ അനുകരിച്ച് വാളണ്ടിയർമാരായി. ഞാൻ പ്രാക്ടീസ് ചെയ്യുന്ന കോടതിയിൽ നന്നെ കുറച്ചു വക്കീലന്മാരെയേ കാണാനുണ്ടായിരുന്നുള്ളൂ. സീനിയർമാരായ വക്കീലന്മാരിലധികവും യുദ്ധസംബന്ധമായ ജോ

വിയിൽ ഏർപ്പെട്ടു ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരെക്കുറിച്ച് ഒരു ആരോപണം അവർ പണം മാന്തിയെടുക്കുവാൻ മാത്രം വന്നവരാണെന്നും അവർ ബ്രിട്ടീഷുകാർക്ക് ഭാരമാണെന്നും ആയിരുന്നു. മരത്തിന്റെ ഉള്ള് അരിച്ചുതിന്നു പൊള്ളയാക്കുന്ന ചിതലുകളെപ്പോലെ ഇന്ത്യക്കാർ ദക്ഷിണാഫ്രിക്കയിൽ കൂടിയിരിക്കുന്നത് ബ്രിട്ടീഷുകാരെ കാർന്നു തിന്ന് സ്വയം തടിക്കാനാണെന്ന് അവർക്ക് ആക്ഷേപമുണ്ടായിരുന്നു. രാജ്യം ആക്രമിക്കപ്പെട്ടാലും വീടുകൾ കൊള്ളയടിക്കപ്പെട്ടാലും ഇന്ത്യക്കാർ യാതൊരു സഹായവും ചെയ്യുകില്ല എന്നും പരാതി ഉണ്ടായി. അങ്ങനെ വരുമ്പോൾ ബ്രിട്ടീഷുകാർ ശത്രുക്കളിൽ നിന്ന് സ്വയം രക്ഷിക്കുന്നതിനോടൊപ്പം ഇന്ത്യക്കാരെ രക്ഷിക്കേണ്ട കടമകൂടിയുണ്ടെന്ന് വരുന്നു. ഈ ആക്ഷേപം ഇന്ത്യക്കാരായ ഞങ്ങൾ സശ്രദ്ധം പരിഗണിച്ചു. അത് അടിസ്ഥാനരഹിതമാണെന്നു കാണിക്കാനുള്ള സുവർണാവസരമാണിതെന്ന് ഞങ്ങൾക്കു തോന്നി. എന്നാൽ മറ്റു ചിലർ താഴെപ്പറയുന്ന വിധത്തിൽ ഉറപ്പിച്ചു പറഞ്ഞു:

"ബോവർമാരെപ്പോലെ ബ്രിട്ടീഷുകാരും നമ്മെ മർദ്ദിക്കുന്നവരാണ്. ട്രാൻസ്‌വാളിൽ നമ്മെ അടിച്ചമർത്തുന്നതുപോലെയാണ് നെറ്റാളിലും കേപ് കോളനിയിലും. എന്തെങ്കിലും വ്യത്യാസമുണ്ടെങ്കിൽ അത് മർദ്ദനത്തിന്റെ കടുപ്പത്തിൽ മാത്രം. കൂടാതെ നാമൊരു അടിമസമുദായമാണ്. ബോവർമാരുടേതുപോലുള്ള ഒരു ചെറിയ ജനത നിലനില്പിനായി യുദ്ധം ചെയ്യുമ്പോൾ നാമെന്തിന് അവരുടെ തകർച്ചയുടെ ഉപകരണമാകണം? പ്രായോഗികമായ സ്ഥിതി കണക്കിലെടുക്കുകയാണെങ്കിൽ ബോവർമാരുടെ പരാജയം പ്രവചിക്കാൻ ആർക്കും കഴിയില്ല. അവർ ജയിച്ചാൽ നമ്മോട് പകരം വീട്ടാതിരിക്കില്ല".

മേല്പറഞ്ഞ വാദം ശക്തിയുക്തം ഉന്നയിക്കാൻ കഴിവുള്ള ഒരു കക്ഷി ഞങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്നു. ഞാനാവാദം മനസ്സിലാക്കി അതിനർഹിക്കുന്ന പ്രാധാന്യവും നൽകി. എങ്കിലും എനിയ്ക്കതു സ്വീകാര്യമായി തോന്നിയില്ല. സമുദായത്തിന്റെയും, എന്റെയും നന്മക്കായി ഞാൻ അത് നിഷേധിച്ചുകൊണ്ട് പറഞ്ഞു:

"ദക്ഷിണാഫ്രിക്കയിലെ നമ്മുടെ നിലനില്പ് ബ്രിട്ടീഷ് പ്രജകൾ എന്ന നിലയ്ക്കാണ്. ആ നിലയ്ക്ക് നമ്മുടെ അവകാശങ്ങൾ വ്യക്തമാക്കിക്കൊണ്ടുള്ള നിവേദനങ്ങളാണ് നമ്മൾ സമർപ്പിച്ചിട്ടുള്ളത്. ബ്രിട്ടീഷ് പൗരത്വത്തിൽ നാം അഭിമാനിക്കുന്നു, അഥവാ അങ്ങനെയാണ് ഭരണാധികാരികളും ലോകവും ധരിച്ചിരിക്കുന്നത്. നമ്മുടെ അവകാശങ്ങൾ ആ ഭരണാധികാരികളുടെ കൈകളിൽ സുരക്ഷിതമാണെന്ന് അവർ പറയുന്നതിനു കാരണം നമ്മൾ ബ്രിട്ടീഷ് പ്രജകളാണെന്നതാണ്. നമ്മുടെ ഇത്തിരിപ്പോന്ന അവകാശങ്ങൾ നിലനിർത്താൻ കഴിയുന്നതു തന്നെ നമ്മൾ ബ്രിട്ടീഷ് പ്രജകളായതുകൊണ്ടാണ്. നമ്മുടെ മുഖത്തെന്നപോലെ ബ്രിട്ടീഷുകാരുടെ മുഖത്തും നാശം തുറിച്ചുനോക്കുമ്പോൾ അവർ നമ്മെ നിന്ദിക്കുന്നത് കാരണം പറഞ്ഞു നമ്മൾ കയ്യുംകെട്ടി നോക്കിനിൽക്കുന്നത് ഒരു ജനതയെന്ന നിലയ്ക്ക് നമ്മുടെ അഭിമാനത്തിന് യോജി

ച്ചതല്ല. ഇത്തരം കുറ്റകരമായ നിഷ്ക്രിയത്വം നമ്മുടെ ബുദ്ധിമുട്ടുകൾ വർദ്ധിപ്പിക്കും. നമുക്കെതിരായ ഒരു ആരോപണം തെറ്റെന്നു തെളിയിക്കാൻ യാദൃച്ഛികമായി കിട്ടിയ ഈ അവസരം നാം ഉപേക്ഷിച്ചാൽ സ്വയം അപലപിക്കുകയായിരിക്കും. മുമ്പത്തെക്കാളും മോശമായിട്ടായിരിക്കും തന്മൂലം ഇംഗ്ലീഷുകാർ ഇനി പെരുമാറുക. അവർ ഒരുപക്ഷേ നമ്മെ പരിഹസിച്ചെന്നിരിക്കും. എന്നിരുന്നാലും അതിൽ ആശ്ചര്യത്തിന് വകയില്ല. നമ്മുടെ വശത്താകും ഈയൊരവസ്ഥയിൽ തെറ്റുകൾ മുഴുവൻ. നമുക്കെതിരായി കൊണ്ടുവന്നിരിക്കുന്ന ആക്ഷേപങ്ങൾക്ക് അടിസ്ഥാനം ഇല്ലെന്നും അവ നിലനില്ക്കില്ലെന്നും പറയുന്നതു സ്വയം വഞ്ചിക്കുന്നതിനു തുല്യമാണ്. നാം അവരുടെ സാമ്രാജ്യത്തിൽ അടിമകളാണെന്നു പറയുന്നത് ശരിതന്നെ. പക്ഷേ നാം ഇതുവരെ നമ്മുടെ സ്ഥിതി നന്നാക്കാൻ ശ്രമിച്ചിട്ടുള്ളത് സാമ്രാജ്യത്തിനകത്തു തന്നെ നിന്നുകൊണ്ടാണ്. ഇതുതന്നെയാണ് ഇന്ത്യയിലെ സകല നേതാക്കന്മാരുടെയും നമ്മുടെയും നയം. ബ്രിട്ടീഷ് സാമ്രാജ്യത്തിലെ അംഗങ്ങളെന്ന നിലയിൽ നാം, നമ്മുടെ സ്വാതന്ത്ര്യത്തിനും നമ്മുടെ ക്ഷേമത്തിനും വേണ്ടി ആഗ്രഹിക്കുന്നുണ്ടെങ്കിൽ, നമ്മുടെ സകല കഴിവുകളും ഉപയോഗിച്ച് ബ്രിട്ടീഷുകാരെ സഹായിക്കാനുള്ള സുവർണാവസരമാണ് ഇപ്പോൾ സംജാതമായിരിക്കുന്നത്. നീതി അധികവും ബോവർമാരുടെ ഭാഗത്താണെന്ന് തീർച്ചയായും സമ്മതിക്കണം. പക്ഷേ ഓരോ പൗരനും എല്ലാ കാര്യങ്ങളിലും സ്വന്തം അഭിപ്രായം നടപ്പിലാക്കാൻ കഴിയുമെന്നു പ്രതീക്ഷിച്ചു കൂടാ. അധികൃതർക്ക് തെറ്റുകളുണ്ടാകും. എന്നാൽ പ്രജകൾ രാഷ്ട്രത്തിന്റെ ഭാഗമായിരിക്കുന്നിടത്തോളം കാലം പൊതുവേ അധികാരികളെ പിന്തുണച്ച് സ്വന്തം കടമകൾ നിറവേറ്റേണ്ടതുണ്ട്.

"സർക്കാരിന്റെ ഒരു പ്രവൃത്തി ഏതെങ്കിലും വിഭാഗങ്ങൾക്ക് മതപരമായ നിലപാടിൽ നിന്ന് അധാർമ്മികമെന്നു തോന്നുന്നുണ്ടെങ്കിൽ അത്തരം മാർഗ്ഗങ്ങളിൽ നിന്ന് സർക്കാരിനെ പിന്തിരിപ്പിക്കാൻ അവർ ഒരുപക്ഷേ സ്വജീവനെ അപകടപ്പെടുത്തിപ്പോലും ശ്രമിക്കേണ്ടതാണ്. അത്തരത്തിലെന്തെങ്കിലും നമ്മൾ ചെയ്തിട്ടില്ല. ഈവിധമൊരു ധർമ്മസങ്കടവും നമ്മുടെ മുന്നിലില്ല. സാർവത്രികവും വിപുലവുമായ കാരണങ്ങൾ കൊണ്ടാണ് നാം യുദ്ധത്തിൽ നിന്ന് മാറിനിൽക്കുന്നതെന്ന് ആരും പറയുകയില്ല. പ്രജകളെന്ന നിലയിൽ യുദ്ധത്തിന്റെ ഗുണദോഷങ്ങളെക്കുറിച്ച് ചിന്തിക്കുകയല്ല ഇപ്പോൾ വേണ്ടത്; മറിച്ച് നമ്മെക്കൊണ്ട് കഴിയുന്ന സഹായം ചെയ്യുകയാണ്. യുദ്ധാവസാനം ബോവർമാർ ജയിച്ചേക്കാം. അതോടെ നമ്മുടെ അവസാനത്തെ നില ആദ്യത്തെ നിലയേക്കാൾ കൂടുതൽ മോശമാകുമെന്നും ഭീകരമായ വിധത്തിൽ ബോവർമാർ പകരം വീട്ടുമെന്നും പറയുന്നത് മാന്യരായ ബോവർമാരോട് നമ്മൾ കാട്ടുന്ന അനീതിയാണ്. അത്തരത്തിലൊന്ന് സംഭവിക്കാമെന്ന ധാരണയിൽ ചിന്തിക്കുന്നത് നമ്മുടെ ഭീരുത്വത്തിന്റെ സൂചനയാണ്. അത്, നമ്മുടെ രാജഭക്തിക്ക് കളങ്കം ചാർത്തുകയും ചെയ്യും. യുദ്ധത്തിൽ ഇംഗ്ലീഷുകാർ തോറ്റാൽ തനിക്കെന്ത് സംഭവിക്കും എന്നതിനെക്കുറിച്ച് ഒരിംഗ്ലീഷുകാരൻ ചിന്തി

ക്കുമോ? പൗരുഷം ഇല്ലാത്ത ഒരാൾക്കു മാത്രമേ യുദ്ധത്തെക്കുറിച്ച് ഇങ്ങനെ ചിന്തിക്കാനാവൂ".

ഞാനീ വാദഗതികൾ ഉന്നയിച്ചത് 1899 ലാണ്. ഇന്നും അതിലല്പവും മാറ്റം വരുത്താൻ എനിക്കു തോന്നുന്നില്ല. ബ്രിട്ടീഷ് സാമ്രാജ്യത്തോട് അന്നുണ്ടായിരുന്ന വിശ്വാസവും അതിന്റെ ആഭിമുഖ്യത്തിൽ സ്വാതന്ത്ര്യം നേടുന്നതിനുള്ള ആഗ്രഹവും ഇന്ന് ഉണ്ടായിരുന്നെങ്കിൽ ഇതു തന്നെ പറയുമായിരുന്നു. അന്ന് ഉന്നയിച്ച വാദഗതികൾ ദക്ഷിണാഫ്രിക്കയിലും സമാന സാഹചര്യത്തിൽ ഇന്ത്യയിലും പദാനുപദം ഉന്നയിക്കുമായിരുന്നു. ഈ വാദഗതികളെ നിഷേധിക്കാൻ ദക്ഷിണാഫ്രിക്കയിലും ഇംഗ്ലണ്ടിലും പലരും ശ്രമിച്ചതായി എനിക്ക് കേൾക്കാൻ കഴിഞ്ഞിട്ടുണ്ട്. എന്നാൽ എന്റെ അഭിപ്രായങ്ങൾ മാറ്റുവാൻ എനിക്ക് കാരണങ്ങളൊന്നും കിട്ടിയില്ല. എന്റെ ഇന്നത്തെ അഭിപ്രായങ്ങൾക്ക് ഈ പുസ്തകത്തിലെ വിഷയവുമായി ഒരു ബന്ധവുമില്ല എന്ന കാര്യം എനിക്കറിയാം. എന്നാൽ ഈ കാര്യങ്ങൾ ഇവിടെപ്പറയാൻ രണ്ടു പ്രധാനപ്പെട്ട കാരണങ്ങളുണ്ട്: ഒന്ന്, വായനക്കാർ എല്ലാം ഈ പുസ്തകം ശ്രദ്ധയോടുകൂടി വായിക്കുമെന്ന് പ്രതീക്ഷിക്കാനാവില്ല. അത്തരമൊരു വായനക്കാരന്, ഞാൻ മുകളിൽ പറഞ്ഞ കാര്യങ്ങൾ ഇന്നത്തെ എന്റെ പ്രവർത്തനങ്ങളുമായി പൊരുത്തപ്പെടുത്താൻ പ്രയാസമുണ്ടാകും. രണ്ട്, ഈ വാദങ്ങളുടെ അടിത്തട്ടിൽ കിടക്കുന്ന തത്വം, സത്യാഗ്രഹത്തിന്റേതാണ്. സത്യത്തെ മുറുകെപ്പിടിക്കുന്നതിന്റേതാണ്. ഒരുവൻ പുറമേ കാണപ്പെടുന്നത് യഥാർത്ഥ രൂപത്തിലാവണം, അതിനനുസരിച്ച് പ്രവർത്തിക്കുകയും വേണം എന്നത് പ്രായോഗിക മതത്തിലേക്കുള്ള അവസാനത്തെ പടിയല്ല. അത് ആദ്യത്തെ ചവിട്ടുപടിയാണ്. ഇത്തരത്തിൽ ഒരടിത്തറയില്ലാതെ മതപരമായ ജീവിതം കെട്ടിപ്പടുക്കാൻ സാദ്ധ്യമല്ല.

ഇനി നമുക്ക് നമ്മുടെ കഥയിലേക്ക് തന്നെ മടങ്ങാം.

വളരെ പേർക്ക് എന്റെ വാദഗതികൾ ശരിയായി തോന്നി. ഞാൻ മാത്രമാണ് ഇത്തരം വാദഗതികൾ ഉന്നയിച്ചതെന്ന് വായനക്കാർ ധരിക്കരുത്. ഇങ്ങനെ അഭിപ്രായപ്രകടനം നടത്തുന്നതിനു മുമ്പുതന്നെ യുദ്ധത്തിന് ആവുന്ന സഹായം ചെയ്യാമെന്ന് അഭിപ്രായപ്പെട്ട കുറച്ചധികം ഇന്ത്യക്കാരുണ്ടായിരുന്നു. യുദ്ധക്കൊടുങ്കാറ്റ് ആഞ്ഞടിച്ചുകൊണ്ടിരിക്കെ ഇന്ത്യക്കാരുടെ ദുർബ്ബലമായ ശബ്ദത്തിന് ആരെങ്കിലും ചെവികൊടുക്കുമോ എന്ന ചോദ്യം അപ്പോൾ ഉയർന്നുവന്നു. ഈ സഹായ വാഗ്ദാനത്തിന് എത്ര ഗൗരവമുണ്ടാകും? ഞങ്ങളാരും തന്നെ ആയുധമെടുത്ത് പ്രയോഗിച്ചിട്ടില്ല. പട്ടാളത്തിലല്ലാത്ത പണിക്കും പരിശീലനം വേണം. എങ്ങനെയാണ് അണിയായി അടിവച്ചു പോവുക എന്നുപോലും ഞങ്ങൾക്കറിയില്ല. ഭാരം തോളിലേറ്റി ദീർഘയാത്ര ചെയ്യുക എന്നത് അത്ര എളുപ്പമുള്ള പണിയല്ല. കൂടാതെ വെള്ളക്കാർ ഞങ്ങളെ 'കൂലി'കളായി കണക്കാക്കി അപമാനിക്കാനും സാദ്ധ്യതയുണ്ട്. ഇതൊക്കെ എങ്ങനെ സഹിക്കും? ഞങ്ങൾ സേവനത്തിന് തയ്യാറായാൽ സർക്കാരിനെ കൊണ്ട് അത് എങ്ങനെ സ്വീകരിപ്പിക്കും? ഒടുവിൽ ഞങ്ങൾ സേവനത്തിനു സന്നദ്ധരാകാമെന്ന തീരു

മാനത്തിലെത്തി. ഞങ്ങളുടെ വാഗ്ദാനം സ്വീകരിപ്പിക്കാനായി ആത്മാർത്ഥതയോടെ ശ്രമിക്കണമെന്നും, പരിചയം കൂടുന്തോറും കൂടുതൽ ജോലി ചെയ്യാനാവുമെന്നും ഇച്ഛയുണ്ടെങ്കിൽ പണിയെടുക്കാനുള്ള ത്രാണി ഈശ്വരൻ നൽകുമെന്നും, പ്രവൃത്തി എങ്ങനെ എടുക്കുമെന്ന് ആലോചിച്ച് ബുദ്ധിമുട്ടേണ്ടെന്നും കഴിയുന്നിടത്തോളം നന്നായി പരിശീലിക്കുകയാണു വേണ്ടതെന്നും അന്തസ്സുള്ളതോ ഇല്ലാത്തതോ എന്നു നോക്കാതെ എല്ലാ പ്രവൃത്തിയും എന്ത് അപമാനം സഹിച്ചും ചെയ്യാമെന്നും ഞങ്ങൾ ഒടുവിൽ നിശ്ചയിച്ചു

ഞങ്ങളുടെ അപേക്ഷ സ്വീകരിപ്പിക്കാൻ വല്ലാത്ത ബുദ്ധിമുട്ടുകൾ ഞങ്ങൾക്ക് നേരിടേണ്ടിവന്നു. രസകരമായ കഥയാണത് സ്ഥലപരിമിതിമൂലം അത് വിവരിക്കുന്നില്ല. ഞങ്ങൾക്കിടയിലെ നേതാക്കന്മാർ മുറിവേറ്റവരെ ശുശ്രൂഷിക്കാൻ പരിശീലനം നേടുകയും കായികയോഗ്യതയ്ക്കുള്ള മെഡിക്കൽ സർട്ടിഫിക്കറ്റുകൾ സമ്പാദിക്കുകയും ഇതെല്ലാം കാണിച്ചുകൊണ്ട് സർക്കാരിന് ഔപചാരികമായ കത്തയക്കുകയും ചെയ്തു. ഈ കത്തും ഏതു പ്രവൃത്തിയും സ്വീകരിക്കാനുള്ള ഞങ്ങളുടെ ആകാംക്ഷയും സർക്കാരിൽ നല്ല അഭിപ്രായമുണ്ടാക്കി. സർക്കാർ, ഞങ്ങളോട് നന്ദി പറഞ്ഞെങ്കിലും ഞങ്ങളുടെ അപേക്ഷ തൽക്കാലം നിരസിച്ചു. ഇതിനിടെ ബോവർമാർ വെള്ളപ്പൊക്കംപോലെ കുതിക്കുകയായിരുന്നു. അവർ ഡർബ്ബനിൽ കടക്കുമോ എന്ന ഭയം തന്നെ ഉണ്ടായി. എല്ലായിടത്തും മുറിവേറ്റവരുടേയും മരിച്ചവരുടെയേും കുമ്പാരങ്ങൾ ഉണ്ടായി. ഞങ്ങൾ ഞങ്ങളുടെ അപേക്ഷ ആവർത്തിച്ചുകൊണ്ടിരുന്നു. ഒടുവിൽ ഒരു ഇന്ത്യൻ ശുശ്രൂഷാസംഘം രൂപീകരിക്കാനുള്ള അനുവാദം ഞങ്ങൾക്കു കിട്ടി. ആശുപത്രികളിൽ അടിച്ചുവാരാനും തോട്ടിപ്പണിയെടുക്കാനും തന്നെ ഞങ്ങൾ സന്നദ്ധത പ്രകടിപ്പിച്ചിരുന്നു. അതുകൊണ്ട് ശുശ്രൂഷാ സംഘം രൂപീകരിക്കുന്ന കാര്യം ഞങ്ങൾക്ക് തികച്ചും സ്വാഗതാർഹമായിരുന്നു. കരാറിൽ നിന്നൊഴിഞ്ഞവർക്കും സ്വതന്ത്രരായ ഇന്ത്യക്കാർക്കും വേണ്ടിയാണ് ആദ്യം അപേക്ഷ അയച്ചത്. കരാർത്തൊഴിലാളികളേയും അതിൽ ഉൾപ്പെടുത്തുന്നതു നന്നായിരിക്കുമെന്ന് ഞങ്ങൾ സൂചിപ്പിച്ചിരുന്നു. സർക്കാരിന് അപ്പോൾ ധാരാളം ആളുകൾ വേണമായിരുന്നു. അതിനാൽ സർക്കാർ കരാർത്തൊഴിലാളികളുടെ യജമാനന്മാരെ സമീപിച്ച്, അവരുടെ സേവനം ആവശ്യപ്പെട്ടു. ഏതാണ്ട് 1100 ഇന്ത്യക്കാർ ഉൾപ്പെട്ട ഒരു വലിയ ഗംഭീരമായ ശുശ്രൂഷാസംഘം ഡർബ്ബനിൽ നിന്ന് യുദ്ധക്കളത്തിലേക്ക് പുറപ്പെട്ടു. നെറ്റാളിലെ യൂറോപ്യൻ വളണ്ടിയർമാരുടെ തലവനായ മിസ്റ്റർ എസ്കോംബ്, ഞങ്ങൾക്കു യാത്രാവസരത്തിൽ അഭിനന്ദനവും അനുഗ്രഹവും അർപ്പിച്ചു. വായനക്കാർക്ക് ഇദ്ദേഹം സുപരിചിതനാണല്ലോ.

ഇംഗ്ലീഷ് ദിനപ്പത്രങ്ങൾക്ക് അതൊരു അദ്ഭുതമായി. ഇന്ത്യക്കാർ യുദ്ധത്തിൽ പങ്കെടുക്കുമെന്ന് ആരും പ്രതീക്ഷിച്ചിരുന്നില്ല. ഇന്ത്യക്കാരെ പ്രശംസിച്ചുകൊണ്ട് ഒരു ഇംഗ്ലീഷുകാരൻ അവിടത്തെ ഒരു പ്രധാന ദിനപ്പത്രത്തിൽ എഴുതിയ ഒരു കവിതയുടെ പല്ലവി ഇതായിരുന്നു: 'എന്തൊക്കെയായാലും നമ്മൾ

സാമ്രാജ്യത്തിന്റെ സന്തതികളാണ്'

കരാറിൽ നിന്ന് പിരിഞ്ഞ മുന്നൂറിനും നാന്നൂറിനും ഇടയ്ക്ക് തൊഴിലാളികൾ ശുശ്രൂഷക സംഘത്തിലുണ്ടായിരുന്നു. സ്വതന്ത്ര ഇന്ത്യക്കാരുടെ ശ്രമഫലമായിട്ടാണ് അവരെ സംഘടിപ്പിച്ചത്. 37 പേർ നേതാക്കന്മാരായി കരുതപ്പെട്ടിരുന്നു. മറ്റുള്ളവരെക്കൂടി ശുശ്രൂഷക സംഘത്തിലെ ഭാഗഭാക്കുകളാക്കിയത് അവരായിരുന്നു. സേവനവാഗ്ദാനം ചെയ്തുകൊണ്ടു സർക്കാരിനു കത്തയച്ചതും അവർ ഒപ്പിട്ടായിരുന്നു. ബാരിസ്റ്റർമാർ, കണക്കെഴുത്തുകാർ, കൈത്തൊഴിലുകാർ, കല്ലാശാരിമാർ, മരാശാരിമാർ, സാധാരണ തൊഴിലാളികൾ എന്നിവർ നേതാക്കന്മാരുടെ പട്ടികയിലുണ്ടായിരുന്നു. ഹിന്ദുക്കളും മുസൽമാന്മാരും മദ്രാസികളും ഉൾപ്രദേശങ്ങളിലുള്ളവരും എല്ലാ ജാതിയിലും മതത്തിലും പെട്ടവരും അതിൽ ഉണ്ടായിരുന്നു. ശുശ്രൂഷക സംഘത്തിൽ വ്യാപാരികൾ ഇല്ലായിരുന്നു. പക്ഷേ അവർ കൈയഴിച്ച് പണം തന്നു. അപര്യാപ്തമായ മിലിട്ടറി റേഷന് അപ്പുറം ശുശ്രൂഷകർക്ക് ചില ആവശ്യങ്ങൾ ഉണ്ടായിരുന്നു. ഇവയെ തൃപ്തിപ്പെടുത്തിയത് കഷ്ടപ്പാടു നിറഞ്ഞ ക്യാമ്പ് ജീവിതത്തിൽ ചില സുഖസൗകര്യങ്ങൾ ക്യാമ്പംഗങ്ങൾക്കു നൽകിയായിരുന്നു. അത്തരം സൗകര്യങ്ങൾ ചെയ്തുതന്നത് വ്യാപാരികളായിരുന്നു. മുറിവേറ്റു ഞങ്ങളുടെ ക്യാമ്പിലെത്തുന്നവർക്ക് അവർ മധുരപലഹാരങ്ങളും സിഗററ്റുകളും നൽകി സന്തോഷിപ്പിക്കുക പതിവായിരുന്നു. ഞങ്ങൾ പട്ടണങ്ങൾക്കടുത്തു താമസിക്കുമ്പോൾ അവിടത്തെ കച്ചവടക്കാർ അവർക്കാവുന്ന സഹായങ്ങൾ ചെയ്തു തന്നു.

താന്താങ്ങളുടെ ഫാക്ടറിയിലെ ഇംഗ്ലീഷുകാരായ ഓവർസിയർമാരുടെ കീഴിലായിരുന്നു ഈ സംഘത്തിൽ ചേർന്ന കരാർത്തൊഴിലാളികൾ. എന്നാൽ ജോലി ഒന്നായിരുന്നു. താമസവും ഒന്നിച്ചു തന്നെ. അവരതിൽ സന്തുഷ്ടരായിരുന്നു. അങ്ങനെ സംഘത്തിന്റെ മുഴുവൻ നിയന്ത്രണവും ഞങ്ങളുടെ കൈകളിൽ തന്നെയായിരുന്നു. ഈ സംഘത്തെ മൊത്തം വിളിച്ചിരുന്നത് ഇന്ത്യൻ സംഘം എന്നായിരുന്നു. സമുദായത്തിനായിരുന്നു അതിന്റെ പ്രവർത്തനത്തിന്റെ ഖ്യാതി ലഭിച്ചത്. കരാർത്തൊഴിലാളികളായ ഇന്ത്യക്കാരെ സംഘത്തിൽ ചേർത്തത് തോട്ടക്കാരാണ്. വാസ്തവത്തിൽ അതിന്റെ മുഴുവൻ ഖ്യാതിയും കിട്ടാനുള്ള അർഹത അവർക്കാണ്. പക്ഷേ, സംഘം രൂപീകരിച്ചു കഴിഞ്ഞശേഷം അത് ഭംഗിയായി നിയന്ത്രിച്ച് കൊണ്ടുപോയതിനുള്ള മേന്മ അവകാശപ്പെടാൻ അർഹർ, സ്വതന്ത്ര ഇന്ത്യക്കാരാണ്; അതായത് ഇന്ത്യൻ സമുദായമാണ്. അക്കാര്യം ജനറൽ ബുള്ളർ, തന്റെ സന്ദേശങ്ങളിൽ സൂചിപ്പിച്ചിട്ടുണ്ട്.

മെഡിക്കൽ സൂപ്രണ്ട് എന്ന നിലയ്ക്ക് സംഘത്തിലുണ്ടായിരുന്ന ഡോക്ടർ ബൂത്തിന്റെ കീഴിലാണ് ഞങ്ങൾ പ്രഥമ ശുശ്രൂഷയ്ക്കുള്ള പരിശീലനം നേടിയിരുന്നത്. അദ്ദേഹം ഈശ്വരഭക്തനായ ഒരു പാതിരിയായിരുന്നു. ഇന്ത്യൻ ക്രിസ്ത്യാനികൾക്കിടയിലായിരുന്നു പ്രധാനമായും അദ്ദേഹത്തിന്റെ പ്രവർത്തനമേഖലയെങ്കിലും ഇന്ത്യക്കാരായ എല്ലാവരുമായി നല്ല രീതിയിൽ അദ്ദേഹം ഇടപഴകി. മേല്പ്പറഞ്ഞ മുപ്പത്തേഴു നേതാക്കന്മാരിൽ മിക്കവാറും പേർക്ക്

അദ്ദേഹമാണ് പരിശീലനം നൽകിയത്.

ഇന്ത്യക്കാരുടേതുപോലെ യൂറോപ്യന്മാരുടേയും ശുശ്രൂഷക സംഘം ഉണ്ടായിരുന്നു. രണ്ടു കൂട്ടരും ഒരേ സ്ഥലത്തു തന്നെ പ്രവർത്തിച്ചു.

സർക്കാരിന് ഞങ്ങൾ നൽകിയ വാഗ്ദാനം നിരുപാധിക സേവനത്തിന്റേതായിരുന്നു. എങ്കിലും വെടിവെപ്പു നടക്കുന്ന സ്ഥലത്തെ സേവനത്തിൽ നിന്നു ഞങ്ങളെ സർക്കാർ ഒഴിവാക്കിയിരുന്നു. അതിനർത്ഥം സേനയോടൊപ്പം ഉണ്ടായിരുന്ന സ്ഥിരം ശുശ്രൂഷാസംഘം പടക്കളത്തിൽ നിന്ന് മുറിവേറ്റ ഭടന്മാരെ വെടിവയ്പു മേഖലയിൽ നിന്നും പുറത്തുകൊണ്ടുവരിക എന്നായിരുന്നു. യൂറോപ്യന്മാരുടെയും ഇന്ത്യക്കാരുടെയും താല്ക്കാലിക ശുശ്രൂഷക സംഘം ഉണ്ടാക്കിയത് ജനറൽ ബുള്ളറെ സഹായിക്കാനായിരുന്നു. ലേഡിസ്മിത്തിൽ ശത്രുക്കളുടെ നിരോധനത്തിലകപ്പെട്ട ജനറൽ വൈറ്റിനെ മോചിപ്പിക്കാൻ ബുള്ളർ കഠിനശ്രമം നടത്താൻ പോവുകയായിരുന്നു. സ്ഥിരസംഘത്തിന് ശുശ്രൂഷിക്കാൻ കഴിയുന്നതിനേക്കാൾ കൂടുതൽ മുറിവേറ്റ ആളുകൾ അങ്ങനെ ഉണ്ടാകുമെന്ന് അവർ ഭയപ്പെട്ടു. യുദ്ധരംഗത്തിനും താവളത്തിലെ ആശുപത്രിയ്ക്കും ഇടയിൽ സ്ഥിരം റോഡുകൾ ഉണ്ടായിരുന്നില്ല. മുറിവേറ്റവരെ അതുകൊണ്ട് വാഹനങ്ങളിൽ കൊണ്ടുപോകുന്നത് അസാദ്ധ്യമായിരുന്നു. താവള ആശുപത്രികൾ റെയിൽവെ സ്റ്റേഷനടുത്തായിരുന്നു-യുദ്ധരംഗത്ത് നിന്ന് ഏഴു മുതൽ ഇരുപത്തിയഞ്ച് നാഴിക വരെ അകലെ.

ഞങ്ങൾക്കു വേഗത്തിൽ പണി കിട്ടിയെങ്കിലും ഞങ്ങൾ വിചാരിച്ചതിലും പ്രയാസം നിറഞ്ഞ പണിയായിരുന്നു അത്. മുറിവേറ്റവരെ ഏഴെട്ട് നാഴിക ചുമന്നുകൊണ്ടുപോകുക, ഞങ്ങളുടെ സാധാരണ ജോലിയായിരന്നു. കഠിനമായി മുറിവേറ്റ സൈനികരേയും ഉദ്യോഗസ്ഥന്മാരേയും ചിലപ്പോൾ ഇരുപത്തഞ്ചു നാഴികയോളം ചുമന്നുകൊണ്ടുപോകേണ്ടിയും വന്നു. രാവിലെ 8 മണിക്ക് യാത്രയാരംഭിക്കും. വഴിയ്ക്കുവച്ചവർക്ക് മരുന്ന് കൊടുക്കണം. 5 മണിക്ക് ആശുപത്രിയിൽ എത്തിക്കുകയും വേണം. വളരെ പ്രയാസം നിറഞ്ഞ പണിയായിരുന്നു അത്. ഒരിക്കൽ മാത്രമായിരുന്നു മുറിവേറ്റവരെ ഞങ്ങൾക്ക് ഇരുപത്തഞ്ചു നാഴിക ഒരു ദിവസം കൊണ്ട് ചുമന്നുകൊണ്ടു പോകേണ്ടിവന്നത്. യുദ്ധം ആരംഭിച്ചപ്പോൾ ബ്രിട്ടീഷ് സൈന്യത്തിന് അടിക്കടി പരാജയമുണ്ടായി. ഒട്ടധികം പേർക്ക് പരിക്കുപറ്റി. അങ്ങനെ വന്നപ്പോൾ ഞങ്ങളുടെ ആവശ്യം വേണ്ടിവന്നു. അതിനാൽ വെടിവയ്പ്പു മേഖലയിലേക്ക് ഞങ്ങളെ കൊണ്ടുപോകുവാൻ ഉദ്യോഗസ്ഥന്മാർ നിർബന്ധിതരായി. ഞങ്ങളുടെ കരാറിൽ ഇല്ലാത്ത ഇത്തരം പ്രവൃത്തി നിർബന്ധിച്ചു ചെയ്യിപ്പിക്കാൻ ജനറൽ ബുള്ളർക്ക് താല്പര്യം ഇല്ലെന്നും എന്നാൽ ഞങ്ങളുടെ സ്വന്തം താല്പര്യപ്രകാരം അപകടകരമായ ജോലി ഏറ്റെടുക്കുകയാണെങ്കിൽ അത് അഭിനന്ദനാർഹമായി കരുതുമെന്നും ഞങ്ങളോട് പറഞ്ഞു. അക്കാര്യം ഇവിടെ എടുത്തു പറയണം. ഇത്തരം അടിയന്തിരഘട്ടത്തിൽ അപകടം നിറഞ്ഞ കാര്യങ്ങൾ ഏറ്റെടുക്കുന്നതിൽ ഞങ്ങൾക്ക് വളരെ താല്പര്യമായിരുന്നു. മാറിനിൽക്കാൻ ഞങ്ങൾ ഒരിക്കലും

ഉദ്ദേശിച്ചിരുന്നില്ല. അതുകൊണ്ട് ഞങ്ങൾ ഈ സന്ദർഭം ശരിയ്ക്കും സ്വാഗതം ചെയ്തു. ഞങ്ങൾക്കാർക്കും തന്നെ ഈ ഘട്ടങ്ങളിലൊന്നും യാതൊരു പരിക്കും പറ്റിയില്ല.

ശുശ്രൂഷക സംഘത്തിന് സന്തോഷകരമായ ഒരുപാട് അനുഭവങ്ങളുണ്ടായി. അവയിലേക്കൊന്നും ഇപ്പോൾ പ്രവേശിക്കുന്നില്ല. പക്ഷേ ഒന്നു രേഖപ്പെടുത്തണം. ഞങ്ങളുടെ ശുശ്രൂഷാ സംഘത്തിൽ അപരിഷ്കൃതരെന്ന് യൂറോപ്യന്മാർ കരുതിയിരുന്ന കരാർത്തൊഴിലാളികളും ഉണ്ടായിരുന്നു. എങ്കിലും ഞങ്ങളുടെ സംഘം യൂറോപ്യന്മാരടങ്ങുന്ന താല്ക്കാലിക സംഘത്തിലെ അംഗങ്ങളുമാണ്. യൂറോപ്യൻ ഭടന്മാരുമായി ഇടയ്ക്കിടെ സമ്പർക്കത്തിലേർപ്പെടുമ്പോൾ യൂറോപ്യന്മാരാരും മര്യാദകേടായോ നിന്ദയോടു കൂടിയോ പെരുമാറിയിരുന്നില്ല. യുദ്ധത്തിനു മുമ്പ് ഇന്ത്യക്കാർക്കെതിരെ പ്രക്ഷോഭത്തിൽ പങ്കെടുത്ത ദക്ഷിണാഫ്രിക്കയിലെ യൂറോപ്യന്മാരെ ചേർത്തുകൊണ്ടുണ്ടാക്കിയതായിരുന്നു താല്ക്കാലിക സംഘം. തങ്ങൾ സഹിച്ച അന്യായങ്ങൾ മറന്ന് യൂറോപ്യന്മാരെ ആപൽഘട്ടത്തിൽ സഹായിക്കാൻ ഇന്ത്യക്കാർ വന്നിരിക്കുന്നുവെന്ന ബോധം, അവരുടെ ഹൃദയങ്ങളിൽ താല്ക്കാലികമായ ഒരലിവുണ്ടാക്കി. ജനറൽ ബുള്ളർ ഞങ്ങളുടെ പ്രവൃത്തിയെപ്പറ്റി, സന്ദേശങ്ങളിൽ പറഞ്ഞിരുന്നുവെന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. അതിൻെറ ഫലമായി മുപ്പത്തേഴ് നേതാക്കന്മാർക്ക് യുദ്ധത്തിൽ പങ്കെടുത്തതിനുള്ള മെഡലുകൾ നൽകുകയും ഉണ്ടായി.

ജനറൽ ബുള്ളറുടെ ലേഡിസ്മിത്തിലെ രക്ഷാപ്രവർത്തനം അവസാനിച്ചു. അപ്പോൾ ഏതാണ്ട് രണ്ടു മാസത്തിനുള്ളിൽ ഞങ്ങളുടെയും യൂറോപ്യന്മാരുടെയും ആതുരശുശ്രൂഷാ സംഘങ്ങൾ പിരിച്ചുവിടുകയും ചെയ്തു. അതിനു ശേഷവും യുദ്ധം വളരെക്കാലം നീണ്ടുനിന്നു. ഞങ്ങൾ വീണ്ടും സേവനത്തിൽ പങ്കാളികളാകുവാൻ തയ്യാറായിരുന്നു. വിപുലമായ യുദ്ധം മൂലം ആവശ്യം വരികയാണെങ്കിൽ സർക്കാർ വീണ്ടും ഞങ്ങളുടെ സേവനം ഉപയോഗപ്പെടുത്തുമെന്ന് ഞങ്ങളെ പിരിച്ചുവിടുമ്പോൾ അറിയിക്കുകയും ചെയ്തിരുന്നു.

ദക്ഷിണാഫ്രിക്കയിൽ നടന്ന യുദ്ധത്തെ സംബന്ധിച്ചിടത്തോളം ഇന്ത്യക്കാർ ചെയ്ത സേവനം അപ്രധാനമായിരുന്നു. ഇന്ത്യക്കാർക്ക് ജീവനാശമൊന്നും സംഭവിച്ചില്ല. പക്ഷേ സഹായിക്കാനുള്ള ഹൃദയപൂർവമായ ആഗ്രഹം തന്നെ മറുകക്ഷിയെ സ്പർശിക്കും. സേവനം അപ്രതീക്ഷിതമായിരുന്നതിനാൽ അഭിനന്ദനം ഇരട്ടിയാകുകയും ചെയ്തു. ഇന്ത്യക്കാരോടുള്ള സൗമനസ്യം യുദ്ധം അവസാനിക്കുന്നതുവരെ നിലനിന്നു.

ഈ അദ്ധ്യായം അവസാനിപ്പിക്കുന്നതിനു മുമ്പ് ശ്രദ്ധേയമായ ഒരു സംഭവം കൂടി ഞാൻ രേഖപ്പെടുത്താം. ബോവർമാർ ലേഡിസ്മിത്ത് വളയുമ്പോൾ അവിടെ ഇംഗ്ലീഷുകാർ മാത്രമല്ല ഉണ്ടായിരുന്നത്. ഒറ്റപ്പെട്ട കുറച്ച് ഇന്ത്യക്കാരുമുണ്ടായിരുന്നു. അവരിൽ ചിലർ വ്യാപാരികളായിരുന്നു. മറ്റുചിലർ റെയിൽവെയിൽ പണിയെടുക്കുന്നവരോ ഇംഗ്ലീഷുകാരുടെ ഭൃത്യന്മാരോ ആയ കരാർ

ത്തൊഴിലാളികൾ ആയിരുന്നു. പ്രഭുസിംഗ് എന്ന പേരിൽ ഒരാൾ അക്കൂട്ടത്തിലുണ്ടായിരുന്നു. ലേഡിസ്മിത്തിന്റെ നേതൃത്വം ഏറ്റെടുത്തിരുന്ന ഉദ്യോഗസ്ഥൻ ആ സ്ഥലത്ത് താമസിച്ചിരുന്ന ഓരോരുത്തർക്കും ഓരോ തരത്തിലുള്ള ചുമതലകൾ ഏല്പിച്ചു കൊടുത്തു. "കൂലി"യായി അവിടെ സേവനം അനുഷ്ഠിച്ചിരുന്ന പ്രഭുസിംഗിനാണ് ഏറ്റവും ഉത്തരവാദിത്വമുള്ളതും അപകടം പിടിച്ചതുമായ ചുമതല നൽകിയത്. ലേഡിസ്മിത്തിനടുത്തുള്ള ഒരു കുന്നിൽ ബോവർമാർ ഒരു വലിയ തോക്ക് (പീരങ്കി) സ്ഥാപിച്ചിരുന്നു. അത് കുറച്ച് ജീവനാശം വരുത്തുകയും കുറെ കെട്ടിടങ്ങൾ തകർക്കുകയും ചെയ്തു. അതിൽ നിന്നുതിരുന്ന 'ഷെല്ല്' ദൂരെയുള്ള ലക്ഷ്യത്തിലെത്താൻ ഒന്നുരണ്ട് മിനിട്ട് എടുക്കും. ലേശമെങ്കിലും നേരത്തെ വിവരം അറിഞ്ഞാൽ പട്ടണത്തിൽ 'ഷെല്ല്' വീഴുന്നതിനുമുമ്പ് അവർക്ക് രക്ഷപ്പെടാമായിരുന്നു. പ്രഭുസിംഗിന്റെ ചുമതല ഒരു മരത്തിൽ കയറി ഇരുന്ന് തോക്കു പ്രവർത്തിക്കുന്നുണ്ടോ എന്നു നോക്കുകയായിരുന്നു. തോക്കിൽ നിന്ന് മിന്നൽ വരുന്നതുകണ്ടാൽ ഉടനെ മണിയടിയ്ക്കണമെന്നു പ്രഭുസിംഗിനോട് പറഞ്ഞിരുന്നു. ഈ മണിയടി കേട്ടാൽ അവരുടനെ ഒളിയ്ക്കും. മാരകമായ പീരങ്കിയുണ്ടയിൽ നിന്ന് ലേഡിസ്മിത്ത് നിവാസികൾ രക്ഷപ്പെട്ടത് അങ്ങനെയായിരുന്നു.

ലേഡിസ്മിത്തിന്റെ ചുമതലയുണ്ടായിരുന്ന ഉദ്യോഗസ്ഥൻ പ്രഭുസിംഗിന്റെ അമൂല്യമായ സേവനത്തെ പ്രശംസിക്കുകയും കൂട്ടത്തിൽ അദ്ദേഹം പ്രവൃത്തിയിൽ കാണിച്ച നിഷ്ഠയെ വാഴ്ത്തുകയും ചെയ്തു. അയാളുടെ ജീവൻ ആപത്തിലായിരുന്നു എന്ന് പറയാതെ തന്നെ അറിയാമല്ലോ. അയാളുടെ ധീരതയെക്കുറിച്ചുള്ള കഥകൾ നെറ്റാളിൽ എത്തി. അത് താമസിയാതെ ഇന്ത്യയിലെ വൈസ്രോയിയായ കഴ്സൺ പ്രഭുവിന്റെ ചെവിയിലുമെത്തി. പ്രഭുസിംഗിന് നൽകാൻ അദ്ദേഹമൊരു കാശ്മീർപട്ട് അയച്ചുകൊടുത്തു. സമ്മാനദാനം കഴിയുന്നത്ര പ്രചരണം നൽകി നടത്താൻ പറഞ്ഞുകൊണ്ട് നെറ്റാൾ സർക്കാരിന് അദ്ദേഹമൊരു കത്തുമെഴുതി. ഡർബാനിലെ മേയറെയാണ് ഈ ചുമതല ഏല്പിച്ചിരുന്നത്. അദ്ദേഹം അതിനു വേണ്ടി അവിടത്തെ ടൗൺഹാളിൽ ഒരു പൊതുയോഗം വിളിച്ചു കൂട്ടി. ഈ സംഭവം രണ്ടു പാഠങ്ങളാണ് നമ്മെ പഠിപ്പിക്കുന്നത്. ഒന്ന്, ഒരാൾ എത്ര താഴ്ന്നവനോ കാഴ്ചയിൽ നിസ്സാരനോ ആയാലും നാം അയാളെ നിന്ദിക്കരുത്. രണ്ട്, ഒരാൾ ഭീരുവായിരിക്കാം. എന്നാൽ പരീക്ഷണഘട്ടത്തിൽ അത്യുന്നതമായ ധീരത പ്രകടിപ്പിക്കാൻ അയാൾക്ക് കഴിയും.

## അദ്ധ്യായം 10
# യുദ്ധാനന്തരം

1900-ൽ യുദ്ധത്തിൻെറ ഏറ്റവും പ്രധാന ഭാഗം അവസാനിച്ചു. ലേഡിസ്മിത്തും കിംബർലിയും മെഫ്കിംഗും മോചിപ്പിക്കപ്പെട്ടു. ജനറൽ ക്രോൺജേ പാർഡബർഗിൽ വച്ച് കീഴടങ്ങി. ബോവർമാർ പിടിച്ചെടുത്തിരുന്ന ബ്രിട്ടീഷ് കോളനികളുടെ ഭാഗങ്ങൾ കിച്ചനെർ പ്രഭു തിരിച്ചുപിടിച്ചു. ട്രാൻസ്‌വാൾ, ഓറഞ്ച് ഫ്രീ സ്റ്റേറ്റ് എന്നിവ കിച്ചനെർ ആക്രമിച്ചു കീഴടക്കി. ഗറില്ലായുദ്ധമേ ബാക്കിയുണ്ടായിരുന്നുള്ളൂ.

ദക്ഷിണാഫ്രിക്കയിലെ എൻെറ പ്രവർത്തനം തീർന്നുവെന്ന് എനിക്ക് തോന്നി. ആദ്യം തീരുമാനിച്ചുറച്ചത് ഒരു മാസമായിരുന്നു. എന്നാൽ ആറുവർഷം ഞാനവിടെ താമസിച്ചു. ഞങ്ങൾ അവിടെ ചെയ്യേണ്ടതിൻെറ ഏകദേശരൂപം തിരുമാനിച്ചുറച്ചു. എങ്കിലും ഇന്ത്യൻ സമുദായത്തിൻെറ സമ്മതമില്ലാതെ എനിക്കവിടം വിടാൻ കഴിയുമായിരുന്നില്ല. ഇന്ത്യയിൽ നടക്കുന്ന പൊതുപ്രവർത്തനങ്ങളിൽ ഏർപ്പെടാൻ പോവുകയാണെന്ന് ഞാനെൻെറ സഹപ്രവർത്തകരെ അറിയിച്ചു. സ്വാർത്ഥത വിട്ടൊഴിഞ്ഞ് പൊതുപ്രവർത്തനങ്ങളിൽ ഏർപ്പെടാമെന്ന പാഠം എന്നെ പഠിപ്പിച്ചത് ദക്ഷിണാഫ്രിക്കയാണ്. അതുകൊണ്ട് അത്തരം പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ എനിക്ക് താൽപ്പര്യം വർദ്ധിച്ചു. ശ്രീ മൻസുഖ്‌ലാൽ നാസറും മിസ്റ്റർ ഖാനും അവിടെയുണ്ട്. ദക്ഷിണാഫ്രിക്കയിൽ ജനിച്ചുവളർന്ന ചില ഇന്ത്യൻ യുവാക്കൾ ഇംഗ്ലണ്ടിൽ നിന്ന് ബാരിസ്റ്റർമാരായി തിരിച്ചെത്തിയിട്ടുണ്ട്. ഇത്തരമൊരവസ്ഥയിൽ ഞാൻ ഇന്ത്യയിലേക്ക് തിരിച്ചാൽ കുഴപ്പമില്ല. ഞാൻ ഈ വാദഗതികൾ ഉന്നയിച്ചപ്പോൾ സമുദായം പറഞ്ഞു: ദക്ഷിണാഫ്രിക്കയിൽ അപ്രതീക്ഷിതമായ ഒരു സ്ഥിതി സംജാതമായാൽ എപ്പോൾ വേണമെങ്കിലും മടക്കി വിളിക്കും. അത്തരമൊരു വ്യവസ്ഥയിലാണ് എനിക്ക് ഇന്ത്യയിലേക്ക് തിരിക്കാനുള്ള അനുമതി നൽകിയത്. ഇങ്ങനെയൊരു സാഹചര്യം ഉണ്ടായാൽ എൻെറ യാത്രച്ചെലവും താമസത്തിനു വേണ്ടിവരുന്ന ചെലവും അവരേറ്റെടുത്തുകൊള്ളാമെന്ന് സമ്മതിച്ചിരുന്നു. ഞാൻ ആ വ്യവസ്ഥ അംഗീകരിച്ച് ഇന്ത്യയിലേക്ക് മടങ്ങി.

ബോംബെയിൽ ബാരിസ്റ്ററായി പ്രാക്ടീസ് ചെയ്യാൻ ഞാൻ തിരുമാനിച്ചു. ഗോഖലെയുടെ ഉപദേശവും മാർഗ്ഗദർശനവും അംഗീകരിച്ചുകൊണ്ട് പൊതുപ്രവർത്തനങ്ങളിൽ മുഴുകുവാനും അതോടൊപ്പം കാലക്ഷേപത്തിനുള്ള വക സമ്പാദിക്കാനും പറ്റിയ ഒരു മാർഗ്ഗമെന്ന നിലയിലാണ് പ്രാക്ടീസ് ആരംഭിക്കാൻ ഉദ്ദേശിച്ചത്. വാടകയ്ക്കൊരു മുറിയെടുത്തു. എനിക്ക് കുറേശ്ശെയായി വക്കാലത്തും കിട്ടിത്തുടങ്ങി. കേസുകൾ തന്നിരുന്നത് ദക്ഷിണാഫ്രിക്കയിൽ നിന്ന് മടങ്ങിയെത്തിയവരായിരുന്നു. ദക്ഷിണാഫ്രിക്കയുമായുള്ള എൻെറ

ദീർഘബന്ധമായിരുന്നു കാരണം. ഇങ്ങനെ കിട്ടിയ ജോലി തന്നെ എനിക്ക് ആവശ്യത്തിലധികമായിരുന്നു. എന്നാൽ എന്റെ ജീവിതത്തിൽ ശാന്തി വിധിച്ചിരുന്നില്ല. മൂന്നുനാലുമാസം ഞാൻ ബോംബെയിൽ താമസിച്ചു. അപ്പോൾ ദക്ഷിണാഫ്രിക്കയിൽ നിന്ന് എനിക്ക് ഒരു അടിയന്തിര കമ്പിസന്ദേശം കിട്ടി. ഇന്ത്യക്കാരുടെ സ്ഥിതി വളരെ മോശമായിരിക്കുകയാണെന്നും മിസ്റ്റർ ചേമ്പർലെയ്ൻ അവിടെ എത്തുന്നുണ്ടെന്നും അതുകൊണ്ട് എന്റെ സാന്നിദ്ധ്യം ആവശ്യമാണെന്നും അറിയിച്ചുകൊണ്ടുള്ളതായിരുന്നു കമ്പി.

ഞാൻ ബോംബെയിലെ ഓഫീസു പൂട്ടി വീടും വിട്ടു ആദ്യം കിട്ടിയ കപ്പലിന് ദക്ഷിണാഫ്രിക്കയിലേക്ക് പുറപ്പെട്ടു. 1902-ന്റെ അവസാനത്തിലാണിത് നടന്നത്. ഞാൻ ഇന്ത്യയിലേക്ക് മടങ്ങിയത് 1901-ന്റെ അന്ത്യത്തിലാണ്. ഏതാണ്ട് 1902 മാർച്ചിൽ ബോംബെയിൽ ഓഫീസ് തുറക്കുകയും ചെയ്തു. കമ്പിസന്ദേശത്തിൽ പൂർണവിവരം ഉണ്ടായിരുന്നില്ല. ട്രാൻസ്‌വാളിൽ ആകെ കുഴപ്പമാണെന്ന് ഞാൻ ഊഹിച്ചു. നാല് അല്ലെങ്കിൽ ആറ് മാസത്തിനകം ദക്ഷിണാഫ്രിക്കയിൽ നിന്ന് മടങ്ങാനാവുമെന്ന് കരുതി ഞാൻ കുടുംബത്തെക്കൂടാതെ ഒറ്റയ്ക്കാണ് പോയത്. ഡർബാനിലെത്തി സംഗതികൾ വിവരിച്ചു കേട്ടപ്പോൾ ഞാനാകെ പകച്ചുപോയി. യുദ്ധത്തിനുശേഷം ഇന്ത്യക്കാരുടെ സ്ഥിതി ദക്ഷിണാഫ്രിക്കയിലാകെ മെച്ചപ്പെടുമെന്നാണ് ഞങ്ങളിൽ പലരും കരുതിയത്. യുദ്ധകാരണങ്ങളിലൊന്ന് ബോവർമാർ ഇന്ത്യക്കാരോട് പുലർത്തിപ്പോരുന്ന പെരുമാറ്റരീതിയാണെന്ന് ലാൻസ്‌ഡൗൺ പ്രഭു, സെൽബോൺ പ്രഭു തുടങ്ങിയ ഉയർന്ന അധികാരികൾ പ്രസ്താവിച്ചിരുന്നതിനാൽ എന്തായാലും ട്രാൻസ്‌വാളിലും ഫ്രീ സ്റ്റേറ്റിലും കുഴപ്പങ്ങൾ ഉണ്ടാവില്ലെന്നാണ് ഞങ്ങൾ കരുതിയത്. ട്രാൻസ്‌വാൾ ഒരു ബ്രിട്ടീഷ് കോളനിയായാൽ ഇന്ത്യക്കാർ അനുഭവിക്കുന്ന സങ്കടങ്ങൾക്ക് പരിഹാരമാവുമെന്ന് പ്രിട്ടോറിയയിലെ ബ്രിട്ടീഷ് ഏജൻറ് എന്നോട് പല പ്രാവശ്യം പറഞ്ഞിരുന്നു. ട്രാൻസ്‌വാൾ ഇപ്പോൾ ഇംഗ്ലീഷുകാരുടെ കൊടിക്കീഴിലായിക്കഴിഞ്ഞതിനാൽ ഇന്ത്യക്കാർക്കെതിരെ ബോവർമാർ നടപ്പാക്കിയിരുന്ന നിയമങ്ങൾ, ഇനി നടപ്പിലാക്കാനാവില്ലെന്ന് യൂറോപ്യന്മാരും വിശ്വസിച്ചു. അത് തത്വത്തിൽ പരക്കെ അംഗീകരിച്ചിരുന്നതുകൊണ്ട് യുദ്ധത്തിന് മുമ്പ് ഇന്ത്യക്കാർക്ക് ഭൂമി വിൽക്കാൻ താൽപ്പര്യം കാണിക്കാതിരുന്ന ലേലക്കാർ വിൽപ്പന പരസ്യമായി ആരംഭിച്ചു. ഇന്ത്യക്കാർ അങ്ങനെ ഭൂമി ലേലത്തിൽ കൊണ്ട് ആധാരം രജിസ്റ്റർ ചെയ്യാൻ റവന്യൂ ഉദ്യോഗസ്ഥന്മാരുടെ അടുത്ത് ചെന്നപ്പോൾ 1885-ലെ 3-ാം നമ്പർ നിയമം കാണിച്ച് അവർ ആധാരം രജിസ്റ്റർ ചെയ്യാൻ വിസമ്മതിച്ചു! ഡർബാനിൽ ചെന്നിറങ്ങിയതിനുശേഷമാണ് ഞാനിതൊക്കെ അറിഞ്ഞത്. മിസ്റ്റർ ചേമ്പർലെയ്ൻ ഡർബാനിലാണ് ആദ്യം വരുന്നതെന്ന് നേതാക്കന്മാർ എന്നോടു പറഞ്ഞു. അതുകൊണ്ട് നെറ്റാളിലെ സ്ഥിതി ആദ്യം അറിയിക്കണമെന്നും എന്നെ ധരിപ്പിച്ചു. അതിനുശേഷം അദ്ദേഹത്തോടൊപ്പം ട്രാൻസ്‌വാളിലേക്ക് ഞാൻ പോകണമെന്ന് നേതാക്കന്മാർ എന്നോട് പ്രത്യേകം പറഞ്ഞു.

മിസ്റ്റർ ചേമ്പർലെയ്നെ നെറ്റാളിൽ വച്ച് ഒരു നിവേദകസംഘം കണ്ടു. അദ്ദേഹം അവർ പറഞ്ഞതെല്ലാം മര്യാദയോടെ കേൾക്കുകയും നിവേദനത്തിലെ വിഷയങ്ങളെക്കുറിച്ച് നെറ്റാൾ സർക്കാരുമായി കൂടിയാലോചന നടത്താമെന്നു വാക്കു കൊടുക്കുകയും ചെയ്തു. യുദ്ധത്തിന് മുമ്പ് നെറ്റാളിൽ പ്രഖ്യാപിക്കപ്പെട്ട നിയമങ്ങൾ, പെട്ടെന്ന് മാറ്റുമെന്ന് വ്യക്തിപരമായി ഞാൻ ഒരിക്കലും പ്രതീക്ഷിച്ചില്ല. ഈ നിയമങ്ങളെക്കുറിച്ച് മുമ്പൊരദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ.

യുദ്ധത്തിനുമുമ്പ് ഏതൊരു ഇന്ത്യക്കാരനും എപ്പോൾ വേണമെങ്കിലും ട്രാൻസ്വാളിൽ പ്രവേശിക്കാമായിരുന്നു എന്ന് വായനക്കാർക്ക് അറിയാമല്ലോ. സ്ഥിതിയാകെ മാറിയിരിക്കുന്നതായി ഞാൻ കണ്ടു. എന്നാൽ ഇന്ത്യക്കാർക്കും യൂറോപ്യന്മാർക്കും ഒരുപോലെ നിയന്ത്രണം ബാധകമായിരുന്നു. യുദ്ധത്തിനുശേഷം കടകൾ എല്ലാം വീണ്ടും തുറന്നിരുന്നില്ല. അതുകൊണ്ട് ട്രാൻസ്വാളിലേക്ക് ധാരാളം പേർ പ്രവേശിക്കുന്ന പക്ഷം എല്ലാവർക്കും ഭക്ഷണവും വസ്ത്രവും ലഭ്യമാകുമായിരുന്നില്ല. രാജ്യത്തിന്റെ സ്ഥിതി അത്ര മോശമായിരുന്നു. കടകളിൽ ശേഖരിച്ചിരുന്ന സാധനങ്ങൾ ബോവർ സർക്കാർ ബലം പ്രയോഗിച്ച് എടുത്തുകൊണ്ട് പോയിരുന്നു. തടസ്സങ്ങൾ താൽക്കാലികമാണെങ്കിൽ ഭയപ്പെടേണ്ടെന്ന് ഞാൻ കരുതി. എന്നാൽ ഇന്ത്യക്കാർക്കും യൂറോപ്യന്മാർക്കും അനുമതിപത്രം നൽകുന്ന കാര്യത്തിൽ വ്യത്യാസം നിലനിന്നിരുന്നു. അത് സംശയത്തിനും ഭയത്തിനും ഇടംനൽകി. അനുമതിപത്രം നൽകുന്ന ഓഫീസുകൾ ദക്ഷിണാഫ്രിക്കയിലെ തുറമുഖങ്ങളിൽ തുറന്നു പ്രവർത്തിച്ചു. യൂറോപ്യന്മാർ അനുമതിപത്രം ആവശ്യപ്പെട്ടാൽ അപ്പോൾത്തന്നെ ലഭിക്കുമായിരുന്നു. എന്നാൽ, ഇന്ത്യക്കാർക്കുവേണ്ടി ട്രാൻസ്വാളിൽ പ്രത്യേകം ഏഷ്യാറ്റിക് ഡിപ്പാർട്ടുമെന്റ് ഏർപ്പെടുത്തി. ഒരു പ്രത്യേക ഡിപ്പാർട്ടുമെന്റ് സ്ഥാപിക്കുക എന്നത് ഒരു മാറ്റം ഉണ്ടായിട്ടുണ്ട് എന്ന് സൂചിപ്പിച്ചു. ഇന്ത്യക്കാർ ആദ്യം ആ ഡിപ്പാർട്ട്മെന്റിന്റെ തലവനോട് അനുവാദം വാങ്ങണമായിരുന്നു. അദ്ദേഹം അനുവാദം നൽകിയാൽ ഡർബാനിൽ നിന്നോ മറ്റേതെങ്കിലും തുറമുഖങ്ങളിൽ നിന്നോ ഇന്ത്യക്കാർക്ക് അനുമതിപത്രം നേടാമായിരുന്നു.

മിസ്റ്റർ ചേമ്പർലെയ്ൻ ട്രാൻസ്വാൾ വിട്ടുപോകുന്നതിനുമുമ്പ് ഈ നടപടികളൊക്കെ പൂർത്തിയാക്കി എനിക്കൊരു അനുമതിപത്രം വാങ്ങാനാവില്ല. എനിക്കൊരു അനുമതിപത്രം വാങ്ങിത്തരാൻ ട്രാൻസ്വാളിലെ ഇന്ത്യക്കാർക്ക് കഴിയുമായിരുന്നില്ല. എന്നാൽ എന്റെ സമ്പർക്കങ്ങൾ ഉപയോഗിച്ച് ഡർബാനിൽ നിന്ന് എനിക്കൊരു അനുമതിപത്രം വാങ്ങാനാവുമെന്ന് അവർ കരുതി. അനുമതിപത്രം നൽകുന്ന ഉദ്യോഗസ്ഥനെ അറിയില്ലെങ്കിലും ഡർബാനിലെ പോലീസ് സൂപ്രണ്ടിനെ എനിക്ക് പരിചയമുണ്ട്. എന്റെ കൂടെ അനുമതിപത്രം നൽകുന്ന ഓഫീസിലേക്ക് വരണമെന്ന് പോലീസ് സൂപ്രണ്ടിനോട് ആവശ്യപ്പെട്ടു. അദ്ദേഹമത് സമ്മതിച്ചു. വേണ്ട ഉറപ്പുകൾ കൊടുത്തു. 1893-ൽ,

ഒരുവർഷം ട്രാൻസ്‌വാളിൽ താമസിച്ചിട്ടുണ്ടെന്ന അടിസ്ഥാനത്തിൽ എനിക്ക് അനുമതിപത്രം കിട്ടി. ഞാനങ്ങനെ പ്രിട്ടോറിയയിലെത്തി.

പ്രിട്ടോറിയയിലെ അന്തരീക്ഷം തീർത്തും അശുഭസൂചകമായിരുന്നു. ഇന്ത്യക്കാരെ മർദ്ദിക്കാനുള്ള ഭീകരയന്ത്രമാണ് ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറ് എന്ന് എനിക്കു മനസ്സിലായി. ദക്ഷിണാഫ്രിക്കയിലേക്ക് ഇന്ത്യൻ സൈന്യത്തോടൊപ്പം വന്ന ഭാഗ്യാന്വേഷികളിൽ ചിലരാണ്, ഈ വകുപ്പിലെ ഉദ്യോഗസ്ഥന്മാർ. അവരിൽ ചിലർ അഴിമതിക്കാരായിരുന്നു. കൈക്കൂലി വാങ്ങിയതിന് അവരിൽ രണ്ടുപേരെ പ്രോസിക്യൂട്ട് ചെയ്യുക തന്നെയുണ്ടായി. അവർ കുറ്റക്കാരല്ലെന്ന് ജൂറി പറഞ്ഞെങ്കിലും അവർ ചെയ്ത കുറ്റത്തെക്കുറിച്ച് യാതൊരു സംശയവും ഇല്ലാതിരുന്നതിനാൽ അവരെ ഉദ്യോഗത്തിൽ നിന്ന് പിരിച്ചുവിടുകയുണ്ടായി. അവിടെ പക്ഷപാതിത്വമായിരുന്നു ആധിപത്യം പുലർത്തിയത്. അങ്ങനെ അവരൊരു പുതിയ ഡിപ്പാർട്ടുമെൻറ് സ്ഥാപിച്ചു. നിലവിലുള്ള അവകാശങ്ങൾ നിയന്ത്രിക്കുക എന്നതായിരുന്നു ആ ഡിപ്പാർട്ടുമെൻറിന്റെ ഏക ലക്ഷ്യം. ഉദ്യോഗസ്ഥന്മാർ അതോടെ തങ്ങളുടെ നിലനിൽപ്പ് ഉറപ്പുവരുത്താനും കൃത്യനിർവഹണത്തിൽ തങ്ങൾ കഴിവുള്ളവരാണെന്ന് കാണിക്കാനും വേണ്ടി കൂടെക്കൂടെ പുതിയ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിക്കൊണ്ടിരുന്നു. അതുതന്നെയാണ് ഇമ്മാതിരി കാര്യങ്ങളിൽ സംഭവിക്കുന്നത്.

ഞാനെന്റെ പ്രവൃത്തി ആരംഭിക്കേണ്ടത് ആദ്യം മുതൽക്കാണെന്ന് എനിക്ക് മനസ്സിലായി. ഞാനെങ്ങനെയാണ് ട്രാൻസ്‌വാളിൽ പ്രവേശിച്ചത് എന്ന കാര്യം ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറിന് പെട്ടെന്ന് പിടികിട്ടിയില്ല. അവർക്കെന്നോട് നേരിട്ട് ചോദിക്കാനുള്ള ധീരതയും ഉണ്ടായില്ല. എന്റെ ട്രാൻസ്‌വാളിലെ പ്രവേശനം മോശം വഴിക്കല്ലെന്ന് അവർ ധരിച്ചതായി ഞാൻ കരുതി. എനിക്ക് അനുമതിപത്രം ലഭിച്ചതെങ്ങനെയെന്ന വിവരം എങ്ങനെയോ അവർ പരോക്ഷമായി അറിഞ്ഞിരുന്നു. പ്രിട്ടോറിയയിൽ നിന്നു വന്ന ഒരു നിവേദകസംഘം മിസ്റ്റർ ചേമ്പർലെയ്നെ കാണുവാൻ തയ്യാറായി. അദ്ദേഹത്തിന് സമർപ്പിക്കേണ്ട നിവേദനം ഞാൻ എഴുതിയുണ്ടാക്കി. പക്ഷേ, ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറ് എന്നെ നിവേദകസംഘത്തിൽ നിന്നൊഴിവാക്കി. നിവേദകസംഘത്തോടൊത്തുള്ള എന്റെ യാത്ര തടയുകയാണെങ്കിൽ മി. ചേമ്പർലെയ്നെ കാണേണ്ടതില്ലെന്ന് ഇന്ത്യൻ നേതാക്കന്മാർ വിചാരിച്ചു. എന്നാൽ ഞാനവരുടെ അഭിപ്രായത്തോട് യോജിച്ചില്ല. എന്നെ അവർ അപമാനിച്ചത് ഞാനത്ര കാര്യമാക്കുന്നില്ലെന്നും അത് അവഗണിക്കണമെന്നും ഞാൻ ഉപദേശിച്ചു. നിവേദനം തയ്യാറായ നിലയ്ക്ക് അത് മിസ്റ്റർ ചേമ്പർലെയ്ന് സമർപ്പിക്കേണ്ടത് അത്യാവശ്യമായിരുന്നു. മിസ്റ്റർ ജോർജ് ഗോഡ്ഫ്രെ എന്ന ഇന്ത്യൻ ബാരിസ്റ്റർ അന്നവിടെ ഉണ്ടായിരുന്നു. അദ്ദേഹത്തിനെ നിവേദനം വായിക്കാനുള്ള ചുമതല ഏല്പിച്ചു. അഭിമുഖ സംഭാഷണത്തിനിടയ്ക്ക് എന്റെ പേർ പറഞ്ഞപ്പോൾ മിസ്റ്റർ ചേമ്പർലെയ്ൻ ഇങ്ങനെ പറഞ്ഞു: "ഞാൻ ഡർബാനിൽ വച്ച് ഗാന്ധിയെ കണ്ടിരുന്നു. അതുകൊണ്ടാണ് അദ്ദേഹത്തെ ഇവിടെവച്ച് കാണാൻ സമ്മതിക്കാതി

രുന്നത്. ട്രാൻസ്വാളിലെ സ്ഥിതിഗതികൾ നേരിട്ട് ഇവിടത്തെ ജനങ്ങളിൽ നിന്ന് മനസ്സിലാക്കാമല്ലോ" എൻെറ അഭിപ്രായത്തിൽ അദ്ദേഹത്തിൻെറ അഭിപ്രായപ്രകടനം തീയിൽ എണ്ണ ഒഴിച്ചതുപോലെയായി. ഇന്ത്യയിൽ പടർന്നുപിടിച്ചിരിക്കുന്ന അന്തരീക്ഷം ഏഷ്യാറ്റിക് ഡിപ്പാർട്ട്മെൻറ് ട്രാൻസ്വാളിൽ വ്യാപിപ്പിക്കാൻ ശ്രമിക്കുകയായിരുന്നു. ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറ് പറഞ്ഞു മനസ്സിലാക്കിയ കാര്യങ്ങളാണ് അദ്ദേഹം പറഞ്ഞത് ചമ്പാരനിലെ ബോംബെക്കാരെ എങ്ങിനെയാണ് ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ വിദേശികളായി കണക്കാക്കിയിരുന്നതെന്ന് എല്ലാവർക്കും അറിയാം. ആ നിലയ്ക്ക് ഡർബാനിൽ താമസിക്കുന്ന എനിക്ക് ട്രാൻസ്വാളിലെ സ്ഥിതിഗതികളെക്കുറിച്ച് എന്തറിയാം ഏഷ്യാറ്റിക് ഡിപ്പാർട്ട്മെൻറ് മിസ്റ്റർ ചേമ്പർലെയ്നെ പറഞ്ഞു പഠിപ്പിച്ചത് അങ്ങനെയാണ്. ഞാൻ ട്രാൻസ്വാളിൽ താമസിച്ചിരുന്നെന്നും ഇല്ലെങ്കിലും അവിടത്തെ ഇന്ത്യക്കാരുടെ സ്ഥിതി എനിക്കറിവുണ്ടെന്നും അദ്ദേഹത്തിന് അറിയില്ലായിരുന്നു. ട്രാൻസ്വാളിലെ സ്ഥിതിഗതികൾ ഏറ്റവും നന്നായി അറിയുന്ന ആൾ ആരാണ് എന്നതായിരുന്നു ന്യായമായ ചോദ്യം. എന്നെ ഇന്ത്യയിൽ നിന്ന് വരുത്തി ഇന്ത്യക്കാർ ആ ചോദ്യത്തിന് മറുപടി പറഞ്ഞിരിക്കുന്നു. യുക്തിയുക്തമായ വാദഗതികൾ അധികാരത്തിലിരിക്കുന്നവർക്ക് രുചിക്കില്ലല്ലോ. അതൊരു പുതിയ അനുഭവവുമല്ല. മിസ്റ്റർ ചേമ്പർലെയ്ൻ അവിടെ അവരുടെ സ്വാധീനത്തിനതീതനായിരുന്നു അദ്ദേഹത്തിന് യൂറോപ്യന്മാരെ പ്രീണിപ്പിക്കാൻ വലിയ താൽപ്പര്യവും ഉണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിൽ നിന്ന് നീതി ലഭിക്കുമെന്ന ആശ ഞങ്ങൾക്കുണ്ടായില്ല. മുറിവേറ്റ ആത്മാഭിമാനം കൊണ്ടോ നോട്ടപ്പിശക് കൊണ്ടോ സങ്കടപരിഹാരത്തിന് കിട്ടുന്ന ഏത് മാർഗ്ഗവും വിട്ടുകളയാതെ ഉപയോഗിക്കണമെന്ന് കരുതി മാത്രമാണ് നിവേദകസംഘം അദ്ദേഹത്തെ സന്ദർശിച്ചത്.

1894ൽ ഞാൻ അകപ്പെട്ട കുടുക്കിനേക്കാൾ വിഷമമുള്ളൊരു കുടുക്കിലാണ് ഞാനിപ്പോൾ വീണത് - മിസ്റ്റർ ചേമ്പർലെയ്ൻ ദക്ഷിണാഫ്രിക്ക വിട്ടാലുടനെ ഇന്ത്യയിലേക്ക് മടങ്ങാമെന്നാണ് ഒരു നിലയ്ക്ക് ഞാൻ കരുതിയത്. മറിച്ച് ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാർ അഭിമുഖീകരിക്കുന്ന വലിയ ആപത്ത് അറിഞ്ഞുകൊണ്ട് ഇവിടം വിട്ട് ഞാനെങ്ങനെ പോകും? ഇന്ത്യയിൽ വിപുലമായ നിലയ്ക്ക് എനിക്ക് സേവനം അനുഷ്ഠിക്കാമെന്ന വൃഥാസങ്കൽപ്പത്തോടെ ഞാനിപ്പോൾ ഇന്ത്യയിലേക്ക് മടങ്ങിയാൽ ഞാൻ നേടിയ സേവനതൃഷ്ണ നിരർത്ഥകമായിത്തീരും. ഉരുണ്ടുകൂടുന്ന മേഘങ്ങളെ വിപാടനം ചെയ്യുന്നതുവരേയോ അല്ലെങ്കിൽ എന്തു ചെയ്തിട്ടും ഫലമില്ലാതെ അവ പേമാരിയായി പൊട്ടിവീണു ഞങ്ങളെ ഒഴുക്കിക്കളയുന്നതു വരെയോ അവിടെ താമസിക്കാൻ തന്നെ ഞാൻ തീരുമാനിച്ചു. അതിനുവേണ്ടി ദക്ഷിണാഫ്രിക്കയിൽ ജീവിതകാലം മുഴുവൻ ചെലവഴിക്കേണ്ടിവന്നാലും എന്തെങ്കിലും ചെയ്തേ അടങ്ങൂ എന്ന നിലയിലായി ഞാൻ. ഇന്ത്യൻ സമുദായനേതാക്കന്മാരോട് ഞാൻ പറഞ്ഞത് അതാണ്. 1894-ൽ വക്കീൽപ്പണി ചെയ്തുകൊണ്ടാണല്ലോ ഞാനെൻെറ

സ്വന്തം ചെലവ് കഴിച്ചത്. ഇപ്പോഴും അതുതന്നെ തുടരാൻ ഉദ്ദേശിക്കുന്നുവെന്ന് ഞാൻ അവരോട് പറഞ്ഞു. സമുദായവും ആഗ്രഹിച്ചത് അതുതന്നെയായിരുന്നു.

ട്രാൻസ്വാളിൽ പ്രാക്ടീസ് ചെയ്യുവാൻ അനുവാദം നൽകണമെന്ന് ഞാനപേക്ഷിച്ചു. ഉടൻ തന്നെ നിയമസമിതി (അഭിഭാഷകസംഘം) എന്റെ അപേക്ഷയെ എതിർക്കുമെന്ന് ഞാൻ ഭയന്നു. പക്ഷെ എന്റെ ഭയം അസ്ഥാനത്താണെന്ന് തെളിഞ്ഞു. സുപ്രീംകോർട്ടിലെ അറ്റോർണിയായി ഞാനവിടെ ചേർന്നു. ജോഹാനസ്ബർഗിൽ ഓഫീസും തുറന്നു. ട്രാൻസ്വാളിൽ ഇന്ത്യക്കാർ ഏറ്റവും കൂടുതൽ താമസിച്ചിരുന്നത് ജോഹാനസ്ബർഗിലായിരുന്നു. നിത്യവൃത്തിക്കും പൊതുപ്രവർത്തനത്തിനും പറ്റിയ സ്ഥലം അതായതുകൊണ്ട് ഞാനവിടെത്തന്നെ താമസിക്കാൻ തിരുമാനിച്ചു. ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറിൽ നിന്ന് കയ്പുള്ള അനുഭവങ്ങൾ എനിക്ക് നിത്യവും ലഭിച്ചുകൊണ്ടിരുന്നു. ട്രാൻസ്വാൾ ബ്രിട്ടീഷ് ഇന്ത്യൻ സംഘടന ഈ രോഗശമനത്തിനുള്ള മാർഗ്ഗങ്ങളാണ് അന്വേഷിച്ചുകൊണ്ടിരുന്നത്. 1885-ലെ മൂന്നാം നിയമം പിൻവലിക്കുക എന്ന ലക്ഷ്യം വിദൂരസ്ഥവുമായി. ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറിന്റെ രൂപത്തിൽ തള്ളിവരുന്ന വെള്ളപ്പൊക്കത്തിൽ നിന്ന് രക്ഷനേടുക എന്നതായിരുന്നു അടിയന്തിര ലക്ഷ്യം. മിൽനർ പ്രഭുവിനേയും, അവിടെ അപ്പോളെത്തിയ സെൽബോൺ പ്രഭുവിനേയും ട്രാൻസ്വാളിലെ ലഫ്റ്റനൻറ് ഗവർണർ (പിന്നീട് മദിരാശി ഗവർണറായി) സർ ആർതർ ലാലിയേയും മറ്റു താഴ്ന്ന ഉദ്യോഗസ്ഥന്മാരേയും ഇന്ത്യൻ നിവേദകസംഘങ്ങൾ ചെന്നുകണ്ടു. ഞാൻ കൂടെക്കൂടെ സർക്കാർ ഉദ്യോഗസ്ഥന്മാരെ ചെന്നു കണ്ടിരുന്നു. ഞങ്ങൾക്കതിൽനിന്ന് കുറേശ്ശെ ആശ്വാസം ലഭിച്ചു. എന്നാൽ ഇവയെല്ലാം നിസ്സാരമായിരുന്നു. സർവ്വവും മോഷ്ടിച്ചെടുത്ത കള്ളനോട് ഇരന്ന് എന്തെങ്കിലും വാങ്ങുന്ന അവസ്ഥയായിരുന്നു ഞങ്ങളുടേത്. ഇത്തരം പ്രക്ഷോഭത്തിന്റെ ഫലമായിട്ടാണ് ഞാൻ മുമ്പുപറഞ്ഞ ഉദ്യോഗസ്ഥന്മാരെ പ്രോസിക്യൂട്ട് ചെയ്തതും പിരിച്ചുവിട്ടതും. ഇന്ത്യക്കാരുടെ പ്രവേശനം നിയന്ത്രിക്കുന്നതിനെ കുറിച്ച് ഞങ്ങൾക്ക് ആശങ്കകൾ ഉണ്ടായിരുന്നത് ശരിയാണെന്ന് തെളിഞ്ഞു. യൂറോപ്യന്മാർക്ക് അനുമതിപത്രം ആവശ്യമില്ലാതായി. എന്നാൽ ഇന്ത്യക്കാരോട് അത് ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ഏഷ്യക്കാർക്കെതിരെ കൊണ്ടുവന്നിരുന്ന ഭീകര നിയമങ്ങൾ ബോവർ സർക്കാർ കർശനമായി നടപ്പാക്കിയിരുന്നില്ല. അവർക്ക് ഉദാരത ഉണ്ടായിരുന്നില്ല. പക്ഷേ അവരുടെ ഭരണം അയഞ്ഞതായിരുന്നു. ഒരു നല്ല ഉദ്യോഗസ്ഥന് ബോവർ ഭരണത്തിൻ കീഴിൽ നല്ല രീതിയിൽ പ്രവർത്തിക്കാമായിരുന്നു. എന്നാൽ ബ്രിട്ടീഷ് ഭരണത്തിൻ കീഴിൽ അത്തരം സാധ്യതകൾ ഇല്ല. ബ്രിട്ടീഷ് ഭരണഘടന പഴഞ്ചനും അയവില്ലാത്തതുമാണ്. അതുകൊണ്ട് ഈ ഭരണഘടനക്ക് കീഴിലുള്ളവർ യന്ത്രങ്ങളെപ്പോലെയാണ് പ്രവർത്തിച്ചിരുന്നത്. അവരുടെ പ്രവർത്തന സ്വാതന്ത്ര്യം ക്രമപ്രവൃദ്ധങ്ങളായ നിയന്ത്രണങ്ങൾക്ക് വിധേയമാണ്. ബ്രിട്ടീഷ് ഭരണഘടനയുടെ കീഴിൽ സർക്കാരിന്റെ നയങ്ങൾ ഉദാരമാ

ണെങ്കിൽ അതിന്റെ പ്രയോജനം പരമാവധി ജനങ്ങൾക്ക് ലഭിക്കും. അതല്ല നേരെമറിച്ച് നയങ്ങൾ കടുംപിടുത്തമുള്ളതും അനുദാരവും ആണെങ്കിൽ ആ ഭാരം മുഴുവൻ ജനങ്ങൾ സഹിക്കേണ്ടിയും വരും. ബോവർ റിപ്പബ്ലിക്കൻ ഭരണഘടനക്ക് കീഴിലുള്ള ജീവിതം ഇതിന് വിപരീതമാണ്. ഉദാരമായ നിയമത്തിന്റെ മുഴുവൻ ഗുണങ്ങൾ ജനങ്ങൾക്ക് കിട്ടുന്നില്ലെങ്കിൽ കുഴപ്പം ഉദ്യോഗസ്ഥന്റേതാണ്. അങ്ങനെ ട്രാൻസ്‌വാളിൽ ബ്രിട്ടീഷ് അധികാരം സ്ഥാപിതമായപ്പോൾ ഇന്ത്യക്കാർക്ക് ദോഷം വരുത്തുന്ന നിയമങ്ങൾ കൂടുതൽ കർക്കശമായി നടപ്പിലാക്കുവാൻ തുടങ്ങി. പഴുതുകളെല്ലാം അടച്ചു ഏഷ്യാറ്റിക് ഡിപ്പാർട്ട്മെൻറിന്റെ പ്രവർത്തനങ്ങൾ നിർദ്ദയമാകാതെ തരമില്ലായിരുന്നു. നമ്മളത് കാണുകയും ചെയ്തു. അതിനാൽ പഴയ നിയമങ്ങൾ പിൻവലിക്കുന്ന പ്രശ്നം ഉദിച്ചില്ല. ഇന്ത്യക്കാർക്ക് തങ്ങളുടെ കഷ്ടതകൾ പ്രായോഗിക തലത്തിൽ ലഘൂകരിക്കാൻ പറ്റുമോ എന്ന് പരീക്ഷിക്കുകയേ ചെയ്യാനുണ്ടായിരുന്നുള്ളൂ.

ഇപ്പോൾത്തന്നെയോ മറ്റൊരിക്കലോ ഒരു തത്ത്വം പ്രതിപാദിക്കേണ്ടതുണ്ട്. അത് ഉടനെ പ്രതിപാദിക്കുകയാണെങ്കിൽ ഇന്ത്യക്കാരുടെ സ്ഥിതിയും കാഴ്ചപ്പാടും മനസ്സിലാക്കൽ എളുപ്പമായിരിക്കും. ട്രാൻസ്‌വാളിലും ഫ്രീ സ്റ്റേറ്റിലും ബ്രിട്ടീഷ് ഭരണം സ്ഥാപിതമായ ഉടനെ പ്രജാസ്വാതന്ത്ര്യത്തെ ഹനിക്കുന്നതും, ബ്രിട്ടീഷ് ഭരണഘടനയുടെ ഉദ്ദേശങ്ങൾക്ക് വിരുദ്ധവും ആയ പഴയ നിയമങ്ങളുടെ പട്ടിക തയ്യാറാക്കാൻ മിൽനർ പ്രഭു ഒരു കമ്മിറ്റിയെ നിയമിച്ചു. ഇന്ത്യക്കാർക്കെതിരെ അവിടെ പ്രാബല്യത്തിൽ ഉണ്ടായിരുന്ന നിയമങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ വേണമെങ്കിൽ അതിൽ ഉൾപ്പെടുത്താമായിരുന്നു. മിൽനർ പ്രഭുവിന്റെ ഉദ്ദേശം ഇന്ത്യക്കാരുടെ സങ്കടങ്ങൾ പരിഹരിക്കലായിരുന്നില്ല. നേരെമറിച്ച് ബ്രിട്ടീഷുകാരുടെ സൗകര്യങ്ങൾ വർദ്ധിപ്പിക്കലായിരുന്നു. ബ്രിട്ടീഷുകാരെ പരോക്ഷമായി പ്രശ്നത്തിൽ വീഴ്ത്തുന്ന നിയമങ്ങൾ പിൻവലിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. കമ്മിറ്റി വളരെ വേഗത്തിൽ റിപ്പോർട്ട് സമർപ്പിച്ചു. ബ്രിട്ടീഷുകാർക്ക് ദോഷകരമായി ഭവിക്കുന്ന ചെറുതും വലുതുമായ ഒട്ടനവധി നിയമങ്ങൾ പേനയുടെ ഒരൊറ്റ ചലനം കൊണ്ട് നീക്കി.

ഈ കമ്മിറ്റി തന്നെ ഇന്ത്യക്കാർക്കെതിരെയുള്ള നിയമങ്ങളുടെ ഒരു പട്ടിക തയ്യാറാക്കിയിരുന്നു. അവ ഒരു പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചു. ഏഷ്യാറ്റിക് ഡിപ്പാർട്ട്മെൻറിന് ഉപയോഗിക്കാനുള്ള, ഞങ്ങളുടെ നിലവച്ച് പറയുകയാണെങ്കിൽ ദുരുപയോഗപ്പെടുത്താനുള്ള, ഒരു മാർഗ്ഗരേഖയായി അത് മാറി.

ഇന്ത്യക്കാർക്കെതിരായി ഉണ്ടാക്കിയ നിയമങ്ങൾ അവരുടെ പേരുപറയാതെ, അവർക്കു മാത്രമല്ലാത എല്ലാവർക്കും ബാധകമാക്കി. ഉദ്യോഗസ്ഥരുടെ യുക്തിക്കനുസരിച്ച പ്രയോഗത്തിന് അവ വിട്ടുകൊടുത്തിരുന്നെങ്കിൽ, അഥവാ ഇന്ത്യക്കാർക്കെതിരെ കഠിനമായി പ്രയോഗിക്കാവുന്ന വിധത്തിൽ പൊതുനിയന്ത്രണങ്ങൾ ഏർപ്പെടുത്തിയിരുന്നെങ്കിൽ നിയമനിർമ്മാതാക്കളുടെ ഉദ്ദേശം സാധിക്കുകയും അതേസമയം ആർക്കും അപമാനകരമായി തോ

ന്നാത്ത പൊതുനിയമങ്ങളായി ഇവ കരുതപ്പെടുകയും ചെയ്തേനെ. നിലവി ലുള്ള വിദ്വേഷം കാലം ചെല്ലുന്തോറും മയപ്പെടും എന്നതുകൊണ്ട് സങ്കടമനു ഭവിക്കുന്ന സമുദായത്തെ ആശ്വസിപ്പിക്കാൻ നിയമഭേദഗതി വേണ്ടിവരികയു മില്ല. നിയമം ഉദാരമായി നടപ്പിലാക്കിയാൽ മാത്രം മതി. രണ്ടാമത്തെ വിഭാഗ ത്തിൽപ്പെട്ട നിയമങ്ങളെ ഞാൻ വിളിക്കുന്നത് സാമാന്യനിയമങ്ങൾ എന്നാണ്. അതിനാൽ ആദ്യത്തെ വിഭാഗത്തിൽപ്പെട്ട നിയമങ്ങളെ, സവിശേഷനിയമ ങ്ങൾ അഥവാ വംശവിവേചന നിയമങ്ങൾ എന്നു വിളിക്കാം. കറുത്തവരോ തവിട്ടുനിറത്തിലുള്ളവരോ നിറത്തിൻെറ പേരിൽ യൂറോപ്യന്മാരേക്കാൾ, കൂടു തൽ നിയന്ത്രണങ്ങൾക്ക് വിധേയരാവുന്നതിനാൽ അവ വർണവിവേചനം സ്ഥാപിക്കുന്നു

അന്ന് പ്രാബല്യത്തിലിരുന്ന നിയമങ്ങളിൽ നിന്ന് ഒരു ഉദാഹരണമെടു ക്കാം. വോട്ടവകാശം നിരോധിക്കുന്ന ആദ്യത്തെ നിയമം നെറ്റാളിൽ പാസ്സാക്കി യപ്പോൾ സാമ്രാജ്യത്വ സർക്കാർ അത് അംഗീകരിച്ചില്ല. ഏഷ്യക്കാരുടെ വോട്ടവ കാശം എടുത്തുകളയുന്ന നിയമം ആയിരുന്നു അത്. വായനക്കാർ ഇക്കാര്യം ഓർക്കുന്നുണ്ടാകും. ഏഷ്യക്കാരോട് വിദ്വേഷരഹിതവും സൗഹൃദപരവു മായ ഒരു ഭൂരിപക്ഷാഭിപ്രായം ഉണ്ടായാൽ മാത്രമേ ഇത്തരം ഒരു നിയമം ഭേദഗ തി ചെയ്യാനാവൂ. സൗഹൃദം ഉണ്ടായതിന് ശേഷം മാത്രമേ അതു കൊണ്ടുവന്ന വർണവിവേചനം ഇല്ലായ്മ ചെയ്യാൻ കഴിയൂ. വർഗ്ഗവിരോധം അഥവാ വർഗ്ഗവി വേചനം അടിസ്ഥാനപ്പെടുത്തിയുള്ള നിയമനിർമ്മാണത്തിനുദാഹരണമാ ണിത്. ഈ നിയമം പിൻവലിച്ച് പകരം മറ്റൊരു നിയമം കൊണ്ടുവന്നു. രണ്ടാമ ത്തെ നിയമം വർഗ്ഗവിവേചനത്തിൻെറ വിഷമുന ഒഴിവാക്കുന്നതാണെങ്കിലും മുൻ നിയമത്തിൻെറ ഉദ്ദേശങ്ങൾ സാധിക്കുന്നതായിരുന്നു. അതിലൊന്നിൻെറ സാരം താഴെപ്പറയും പ്രകാരമാണ്: 'പാർലിമെൻററി വോട്ടവകാശത്തിലൂ ടെ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുള്ള സ്ഥാപനങ്ങൾ ഇല്ലാത്ത രാജ്യങ്ങ ളിലെ നാട്ടുകാരെ നെറ്റാളിലെ വോട്ടർപ്പട്ടികയിൽ ചേർക്കാൻ പാടുള്ളതല്ല'. ഇന്ത്യക്കാരെയും ഏഷ്യക്കാരെയും കുറിച്ച് പരാമർശം ഒന്നും തന്നെ ഇതിലില്ല. ഇന്ത്യയിൽ, വോട്ടിംഗിലൂടെ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുള്ള സ്ഥാപന ങ്ങൾ ഉണ്ടോ എന്നതിനെക്കുറിച്ച് നിയമജ്ഞർക്ക് വ്യത്യസ്തങ്ങളായ അഭിപ്രാ യങ്ങൾ ഉണ്ടാകാം. എന്നാൽ വാദത്തിനുവേണ്ടി 1894ൽ ഇന്ത്യയിൽ വോട്ടവ കാശം ഉണ്ടായിരുന്നില്ലെന്നും ആ സ്ഥിതി തന്നെ തുടരുകയാണെന്നും കരുതുക. നെറ്റാളിലെ വോട്ടർപ്പട്ടിക തയ്യാറാക്കുന്ന ഉദ്യോഗസ്ഥൻ ഇന്ത്യക്കാരുടെ പേരുൾപ്പെടുത്തിയാൽ അയാൾ നിയമവിരുദ്ധമായി പ്രവർത്തിച്ചുവെന്ന് ഒറ്റ നോട്ടത്തിൽ ആർക്കും പറയാനാവില്ല. പ്രജകളുടെ അവകാശങ്ങൾക്ക് അനു കൂലമായ ചായ്വ് എന്നും നിലവിലുണ്ട്. മേൽപ്പറഞ്ഞ നിയമം നിലവിലുണ്ടെ ങ്കിലും സർക്കാരിന് ശത്രുത ഇല്ലെങ്കിൽ ഇന്ത്യക്കാരുടെയും മറ്റും പേരുകൾ വോട്ടർപ്പട്ടികയിൽ ചേർക്കാം. അതായത്, ഇന്ത്യക്കാരോടുള്ള വെറുപ്പിൻെറ കാഠിന്യം കുറയുകയും പ്രാദേശിക സർക്കാരിന് ഇന്ത്യക്കാരെ ഉപദ്രവിക്കാൻ

താല്പര്യം ഇല്ലാതെ വരികയും ചെയ്യുകയാണെങ്കിൽ, ഈ നിയമത്തിനു തന്നെ യാതൊരു ഭേദഗതിയും വരുത്താതെ വോട്ടർപ്പട്ടികയിൽ അവരുടെ പേര് ചേർക്കാം. സാമാന്യ (പൊതു) നിയമത്തിനുള്ള മെച്ചം അതാണ്. കഴിഞ്ഞ അദ്ധ്യായങ്ങളിൽ പരാമർശിച്ച നിയമങ്ങളുടെ കൂട്ടത്തിൽ നിന്ന് ഇത്തരം ഉദാഹരണങ്ങൾ ഇനിയും എടുത്തുകാണിക്കാവുന്നതാണ്. ഇതാണു ബുദ്ധിപൂർവ്വം. ഒന്നുകിൽ, വളരെ പരിമിതമായി നിർമ്മിക്കുക; അല്ലെങ്കിൽ വംശീയനിയമങ്ങൾ ഒഴിവാക്കുക. ഒരു നിയമം ഒരിക്കൽ പ്രാബല്യത്തിൽ വന്നുകഴിഞ്ഞാൽ അത് ഒഴിവാക്കാൻ പല ബുദ്ധിമുട്ടുകളും നേരിടേണ്ടിവരും. പൊതുജനബോധവൽക്കരണം അത്ര ശക്തമായാലേ ഒരു രാജ്യത്ത് നിലനിൽക്കുന്ന നിയമങ്ങൾ പിൻവലിക്കപ്പെടുകയുള്ളു. നിയമങ്ങൾ അടിക്കടി ഭേദഗതി വരുത്താനും പിൻവലിക്കാനും കഴിയുന്ന തരത്തിലുള്ള ഭരണഘടന സുസ്ഥിരവും സുഘടിതവും എന്ന് പറയാനൊക്കില്ല.

ഏഷ്യക്കാർക്കെതിരെ ട്രാൻസ്വാളിൽ നിലനിന്നിരുന്ന നിയമങ്ങളിലെ വിഷാംശം കൂടുതൽ നന്നായി ഇപ്പോൾ മനസ്സിലാക്കാം. വംശീയതയിലാണ് അവ അടിയുറച്ചു നിന്നിരുന്നത്. ഏഷ്യക്കാർക്ക് വോട്ടവകാശം ഉണ്ടായിരുന്നില്ല. കൂടാതെ സർക്കാർ പ്രത്യേകം നീക്കിവച്ച പ്രദേശങ്ങൾക്ക് പുറത്ത് സ്വന്തമായി ഭൂമി ഉണ്ടാകാനും പാടുണ്ടായിരുന്നില്ല. നിയമസംഹിതകളിൽ നിന്ന്, ഈ നിയമങ്ങൾ എടുത്തുനീക്കാത്തിടത്തോളം കാലം ഇന്ത്യക്കാർക്കു വേണ്ടി ഭരണാധികാരികൾക്ക് ഒന്നും ചെയ്യാൻ കഴിയുമായിരുന്നില്ല. പൊതുസ്വഭാവം ഇല്ലാത്ത നിയമങ്ങളുടെ ഒരു പ്രത്യേക പട്ടിക തയ്യാറാക്കാൻ മാത്രമെ മിൽനർ പ്രഭുവിന്റെ കമ്മിറ്റിക്ക് കഴിഞ്ഞുള്ളു. ഏഷ്യക്കാർക്കെതിരെ മാത്രം നടപ്പിലാക്കിയിട്ടുള്ള നിയമങ്ങൾ അവരെ നിഷ്കൃഷ്ടമായി പരാമർശിക്കുന്ന പൊതുസ്വഭാവമുള്ള നിയമങ്ങളായിരുന്നെങ്കിൽ അവ മറ്റുള്ള നിയമങ്ങൾക്കൊപ്പം പിൻവലിക്കുമായിരുന്നു. നിലവിലുള്ള നിയമം പുതിയ നിയമസഭ എടുത്തുകളയുന്നതുവരെ അവ നടപ്പിലാക്കുകയല്ലാതെ തങ്ങൾക്ക് മറ്റ് പോംവഴിയൊന്നുമില്ലെന്ന് ഉദ്യോഗസ്ഥന്മാർ നിസ്സഹായതയോടെ വാദിക്കുമായിരുന്നില്ല.

ഏഷ്യാറ്റിക് ഡിപ്പാർട്ടുമെന്റിന്റെ കയ്കളിൽ ഈ നിയമങ്ങൾ എത്തിയതോടെ അവരത് യാതൊരു ദാക്ഷിണ്യവും ഇല്ലാതെ നടപ്പാക്കിത്തുടങ്ങി. നിയമങ്ങളിൽ മന:പൂർവമോ, ഇന്ത്യക്കാർക്ക് അനുകൂലമായും അശ്രദ്ധ കൊണ്ടോ പഴുതുകൾ വന്നിട്ടുണ്ടെങ്കിൽ ആ പഴുതുകൾ അടക്കുവാൻ സർക്കാരിന് കൂടുതൽ അധികാരങ്ങൾ ലഭിക്കണമായിരുന്നു. നിയമങ്ങൾ നടപ്പിലാക്കേണ്ടവയെങ്കിൽ അത് യഥാർത്ഥത്തിൽ ന്യായം തന്നെ. നിയമങ്ങൾ മോശമാണെങ്കിൽ അവ പിൻവലിക്കണം, ഉചിതമാണെങ്കിൽ ന്യൂനതകൾ പരിഹരിച്ച് നടപ്പിലാക്കണം. നിയമങ്ങൾ നടപ്പിലാക്കണമെന്ന നയത്തിലാണ് മന്ത്രിമാർ മുറുകെപ്പിടിച്ചത്. ഇന്ത്യക്കാർ യൂറോപ്യന്മാരോട് തോളോടുതോൾ ചേർന്ന് തങ്ങളുടെ ജീവൻ അപകടത്തിലാക്കിയാണ് കഴിഞ്ഞ യുദ്ധത്തിൽ പണിയെടുത്തത്. എന്നാൽ യുദ്ധം കഴിഞ്ഞതോടെ അതൊക്കെ മൂന്നുനാലു വർഷം പഴക്കമെു

ള്ള കഥകളായി തീർന്നു. പ്രിട്ടോറിയയിലെ ബ്രിട്ടീഷ് ഏജൻറ് ഇന്ത്യക്കാർക്കായി പ്രയത്നിച്ചിരുന്നു. പക്ഷേ അതു പഴയ ഭരണകാലത്ത് ആയിരുന്നു. ഇന്ത്യക്കാരുടെ സങ്കടങ്ങൾ യുദ്ധത്തിൻെറ പ്രഖ്യാപിത കാരണങ്ങളിലൊന്നായിരുന്നു. പക്ഷേ ദീർഘദൃഷ്ടിയില്ലാത്തവരും ഈ പ്രദേശത്തെ കാര്യങ്ങളെക്കുറിച്ച് അജ്ഞരുമായ രാഷ്ട്രതന്ത്രജ്ഞന്മാരായിരുന്നു ആ പ്രഖ്യാപനം നടത്തിയത്. ഏഷ്യക്കാർക്കെതിരെ ബോവർ സർക്കാർ പാസാക്കിയ നിയമങ്ങൾ വേണ്ടത്ര ക്രമാനുസാരികളും കഠിനങ്ങളുമായിരുന്നില്ല എന്നു പ്രാദേശിക ഉദ്യോഗസ്ഥ ഭരണാധികാരികൾ വ്യക്തമായി പറഞ്ഞു തന്നു. ഇന്ത്യക്കാർക്ക് ഇഷ്ടാനുസരണം ട്രാൻസ്വാളിൽ പ്രവേശിച്ച് വ്യാപാരം നടത്താൻ അവസരമുണ്ടായാൽ ബ്രിട്ടീഷ് വ്യാപാരികൾക്ക് കനത്ത നഷ്ടം സഹിക്കേണ്ടിവരും. ഇത്തരത്തിലുള്ള വാദഗതികൾ യൂറോപ്യന്മാർക്കും മന്ത്രിസഭയിലെ അവരുടെ പ്രതിനിധികൾക്കും വളരെ വിലമതിക്കേണ്ട കാര്യങ്ങളായിരുന്നു. ഏറ്റവും കുറച്ചുകാലം കൊണ്ട് ഏറ്റവും കൂടുതൽ ധനം സമ്പാദിക്കുകയായിരുന്നു അവരുടെ ഉന്നം. ഇത്തരം ഒരു സാഹചര്യത്തിൽ അവരെങ്ങനെ ഇന്ത്യക്കാരെ പങ്കാളികളാക്കും? പ്രത്യക്ഷത്തിൽ ശരിയെന്നു തോന്നുന്ന ഒരു ന്യായവാദം തയ്യാറാക്കാൻ വേണ്ടി കാപട്യം രാഷ്ട്രതന്ത്രത്തെ ഉപയോഗിച്ചു. കേവലം സ്വാർത്ഥതയോ അല്ലെങ്കിൽ കച്ചവട മനസ്ഥിതിയോ മുൻനിർത്തിയുള്ള വാദമുഖം ദക്ഷിണാഫ്രിക്കയിലെ ബുദ്ധിമാന്മാരായ യൂറോപ്യന്മാരെ സംതൃപ്തരാക്കുമായിരുന്നില്ല. അനീതിയെ ന്യായീകരിക്കാൻ കപട വാദഗതികൾ കണ്ടുപിടിക്കുന്നതിൽ മനുഷ്യബുദ്ധി ആനന്ദം കൊള്ളാറുണ്ട്. ദക്ഷിണാഫ്രിക്കയിലെ യൂറോപ്യന്മാരും ഈ സാമാന്യനിയമത്തിന് അപവാദമായിരുന്നില്ല. അതിനായി ജനറൽ സ്മട്സും മറ്റുള്ളവരും പുറപ്പെടുവിച്ച വാദഗതികൾ ഇവയാണ്:

"ദക്ഷിണാഫ്രിക്ക പാശ്ചാത്യസംസ്കാരത്തിൻെറ പ്രതിനിധിയാണ്. ഇന്ത്യ പൗരസ്ത്യസംസ്കാരത്തിൻെറ കേന്ദ്രവും. ഈ രണ്ടു സംസ്കാരങ്ങൾക്കും യോജിച്ചുപോകാൻ കഴിയില്ലെന്ന് പുതിയ തലമുറയിലെ ചിന്തകർ പറയുന്നു. വിരുദ്ധ സംസ്കാരങ്ങളുള്ള ഈ രണ്ടു ജനതയും, ചെറിയ സംഘങ്ങളായി ഒന്നിച്ചു ചേർന്നാൽ പോലും പൊട്ടിത്തെറിയായിരിക്കും അതിൻെറ ഫലം. പാശ്ചാത്യർ ലളിതജീവിതത്തിനെതിരാണ്. എന്നാൽ പൗരസ്ത്യർ അതിനാണ് ആത്യന്തികമായി പ്രാധാന്യം നൽകുന്നത്. ഈ വിരുദ്ധാഭിപ്രായങ്ങൾക്ക് കൂട്ടിച്ചേരാൻ കഴിയുമോ? ഓരോന്നിൻെറയും ആപേക്ഷികങ്ങളായ ഗുണങ്ങളെക്കുറിച്ച് വിധി പറയുക എന്നത് പ്രായോഗിക കാര്യങ്ങളിൽ ശ്രദ്ധിക്കുന്ന രാഷ്ട്രതന്ത്രജ്ഞന്മാരുടെ പണിയല്ല. പാശ്ചാത്യസംസ്കാരം ഒരുപക്ഷേ നല്ലതാകാം, അല്ലെങ്കിൽ ചീത്തയാകാം എന്തൊക്കെയായാലും അതിൽ ഉറച്ചുനിൽക്കുവാനാണ് പാശ്ചാത്യർ ആഗ്രഹിക്കുന്നത്. അവരത് നിലനിർത്തുവാൻ വേണ്ടി അക്ഷീണം പ്രയത്നിച്ചിരിക്കുന്നു. അതിനവർ രക്തപ്പുഴകൾ ഒഴുക്കിയിട്ടുണ്ട്. വലിയ കഷ്ടപ്പാടുകൾ സഹിച്ചിട്ടുണ്ട്. തന്നിമിത്തം ഒരു പുതിയ വഴിയേ തിരിയാനാകാത്തവിധം അവരതിൽ പഴകിപ്പോയിരിക്കുന്നു. അതുകൊണ്ടിത് വ്യാ

പാരത്തിലുള്ള അസൂയയായോ വംശവിദ്വേഷമായോ ഇന്ത്യൻ പ്രശ്നത്തെ കണക്കാക്കരുത്. അവനവൻെറ സംസ്കാര സംരക്ഷണത്തിൻെറ കാര്യമാണി ത്. ആത്മസംരക്ഷണമെന്ന പരമമായ അവകാശാനുഭവത്തിൻേറയും തദനു സരണമായ കർത്തവ്യനിർവഹണത്തിൻേറയും കാര്യം. ചില പൊതുപ്രസംഗ കർ, ഇന്ത്യക്കാരുടെ തെറ്റുകൾ ചൂണ്ടിക്കാട്ടി യൂറോപ്യന്മാരെ ചൊടിപ്പിക്കുന്നു ണ്ടാവും. എന്നാൽ ഇന്ത്യക്കാരുടെ ഗുണങ്ങൾ തന്നെ ദക്ഷിണാഫ്രിക്കയിൽ ദോഷങ്ങളായിത്തീരുന്നു എന്നാണ് രാഷ്ട്രചിന്തകർ കണക്കാക്കുന്നത്. ലളിത ജീവിതം, ക്ഷമ, സ്ഥിരോൽസാഹം, മിതവ്യയം, പരലോകചിന്ത എന്നിവയാണ് ഇന്ത്യക്കാരെ ദക്ഷിണാഫ്രിക്കയിൽ വെറുക്കാൻ കാരണം. പരിശ്രമശീലരും, ക്ഷമയില്ലാത്തവരും, പരമാവധി ഭൗതികസുഖങ്ങൾ ആസ്വദിക്കാൻ കൊതി ക്കുന്നവരും വിനോദപ്രിയരും, ദേഹാദ്ധ്വാനത്തിൽ താൽപര്യം ഇല്ലാത്തവരും ധാരാളികളുമാണ് പാശ്ചാത്യർ. അതുകൊണ്ട്, ആയിരക്കണക്കിന് പൗരസ് ത്യർ ദക്ഷിണാഫ്രിക്കയിൽ കുടിയേറിപ്പാർത്താൽ അത് തങ്ങൾക്ക് കഷ്ടപ്പാടു കൾ വരുത്തിവയ്ക്കുമെന്ന് പാശ്ചാത്യർ കരുതുന്നു. ദക്ഷിണാഫ്രിക്കയിലെ പാശ്ചാത്യർ ആത്മഹത്യ ചെയ്യാൻ തയ്യാറല്ല. അതിലേക്ക് അവരെ തള്ളിവിടു വാൻ അവരുടെ നേതാക്കൾ ഒരുക്കവുമല്ല".

യൂറോപ്പിലെ ഉൽകൃഷ്ടരായവർ കൊണ്ടുവന്ന ഈ വാദഗതികൾ നിഷ്പ ക്ഷമായിട്ടാണ് ഇവിടെ എടുത്തുചേർത്തത് എന്നു ഞാൻ വിശ്വസിക്കുന്നു. അവരുടെ വാദഗതികൾ കപടവേദാന്തമായിട്ടാണ് ഞാൻ വിശേഷിപ്പിച്ചിട്ടുള്ള ത്. എങ്കിലും അവ തികച്ചും അടിസ്ഥാനരഹിതങ്ങളാണെന്ന് പറയാൻ എനി ക്കാഗ്രഹമില്ല. പ്രായോഗിക നിലയിൽ, അതായതു തൻകാര്യം നേടാനുള്ള അടിയന്തിരതാൽപര്യത്തിൻെറ നിലയിൽ നോക്കിക്കാണുമ്പോൾ അവയ്ക്ക് കഴമ്പുണ്ട്. എന്നാൽ തത്ത്വശാസ്ത്രത്തിൻെറ നിലയിൽ നോക്കുമ്പോൾ അവ കാപട്യം മാത്രമാണ്. പക്ഷപാതം ഇല്ലാത്ത ആർക്കും ഇത്തരം ന്യായങ്ങൾ സ്വീ കരിക്കാനാവില്ല. ഒരു പരിഷ്ക്കർത്താവും, ഇങ്ങനെയൊരു നിസ്സഹായാവസ്ഥ യിൽ തൻെറ ജനതയുടെ സംസ്കൃതയെ കാണുകയില്ല എന്നാണ് എൻെറ വിനീ തമായ അഭിപ്രായം. പാശ്ചാത്യരാഷ്ട്രങ്ങൾ പൗരസ്ത്യരുമായി സ്വതന്ത്രസ മ്പർക്കം പുലർത്തിയാൽ പാശ്ചാത്യസംസ്കാരതരംഗം പൗരസ്ത്യസംസ്കാര ത്തെ പൂഴിപോലെ തൂത്തുകളയുമെന്ന് ഞാനറിയുന്ന ഒരൊറ്റ പൗരസ്ത്യ ചിന്ത കനും ഭയപ്പെടുന്നില്ല. പൗരസ്ത്യസംസ്കാരം പാശ്ചാത്യസംസ്കാരവുമായു ള്ള സ്വതന്ത്രസമ്പർക്കത്തെ ഭയപ്പെടുന്നതായി എനിക്കു തോന്നുന്നില്ല. മറിച്ച്, അത് സ്വാഗതം ചെയ്യുന്നതായിട്ടാണ് എനിക്ക് തോന്നുന്നത്. ഇതിനെതിരായ ഉദാഹരണങ്ങൾ പൗരസ്ത്യദേശത്ത് കാണുന്നുണ്ടെങ്കിൽ അവ ഞാൻ വിവ രിച്ച തത്ത്വത്തെ ബാധിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അതിനനുകൂലമായ ഒരുപാട് ഉദാഹരണങ്ങൾ എടുത്തുകാണിക്കാൻ കഴിയും. അതെന്തായാലും പാശ്ചാത്യസംസ്കാരത്തിൻെറ അടിസ്ഥാനം നീതിയല്ല, മറിച്ച് കയ്യൂക്കാണെന്ന് പാശ്ചാത്യചിന്തകർ തന്നെ അവകാശപ്പെടുന്നുണ്ട്. അതു

കൊണ്ടാണ് ആ സംസ്കാരത്തിന്റെ നായകന്മാർ മൃഗീയശക്തിയുടെ സംരക്ഷണത്തിൽ അധികസമയവും ഉപയോഗിക്കുന്നത്. സ്വന്തം ഭൗതികാവശ്യങ്ങൾ വികസിപ്പിക്കാത്ത രാഷ്ട്രങ്ങളുടെ തലയിലെഴുത്ത് നാശമാണെന്ന് ഈ ചിന്തകർ പ്രഖ്യാപിക്കുന്നു. ഈ തത്ത്വമനുസരിച്ചാണ് അവർ ദക്ഷിണാഫ്രിക്കയിൽ കുടിയേറിപ്പാർത്തതും എണ്ണത്തിൽ വളരെ കൂടുതലുള്ള ദക്ഷിണാഫ്രിക്കയിലെ ജനവംശങ്ങളെ കീഴടക്കിയതും. നിരുപദ്രവികളായ ഇന്ത്യക്കാരെ അവർ ഭയപ്പെടുമെന്ന സങ്കൽപ്പം തന്നെ വിഡ്ഢിത്തമാണ്. ഇന്ത്യക്കാർ ദക്ഷിണാഫ്രിക്കയിൽ വെറും തൊഴിലാളികളായി എന്നും പണിയെടുക്കുകയായിരുന്നെങ്കിൽ യൂറോപ്യന്മാർ ഇന്ത്യൻ കുടിയേറ്റത്തിനെതിരെ പ്രക്ഷോഭത്തിന് ഒരുങ്ങുമായിരുന്നില്ല എന്ന വസ്തുത യൂറോപ്യന്മാർക്ക് ഏഷ്യക്കാരെ ഭയപ്പെടേണ്ട ഒരു കാര്യവുമില്ല എന്ന പ്രസ്താവനയ്ക്ക് ഒന്നാന്തരം തെളിവാണ്.

വ്യാപാരവും വർണവിവേചനവും സംബന്ധിച്ച കാര്യങ്ങളാണ് ഇനി അവശേഷിക്കുന്നത്. ഇന്ത്യക്കാരുടെ വ്യാപാരം, ചെറുകിട യൂറോപ്യൻ വ്യാപാരികളെ വല്ലാതെ ബാധിക്കുമെന്നും കൂടാതെ തവിട്ടുനിറക്കാരോട് ഉള്ള വെറുപ്പും യൂറോപ്യന്മാരുടെ മനോഭാവത്തിന്റെ ഭാഗമായി കഴിഞ്ഞിട്ടുണ്ടെന്നും അനേകായിരം യൂറോപ്യന്മാർ രേഖാമൂലം സമ്മതിച്ചിട്ടുണ്ട്. നിയമപരമായ സമത്വം നിലനിൽക്കുന്ന രാജ്യമാണ് അമേരിക്കൻ ഐക്യനാടുകൾ. ഉൽകൃഷ്ടമായ സ്വഭാവവും എന്നാൽ ഏറ്റവും നല്ല പാശ്ചാത്യവിദ്യാഭ്യാസവും പാശ്ചാത്യപരിഷ്കാരവുമുള്ള ക്രിസ്ത്യാനിയായ ബുക്കർ ടി. വാഷിങ്ടണിന് അമേരിക്കൻ പ്രസിഡണ്ട് റൂസ്‌വെൽറ്റിന്റെ കൊട്ടാരത്തിൽ കയറാൻ അർഹതയുണ്ടായിരുന്നില്ല. ഒരുപക്ഷെ അർഹതയെ സംബന്ധിച്ച ആ ധാരണ ഇന്നും നിലനിൽക്കുന്നുണ്ടാകും. പാശ്ചാത്യസംസ്കാരം സ്വീകരിച്ച് കഴിയുന്നവരാണ് അമേരിക്കൻ നീഗ്രോകൾ. അവർ ക്രിസ്തുമതവും സ്വീകരിച്ചവരാണ്. എങ്കിലും അവരുടെ തൊലിയുടെ കറുപ്പ് അവിടെ കുറ്റമാണ്. വടക്കൻ സംസ്ഥാനങ്ങളിൽ അവർ സാമുദായികമായി അവഹേളിക്കപ്പെടുകയാണെങ്കിൽ തെക്കൻ സംസ്ഥാനങ്ങളിൽ കുറ്റം ചെയ്തുവെന്ന വെറും തോന്നലുണ്ടായാൽ മതി അവരെ ദേഹോപദ്രവങ്ങൾ ഏൽപ്പിക്കാനും കൊല്ലുവാനും.

മുകളിൽ പ്രസ്താവിച്ച തത്വജ്ഞാനപരമായ വാദങ്ങൾക്ക് കാമ്പൊന്നുമില്ലെന്ന് വായനക്കാർക്കു കാണാൻ കഴിയും. പക്ഷെ കപടമനോഭാവത്തോടുകൂടിയാണ് അവർ എല്ലാവരും അത് മുന്നോട്ടു വയ്ക്കുന്നതെന്ന് വായനക്കാർ വിചാരിക്കരുത്. അവരിൽ പലരും ഈ അഭിപ്രായങ്ങൾ ശരിയാണെന്ന് ആത്മാർത്ഥമായി വിചാരിക്കുന്നുണ്ട്. അവരുടെ സ്ഥിതിയിലാണ് നമ്മളെങ്കിൽ നമ്മളും ഇത്തരം വാദങ്ങൾ മുന്നോട്ടുവച്ചേനെ. നടപടിപോലെ ആയിരിക്കും ഒരാളുടെ അറിവ് എന്നൊരു ചൊല്ല് ഇന്ത്യയിലുണ്ട്. നമ്മുടെ വാദഗതികൾ നമ്മുടെ മനോഭാവത്തിന്റെ പ്രതിഫലനങ്ങളാണ്. അവ മറ്റുള്ളവർക്ക് രുചിക്കുന്നില്ലെങ്കിൽ നാം അക്ഷമരും അസംതൃപ്തരും കോപാകുലരും ആകുമെന്ന് അറിയാത്തവരായി ഈ ലോകത്തിൽ ആരെങ്കിലുമുണ്ടോ?.

വായനക്കാർ വ്യത്യസ്ത അഭിപ്രായഗതികൾ മനസ്സിലാക്കാൻ വേണ്ടിയാണ് ഞാൻ ഈ കാര്യങ്ങൾ സൂക്ഷ്മതയോടെ ഇവിടെ പ്രതിപാദിച്ചത്. ഇതുവരെ അത്തരത്തിൽ കാര്യങ്ങളെ സമീപിക്കാത്ത വായനക്കാർ വിവിധങ്ങളായ വീക്ഷണങ്ങൾ മനസ്സിലാക്കാനും അവയെ ബഹുമാനിക്കാനുമുള്ള ശീലം നേടണമെന്ന ആഗ്രഹവുമെനിക്കുണ്ട്. സത്യാഗ്രഹം മനസ്സിലാക്കി അനുഷ്ഠിക്കാൻ വിശാലമനസ്കതയും ക്ഷമയും അത്യാവശ്യമാണ്. ഈ ഗുണങ്ങൾ ഇല്ലെങ്കിൽ സത്യാഗ്രഹം അനുഷ്ഠിക്കാൻ സാധിക്കില്ല. എഴുതാൻ വേണ്ടി മാത്രമല്ല ഞാനീ പുസ്തകം എഴുതുന്നത്. ദക്ഷിണാഫ്രിക്കയുടെ ചരിത്രത്തിന്റെ ഒരു ഭാഗം പൊതുജനങ്ങൾക്കു മുമ്പാകെ തുറന്നുവയ്ക്കാനും എനിക്കുദ്ദേശമില്ല. സത്യാഗ്രഹം എങ്ങിനെ ഉദ്ഭവിച്ചുവെന്നും, അതെങ്ങിനെ വ്യാപകമായി അനുഷ്ഠിച്ചുവെന്നും രാജ്യത്തെ അറിയിക്കാനായാണ് ഞാനീ ഗ്രന്ഥം രചിക്കുന്നത്. സത്യാഗ്രഹം എന്തെന്ന് മനസ്സിലാക്കിയിട്ട് അത് കഴിവിനനുസരിച്ച് എന്റെ രാജ്യക്കാർ നടപ്പിലാക്കണമെന്നും ഞാൻ ആഗ്രഹിക്കുന്നു. കാരണം ഞാൻ സത്യാഗ്രഹത്തിനു വേണ്ടി ജീവിക്കുന്നു. അതിനു വേണ്ടി ജീവിക്കാനും മരിക്കാൻ പോലും ആഗ്രഹിക്കുന്നു.

നമുക്ക് നമ്മുടെ കഥ തുടരാം. ഇന്ത്യക്കാർ ട്രാൻസ്വാളിൽ പ്രവേശിക്കുന്നത് തടയുവാനും പഴയ ഇന്ത്യൻ കുടിയേറ്റക്കാരുടെ ജീവിതം ദുസ്സഹമാക്കാനും ബ്രിട്ടീഷ് ഭരണാധികാരികൾ തീരുമാനമെടുത്തു കഴിഞ്ഞിരുന്നുവെന്ന് നമ്മൾ കണ്ടുകഴിഞ്ഞു. അവർ ദക്ഷിണാഫ്രിക്ക വിട്ടു പോകുകയോ, പോയില്ലെങ്കിൽ അടിമത്വത്തോട് അടുത്ത ഒരു സ്ഥിതിയിൽ പതിക്കുകയോ ചെയ്യേണ്ട നില സംജാതമായി. ഇന്ത്യക്കാരെ വിറകുവെട്ടികളും വെള്ളംകോരികളുമായി മാത്രമേ ദക്ഷിണാഫ്രിക്കയിൽ നിർത്താൻ കഴിയൂ എന്നും അവിടെ വലിയ രാഷ്ട്രതന്ത്രജ്ഞന്മാരായി കരുതപ്പെടുന്ന പലരും പല ആവർത്തി പ്രഖ്യാപിക്കുകയുണ്ടായി. ഇന്ത്യയിലെ ഭരണത്തിന്റെ അപ്പൊസ്തോലനെന്ന നിലയിൽ പ്രശസ്തനായ മിസ്റ്റർ ലയണൽ കർട്ടിസ് ഏഷ്യാറ്റിക് ഡിപ്പാർട്ടുമെന്റിലെ ഒരുദ്യോഗസ്ഥനായിരുന്നു. മിൽനർ പ്രഭുവിന്റെ വിശ്വസ്തസേവകനായിരുന്നു അന്ന് ചെറുപ്പക്കാരനായിരുന്ന ഇദ്ദേഹം. താൻ ശാസ്ത്രീയമായിട്ടാണ് കാര്യങ്ങൾ നീക്കുന്നതെന്ന് അവകാശപ്പെട്ട അദ്ദേഹം ഗുരുതരങ്ങളായ തെറ്റുകൾ വരുത്തിവയ്ക്കാനും കഴിവുള്ളവനായിരുന്നു. അദ്ദേഹം കാട്ടിക്കൂട്ടിയ അബദ്ധത്തിന്റെ ഫലമായി ജോഹാനസ്ബർഗ് മുനിസിപ്പാലിറ്റിയ്ക്ക് 14,000 പവൻ നഷ്ടപ്പെടുകയുണ്ടായി. ഇന്ത്യക്കാരുടെ കുടിയേറ്റം അവസാനിപ്പിക്കാൻ ആദ്യം ചെയ്യേണ്ടത് ദക്ഷിണാഫ്രിക്കയിൽ താമസിക്കുന്ന ഇന്ത്യക്കാരെക്കൊണ്ട് രജിസ്റ്റർ ചെയ്യിപ്പിക്കയാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. അങ്ങനെ ചെയ്യുന്നതുകൊണ്ട് ആർക്കും ദക്ഷിണാഫ്രിക്കയിൽ നുഴഞ്ഞുകയറാനാവില്ലെന്നും, കടന്നുകൂടിയാൽത്തന്നെ അവരെ നിഷ്പ്രയാസം പിടികൂടാനാവുമെന്നും അദ്ദേഹം പറഞ്ഞു. ബ്രിട്ടീഷ് ഭരണം ട്രാൻസ്വാളിൽ സുസ്ഥാപിതമായതിനുശേഷം ഇന്ത്യക്കാർക്കു നൽകിയ അനുമതിപത്രങ്ങളിൽ കൈയൊപ്പോ,

അല്ലെങ്കിൽ വിരലടയാളമോ (അക്ഷരജ്ഞാനമില്ലാത്തവരുടെ) ഉണ്ടായിരുന്നു. ഫോട്ടോ കൂടി പതിക്കണമെന്നു ആവശ്യപ്പെട്ടപ്പോൾ ആ അഭിപ്രായം അംഗീകരിച്ച് നടപ്പിലാക്കി. ഇതിനു നിയമം വേണ്ടിയിരുന്നില്ല; ഭരണനടപടി മതിയായിരുന്നു. ഇന്ത്യൻ നേതാക്കന്മാർക്ക് ഈ ഏർപ്പാട് ഉടൻ അറിയാൻ പാടുണ്ടായിരുന്നില്ല. കാര്യങ്ങൾ അറിഞ്ഞപ്പോൾ അവർ നിവേദനങ്ങൾ അധികാരികൾക്കു നൽകി. നിവേദകസംഘങ്ങൾ അധികാരികളെ സന്ദർശിച്ചു. എന്നാൽ സർക്കാർ വാദം നിയന്ത്രണമില്ലാതെ ഇന്ത്യക്കാരെ പ്രവേശിപ്പിക്കാൻ സാദ്ധ്യമല്ലെന്നും ആൾമാറാട്ടം അസാദ്ധ്യമാക്കുംവിധം വിശദാംശങ്ങൾ അടങ്ങുന്ന ഏകരൂപത്തിലുള്ള അനുമതിപത്രം ആവശ്യമാണെന്നും അതെല്ലാവരും വാങ്ങണമെന്നുമായിരുന്നു. ഇത്തരം അനുമതിപത്രങ്ങൾ വാങ്ങാൻ നിയമപ്രകാരം ഇന്ത്യക്കാർ നിർബന്ധിതരല്ല. എന്നാൽ സമാധാനസംരക്ഷണ നിയമം നിലവിലുള്ളതുകൊണ്ട് സർക്കാരിന് അത് ആവശ്യപ്പെടാൻ അവകാശം ഉണ്ടെന്നായിരുന്നു എന്റെ പക്ഷം. ദക്ഷിണാഫ്രിക്കയിലെ സമാധാനസംരക്ഷണനിയമം ഇന്ത്യയിൽ നിലവിലുണ്ടായിരുന്ന 'രാജ്യരക്ഷാനിയമം' പോലെ ആയിരുന്നു. കാലം കഴിഞ്ഞിട്ടും ജനങ്ങളെ ബുദ്ധിമുട്ടിക്കാൻ ഇന്ത്യയിൽ നിലനിർത്തിയതുപോലെയാണ് ദക്ഷിണാഫ്രിക്കയിലും ഇന്ത്യക്കാരെ ബുദ്ധിമുട്ടിക്കാൻ ഈ നിയമം നിലനിർത്തിയത്. യൂറോപ്യന്മാരെ സംബന്ധിച്ച് പ്രായോഗികമായി ഈ നിയമം ജഡമായിരുന്നു. അനുമതിപത്രത്തിൽ തിരിച്ചറിയലിന് ഒപ്പോ നിരക്ഷരരുടെ വിരലടയാളമോ ചേർക്കുന്നതിൽ തെറ്റില്ലായിരുന്നു. എന്നാലിപ്പോൾ ഫോട്ടോ വേണമെന്നു പറയുന്നതിനോട് എനിക്ക് ഒട്ടും യോജിപ്പില്ലായിരുന്നു. മുസൽമാന്മാർക്ക് മതപരമായ വിയോജിപ്പുണ്ടായിരുന്നു എന്ന കാര്യം കൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ.

ഇന്ത്യൻ സമുദായവും ഉദ്യോഗസ്ഥന്മാരും തമ്മിൽ നടത്തിയ ചർച്ചകളിൽ ഉണ്ടായ തീരുമാനം അനുസരിച്ച് അനുമതിപത്രം പുതുക്കാൻ ഇന്ത്യക്കാർ സമ്മതിച്ചു. പുതിയതായി വരുന്ന ഇന്ത്യക്കാർ പുതുരൂപത്തിലുള്ള അനുമതിപത്രം വാങ്ങണമെന്ന കാര്യത്തിലും ധാരണയായി. നിയമപ്രകാരം ഇന്ത്യക്കാർ രജിസ്റ്റർ ചെയ്യേണ്ടിയിരുന്നില്ലെങ്കിലും അവർ സ്വയം രജിസ്റ്റർ ചെയ്യാൻ തീരുമാനിച്ചു. പുതിയ നിയന്ത്രണങ്ങൾ ഇല്ലാതിരിക്കാനും അന്യായമായി ഇന്ത്യക്കാരെ കടത്തിക്കൊണ്ടുവരില്ലെന്നു കാണിക്കാനും പുതിയതായി വരുന്നവരെ സമാധാന സംരക്ഷണ നിയമപ്രകാരം ഉപദ്രവിക്കാതിരിക്കാനും വേണ്ടിയാണ് ഇത്തരമൊരു തീരുമാനത്തിൽ എത്തിയത്. ഇന്ത്യക്കാർ മിക്കവാറും അനുമതിപത്രങ്ങൾ പുതുക്കി. ഇതൊരു ചെറിയ കാര്യമല്ല. നിയമപരമായ ബാദ്ധ്യത ഇല്ലെങ്കിലും സമുദായം ഒറ്റക്കെട്ടായി വേഗത്തിൽ ഇതു ചെയ്തുതീർത്തു. ഇന്ത്യക്കാരുടെ സത്യസന്ധതയ്ക്കും വിശാലമനസ്കതയ്ക്കും സാമാന്യബുദ്ധിക്കും വിനയത്തിനും തെളിവായിരുന്നു അത്. ട്രാൻസ്വാളിൽ നിലവിലുള്ള നിയമങ്ങൾ ലംഘിക്കാൻ സമുദായത്തിന് ആഗ്രഹമില്ലെന്നും അതു കാണിച്ചു. സർക്കാരിനോട് തങ്ങൾ എടുക്കുന്ന സൗമനസ്യപൂർവമായ

നിലപാടിന് അനുഗുണമായി സർക്കാർ പെരുമാറുമെന്നും മതിപ്പു കാണിക്കുമെന്നും പുതിയ അവകാശങ്ങൾ അനുവദിക്കുമെന്നും ഇന്ത്യക്കാർ വിശ്വസിച്ചു. ഇത്തരം മഹത്തായ പ്രകടനത്തിന് ട്രാൻസ്‌വാളിലെ ബ്രിട്ടീഷ് സർക്കാർ നൽകിയ സമ്മാനം എന്തായിരുന്നുവെന്ന് അടുത്ത അദ്ധ്യായത്തിൽ നമുക്ക് കാണാം.

## അദ്ധ്യായം 11

# മാന്യതയ്ക്കുള്ള സമ്മാനം – കരിനിയമം

1906ൽ രജിസ്ട്രേഷൻ പുതുക്കൽ പൂർണമായി. ഞാൻ വീണ്ടും ട്രാൻസ്വാളിലെത്തുന്നത് 1903ലാണ്. ഏതാണ്ട് ആ വർഷത്തിന്റെ പകുതിയോടെ ഞാൻ ജോഹാനസ്ബർഗിൽ ആപ്പീസും തുറന്നു. ഏഷ്യാറ്റിക് ഡിപ്പാർട്ടുമെന്റിന്റെ കടന്നുകയറ്റങ്ങളെ ചെറുക്കുന്നതിൽ മാത്രം അങ്ങനെ രണ്ടു കൊല്ലം കടന്നുപോയി. പുതുക്കിയ രജിസ്ട്രേഷൻ സർക്കാരിനെ തൃപ്തിപ്പെടുത്തുമെന്ന് ഞങ്ങൾ കരുതിയിരുന്നു. അതോടെ ഇന്ത്യക്കാർക്ക് ശാന്തമായി കഴിയാമെന്നും ഞങ്ങൾ പ്രതീക്ഷിച്ചു. എന്നാൽ അങ്ങനെ ഒന്ന് ഉണ്ടായില്ല. വായനക്കാർക്ക് മിസ്റ്റർ ലയണൽ കർട്ടീസിനെ മുമ്പ് പരിചയപ്പെടുത്തിയിരുന്നല്ലോ. ഇന്ത്യക്കാർ പഴയ അനുമതിപത്രം പുതുക്കി രജിസ്ട്രേഷൻ നടത്തിയിട്ടുണ്ടെങ്കിലും അവ യൂറോപ്യന്മാരുടെ ഉദ്ദേശ്യപ്രാപ്തിക്കു പര്യാപ്തമല്ലെന്ന് കർട്ടീസ് വാദിച്ചു. പരസ്പര യോജിപ്പിൽ വലിയ കാര്യങ്ങൾ സാധിച്ചാൽ അതിലൊന്നും തൃപ്തി കണ്ടെത്തിയിരുന്നില്ല അദ്ദേഹം. നിയമത്തിന്റെ പിൻബലവും കൂടി ഉണ്ടെങ്കിലേ അടിസ്ഥാനതത്വങ്ങളുടെ ശാശ്വതമായ അടിസ്ഥാനം ഇക്കാര്യത്തിൽ ഉണ്ടാകൂ എന്ന അഭിപ്രായം അദ്ദേഹത്തിനുണ്ടായിരുന്നു. ദക്ഷിണാഫ്രിക്കയിൽ മുഴുവൻ മതിപ്പുളവാക്കുന്നതോടൊപ്പം സാമ്രാജ്യത്തിനു കീഴിലുള്ള പുത്രികാരാജ്യങ്ങൾക്ക് അനുകരിക്കാൻ ഉതകുന്ന മാതൃക കാണിക്കാനും പറ്റിയ നിയന്ത്രണങ്ങൾ ഇന്ത്യക്കാരുടെ മേൽ കെട്ടിവയ്ക്കാൻ മി. കർട്ടീസ് ആഗ്രഹിച്ചു. ദക്ഷിണാഫ്രിക്കയുടെ ഏതെങ്കിലും ഒരിടം ഇന്ത്യക്കാർക്കായി തുറന്നുകിടക്കുന്നിടത്തോളം കാലം ട്രാൻസ്വാളിന്റെ സുരക്ഷിതത്വം ഒരു പ്രശ്നമായിരിക്കുമെന്ന് അദ്ദേഹം കരുതി. പരസ്പര സമ്മതത്തോടുകൂടി പുതുക്കിയ രജിസ്ട്രേഷൻ ഇന്ത്യക്കാരുടെ പ്രശസ്തി വർദ്ധിപ്പിക്കാനിടയുള്ളതായിരുന്നു. അദ്ദേഹമാണെങ്കിൽ അവരെ താഴ്ത്തിക്കെട്ടാൻ ആഗ്രഹിച്ചു. ഇന്ത്യക്കാരുടെ അഭിപ്രായം അദ്ദേഹം കണക്കിലെടുത്തില്ല. പകരം കർശനമായ നിയമസാധുതയുള്ള ബാഹ്യനിയന്ത്രണങ്ങൾ കൊണ്ടും ഞങ്ങളെ ഭയപ്പെടുത്തി കീഴ്പ്പെടുത്താമെന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. ട്രാൻസ്വാളിൽ അന്യായമായി പ്രവേശിക്കുന്ന ഇന്ത്യക്കാരെ തടയാനോ അനധികൃതമായി പാർക്കുന്നവരെ പുറത്താക്കാനോ നിലവിലുള്ള നിയമത്തിൽ വകുപ്പില്ലെന്നും അതിന് ആവശ്യം, ഇന്ത്യക്കാരെ നിരോധിക്കുന്ന ഒരു ബില്ലു പാസാക്കിയെടുക്കലാണെന്നും അദ്ദേഹം സർക്കാരിനെ ഉപദേശിച്ചു. ഒരു കരടു നിയമം അദ്ദേഹം തയ്യാറാക്കുകയും ചെയ്തു. മി. കർട്ടീസിന്റെ വാദമുഖങ്ങൾക്ക് സർക്കാരിൽ നിന്ന് തൃപ്തികരമായ മറുപടിയാണ് ലഭിച്ചത്. അതിന്റെ ഫലമായി നിയമസഭയിൽ അവതരിപ്പിക്കാനുള്ള ഏഷ്യാറ്റിക് നിയമഭേദഗതി – നിയമ

ത്തിന്റെ - ഒരു കരടുപകർപ്പ് ട്രാൻസ്വാൾ സർക്കാരിന്റെ ഗസറ്റിൽ പ്രസിദ്ധീ കരിച്ചു.

ഈ അടിയന്തിര നിയമത്തെക്കുറിച്ച് സവിസ്തരം പ്രതിപാദിക്കുന്നതിനു മുമ്പ് ഒരു പ്രധാന സംഭവത്തെപ്പറ്റി കുറച്ച് വാക്കുകളിൽ പറഞ്ഞുവയ്ക്കുന്ന തു നന്നായിരിക്കും. സത്യാഗ്രഹ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവ് ഞാനായ തുകൊണ്ട് എന്റെ ജീവിതത്തിലെ ചില സംഭവങ്ങൾ വായനക്കാർ മനസ്സിലാ ക്കേണ്ടതുണ്ട്. ട്രാൻസ്വാളിലെ ഇന്ത്യക്കാരുടെ മേൽ കൂടുതൽ പരാധീനത. കൾ വച്ചുകെട്ടാൻ അധികാരികൾ ശ്രമിക്കുമ്പോഴാണ് നെറ്റാളിൽ 'സുളു-കലാ പം' പൊട്ടിപ്പുറപ്പെട്ടത്. അതിനെ 'കലാപ'മെന്നു വിളിക്കുന്നത് ശരിയായിരു ന്നോ എന്ന് എനിക്ക് അന്നും ഇന്നും സംശയമുണ്ട്. പക്ഷേ നെറ്റാളിൽ ഇങ്ങനെ യാണ് അത് എന്നും അറിയപ്പെട്ടിട്ടുള്ളത്. ബോവർ യുദ്ധത്തിലെപ്പോലെ നെറ്റാ ളിൽ താമസിക്കുന്ന കുറെ അധികം യൂറോപ്യന്മാർ, സ്വയം പട്ടാളക്കാരായി ചേർന്നു. നെറ്റാൾ നിവാസിയായി കരുതപ്പെടുന്നതുകൊണ്ട് കഴിയുന്നതു ചെയ്യാൻ തന്നെ ഞാനും തീരുമാനിച്ചു. ഇന്ത്യക്കാരുടെ സമ്മതത്തോടെ മുറി വേറ്റവരെ എടുത്തുകൊണ്ടു പോകുന്ന സ്ട്രെക്ചർ-സംഘത്തെ രൂപീകരിച്ച് സൈന്യത്തോടൊപ്പം സേവനം അനുഷ്ഠിക്കാമെന്ന് സർക്കാരിനെ അറിയി ച്ചു. അവർ സമ്മതിച്ചു. ജോഹാനസ്ബർഗിലെ എന്റെ വീട് പൂട്ടി സഹപ്ര വർത്തകർ താമസിച്ചിരുന്ന നെറ്റാളിലെ ഫിനിക്സിലേയ്ക്ക് എന്റെ കുടുംബ ത്തെ മാറ്റിത്താമസിപ്പിച്ചു. 'ഇന്ത്യൻ ഒപ്പീനിയൻ' പ്രസിദ്ധീകരിച്ചിരുന്നത് അവി ടെ നിന്നായിരുന്നു. ഏറെക്കാലം ഓഫീസ് വിട്ട് നിൽക്കാനാവില്ലെന്ന് എനിക്ക റിയാമായിരുന്നതുകൊണ്ട് ഞാൻ ഓഫീസ് പൂട്ടിയിരുന്നില്ല.

ഇരുപത് ഇരുപത്തിയഞ്ച് പേരടങ്ങുന്ന ഒരു ചെറു സംഘത്തോടെ ഞാൻ സൈന്യത്തിൽ ചേർന്നു. ഇന്ത്യയിലെ മിക്ക സംസ്ഥാനങ്ങളിലെയും പ്രതിനിധി കൾ ഈ ചെറുസംഘത്തിലുണ്ടായിരുന്നു. ഒരു മാസം സംഘം പ്രവർത്തിച്ചു. ഞങ്ങൾക്ക് വിധിവശാൽ കിട്ടിയ ആ പ്രവൃത്തിയെക്കുറിച്ച് ഓർക്കുമ്പോൾ ഞാൻ ദൈവത്തോട് കൃതജ്ഞതയുള്ളവനായി തീരാറുണ്ട്. മുറിവു പറ്റിയ സുളുവർഗ്ഗക്കാരെ ഞങ്ങൾ ശുശ്രൂഷിച്ചില്ലായിരുന്നെങ്കിൽ അവരെ ആരും തന്നെ ശുശ്രൂഷിക്കുമായിരുന്നില്ല എന്നു ഞങ്ങൾക്കവിടെ കാണാൻ കഴി ഞ്ഞു. യൂറോപ്യന്മാർ അവരുടെ മുറിവുകൾ കെട്ടുവാൻ തയ്യാറായിരുന്നില്ല. എന്നാൽ മുറിവേറ്റവരെ ശുശ്രൂഷിക്കുന്ന വകുപ്പിന്റെ ചുമതലയുണ്ടായി രുന്ന ഡോക്ടർ സാവേജ് ദയാലുവായിരുന്നു. മുറിവേറ്റവരെ ആശുപത്രിയിൽ എത്തിക്കുകയായിരുന്നു ഞങ്ങളുടെ ചുമതല. തുടർന്നു ശുശ്രൂഷിക്കൽ ഞങ്ങളുടെ ജോലിയായിരുന്നില്ല. ഞങ്ങളുടെ ചുമതലയിൽപ്പെട്ടതായാലും അല്ലെങ്കിലും ആവുന്നത് ചെയ്യാമെന്ന ഉദ്ദേശത്തോടെയാണ് ഞങ്ങൾ യുദ്ധ ത്തിൽ ചേർന്നത്. സുളുവർഗ്ഗക്കാരെ ശുശ്രൂഷിക്കുന്നതിന് യൂറോപ്യന്മാരെ പ്രേരിപ്പിക്കുവാൻ തനിക്കാവില്ലെന്നും അവരെ നിർബന്ധിക്കുക തന്റെ അധി കാരത്തിനപ്പുറത്താണെന്നും നല്ലവനായ ഡോക്ടർ ഞങ്ങളോടു പറഞ്ഞു.

അതിനാൽ ഈ ജീവകാരുണ്യത്തിന്റെ കർമ്മം ഞങ്ങൾ ഏറ്റെടുത്താൽ താൻ കൃതജ്ഞനായിരിക്കുമെന്ന് അദ്ദേഹം പറഞ്ഞു. ഞങ്ങൾക്കത് ചെയ്യാൻ അതിയായ സന്തോഷമായിരുന്നു. അഞ്ചാറ് ദിവസം ശുശ്രൂഷ ലഭിക്കാതെ പഴുത്ത് ദുർഗന്ധം വമിക്കുന്ന കുറെ അധികം സുളുവർഗ്ഗക്കാരുടെ മുറിവുകൾ ഞങ്ങൾക്ക് വൃത്തിയാക്കേണ്ടി വന്നു. ഈ പ്രവൃത്തി ഞങ്ങൾക്കിഷ്ടമായി. ഞങ്ങളോട് സംസാരിക്കാൻ അവർക്കായില്ലെങ്കിലും അവരുടെ ആംഗ്യങ്ങളിൽ നിന്നും കണ്ണുകളുടെ ഭാവചലനങ്ങളിൽ നിന്നും അവരെ രക്ഷിക്കാൻ ഈശ്വരൻ അയച്ചവരാണ് ഞങ്ങളെന്ന് അവർ വിചാരിച്ചിരുന്നതായി തോന്നി.

ഞങ്ങൾ ഏറ്റെടുത്ത പ്രവൃത്തി വളരെ ഭാരിച്ചതായിരുന്നു. ആ മാസത്തിൽ ചില ദിവസം നാൽപതോളം നാഴിക ഞങ്ങൾക്ക് യാത്ര ചെയ്യേണ്ടതായി വന്നു.

ഒരു മാസത്തിനുള്ളിൽ തന്നെ സംഘത്തെ പിരിച്ചുവിട്ടു. സംഘത്തിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ഔദ്യോഗിക രേഖകളിൽ സൂചിപ്പിക്കുകയുണ്ടായി. സംഘാംഗങ്ങൾക്ക് ആ സന്ദർഭത്തിനായുള്ള പ്രത്യേക മെഡലുകൾ കിട്ടി. നന്ദി രേഖപ്പെടുത്തിക്കൊണ്ടുള്ള ഗവർണറുടെ ഒരു കത്തും ഉണ്ടായി. സംഘത്തിലെ മൂന്നു സർജൻറുകൾ (ഉപമേധാവികൾ) ഗുജറാത്തികളായിരുന്നു. ശ്രീ. ഉമെയ് ശങ്കർ മഞ്ചറാം ഷേലത്ത്, സുരേന്ദ്രറായ് ബാവുഭായ് മേധ്, ഹരിശങ്കർ ഈശ്വർ ജോഷി എന്നിവർ. ഈ മൂന്നു പേർ നല്ല ആരോഗ്യമുള്ളവരും കഠിനമായി യത്നിക്കുന്നവരുമായിരുന്നു. മറ്റ് ഇന്ത്യക്കാരുടെ പേരുകൾ ഓർമ്മയിൽ ഇല്ലെങ്കിലും, അവരിലൊരാൾ ഒരു പത്താൻകാരനായിരുന്നുവെന്ന് ഓർക്കുന്നു. ഞങ്ങൾ അയാളെപ്പോലെ വലിയ ഭാരമെടുത്ത് നീങ്ങുന്നതു കാണുമ്പോൾ അയാൾ അദ്ഭുതം പ്രകടിപ്പിച്ചിരുന്നു.

വളരെ മുമ്പ് എന്റെ മനസ്സിൽ ഉരുത്തിരിഞ്ഞ രണ്ടാശയങ്ങൾ ഈ സംഘത്തിൽ പ്രവർത്തിച്ചതോടെ ദൃഢമായി. ഒന്ന്, ജീവിതത്തെ സേവനമായി കാണുന്നവൻ ജീവിതം മുഴുവൻ ബ്രഹ്മചാരിയായിരിക്കണം. രണ്ട്, അയാൾ ദാരിദ്ര്യത്തെ ചങ്ങാതിയായി സ്വീകരിക്കണം. ചെറിയ ചുമതലകളിൽ നിന്നും വലിയ അപകടങ്ങളിൽ നിന്നും തന്നെ പിന്തിരിപ്പിക്കുന്ന യാതൊരു ജോലിയും സ്വീകരിക്കരുത്.

ഞാൻ സംഘത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ ട്രാൻസ്‌വാളിലേക്ക് പെട്ടെന്ന് മടങ്ങാനുള്ള കമ്പികളും കത്തുകളും വന്നുകൊണ്ടിരുന്നു. യുദ്ധത്തിൽ നിന്നു മടങ്ങിയ ഉടനെ ഞാൻ ഫീനിക്സിൽ ചെന്നു സുഹൃത്തുക്കളെ കണ്ട് എത്രയും പെട്ടെന്ന് ജോഹന്നസ്ബർഗിലെത്തി. അവിടെവച്ചാണ് മേൽപ്പറഞ്ഞ അടിയന്തിര നിയമത്തിന്റെ കരടുപകർപ്പ് ഞാൻ വായിക്കാനിടയായത്. അടിയന്തിര നിയമം പ്രസിദ്ധീകരിച്ച ട്രാൻസ്‌വാൾ സർക്കാരിന്റെ 1906 ആഗസ്റ്റ് 22- ലെ അസാധാരണ ഗസറ്റ് ഞാൻ ഓഫീസിൽ നിന്നെടുത്ത് വീട്ടിലേക്കു കൊണ്ടുപോയി. വീടിനടുത്തുള്ള കുന്നിൻ മുകളിൽ ഒരു സ്നേഹിതനോടൊപ്പമിരുന്ന് അടിയന്തിര നിയമത്തിന്റെ കരടുപകർപ്പ് ഗുജറാത്തി ഭാഷയിലുള്ള

ഇന്ത്യൻ ഒപ്പീനിയനുവേണ്ടി തർജ്ജമ ആരംഭിച്ചു. അടിയന്തിര നിയമത്തിലെ വകുപ്പുകൾ ഓരോന്നായി വായിച്ചപ്പോൾ ഞാൻ ഞെട്ടിപ്പോയി. ഇന്ത്യക്കാരോടുള്ള വെറുപ്പല്ലാതെ അതിൽ മറ്റൊന്നും ഉണ്ടായിരുന്നില്ല. അടിയന്തിര നിയമം പാസ്സാക്കുകയും ഇന്ത്യക്കാർ അത് വിധേയത്വത്തോടെ സ്വീകരിക്കുകയും ചെയ്താൽ ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാർക്ക് പൂർണനാശമായിരിക്കും ഫലമെന്ന് എനിക്കു തോന്നി. അത് ഇന്ത്യക്കാരെ സംബന്ധിച്ച് ജീവൻമരണ പ്രശ്നമാണെന്ന് എനിക്കു ബോദ്ധ്യമായി. നിവേദനങ്ങളും ഹർജികളും നിഷ്ഫലങ്ങളാണെന്നു തെളിഞ്ഞാൽ തന്നെയും ഇന്ത്യക്കാർ കയ്യും കെട്ടി ഇരിക്കരുതെന്നും എനിക്കു തോന്നി. മരണമാണ് ഈ നിയമങ്ങൾക്കു കീഴടങ്ങുന്നതിനേക്കാൾ നല്ലത്. എന്നാൽ എങ്ങനെ മരിക്കും? ഞങ്ങൾക്ക് തെരഞ്ഞെടുക്കാൻ മരണമോ, വിജയമോ അല്ലാതെ മറ്റൊന്നും ഇല്ലാത്ത പ്രതിസന്ധിയിലെത്താൻ ഞങ്ങൾ എന്താണ് ചെയ്യേണ്ടത്? എനിക്കു മുമ്പിൽ ഭേദിക്കാനാവാത്ത ഒരു മതിൽ ഉള്ളതായി തോന്നി. അതിനാൽ എനിക്കെന്റെ വഴി കണ്ടെത്താൻ കഴിഞ്ഞില്ല. എന്നെ ഭയങ്കരമായി അലട്ടിയ ആ കരടുപകർപ്പിലെ കാര്യങ്ങൾ വായനക്കാർക്കായി സംഗ്രഹിക്കാം:

ട്രാൻസ്വാളിൽ താമസിക്കാൻ അവകാശമുണ്ടായിരുന്ന എട്ടു വയസ്സിനു മുകളിലുള്ള കുട്ടികളുൾപ്പെടെ ഇന്ത്യക്കാർ സ്ത്രീയും, പുരുഷനും, ഏഷ്യാറ്റിക്സ് രജിസ്ട്രാർക്കു മുമ്പാകെ പേര് രജിസ്റ്റർ ചെയ്ത് സർട്ടിഫിക്കറ്റ് വാങ്ങണം.

ട്രാൻസ്വാളിൽ താമസിക്കാൻ വേണ്ടി ഇന്ത്യക്കാർക്ക് മുമ്പ് ലഭിച്ചിട്ടുള്ള അനുമതിപത്രം രജിസ്ട്രാർക്കു നൽകുകയും പുതിയ അപേക്ഷാഫോറത്തിൽ അപേക്ഷകന്റെ പേര്, വീട്, ജാതി, പ്രായം മുതലായവ രേഖപ്പെടുത്തുകയും വേണം. അതിനു പുറമെ അപേക്ഷകനെ തിരിച്ചറിയാൻ ശരീരത്തിലെ പ്രധാന അടയാളങ്ങൾ രേഖപ്പെടുത്തണമായിരുന്നു. കൂടാതെ വിരലടയാളവും നൽകേണ്ടിയിരുന്നു. ഒരു നിശ്ചിത തിയതിക്കു മുമ്പ് രജിസ്റ്റർ ചെയ്യാൻ അപേക്ഷ നൽകാത്ത ഇന്ത്യക്കാർക്ക് ട്രാൻസ്വാളിൽ താമസിക്കാൻ അവകാശം ഉണ്ടായിരുന്നില്ല. അപേക്ഷ നൽകാത്തവരെ ശിക്ഷിക്കാനും, പിഴ അടപ്പിക്കാനും, നാടു കടത്താനും കോടതിക്ക് അധികാരമുണ്ടായിരുന്നു. പ്രായപൂർത്തിയാവാത്ത കുട്ടികൾക്കുവേണ്ടി അപേക്ഷ നൽകേണ്ടതും വിരലടയാളങ്ങൾക്കും മറ്റു കാര്യങ്ങൾക്കുമായി കുട്ടികളെ രജിസ്ട്രാറുടെ അടുത്ത് കൊണ്ടുവരേണ്ടതും മാതാപിതാക്കളായിരുന്നു. മാതാപിതാക്കൾ അതു ചെയ്തില്ലെങ്കിൽ പതിനാറു വയസ്സാവുമ്പോൾ കുട്ടി തന്നെ അതു ചെയ്യണമെന്നായിരുന്നു നിയമം. അതിൽ വീഴ്ച വരുത്തിയാൽ മാതാപിതാക്കൾ അനുഭവിക്കേണ്ട ശിക്ഷ ആ കുട്ടിയും അനുഭവിക്കേണ്ടി വരും. രജിസ്ട്രേഷൻ സർട്ടിഫിക്കറ്റ് ഒരു പോലീസ് ഉദ്യോഗസ്ഥൻ എപ്പോൾ, എവിടെവച്ച് ആവശ്യപ്പെട്ടാലും കാണിച്ചുകൊടുക്കാനുള്ള ഉത്തരവാദിത്വം അപേക്ഷകനുണ്ടായിരുന്നു. രജിസ്ട്രേഷൻ സർട്ടിഫിക്കറ്റ് അയാൾ കാണിച്ചുകൊടുത്തില്ലെങ്കിൽ, ആ കുറ്റത്തിന് അയാളെ ജയിലിൽ അടയ്ക്കാനോ, പിഴ വസൂലാക്കാനോ സർക്കാരിന് അവകാശം

ഉണ്ടായിരുന്നു. പൊതുവഴിയിൽ കൂടി നടന്നുപോകുന്ന ഒരാളോട് സർട്ടിഫി ക്കറ്റ് ചോദിക്കാം. വീടുകളിൽ കടന്നുചെന്ന് സർട്ടിഫിക്കറ്റ് പരിശോധിക്കാനു ള്ള അവകാശവും പോലീസുദ്യോഗസ്ഥനുണ്ടായിരുന്നു. മറ്റെവിടെ നിന്നും ട്രാൻസ്‌വാളിലേക്ക് വരുന്ന ഏതൊരു ഇന്ത്യക്കാരനും, സർട്ടിഫിക്കറ്റ് അവിട ത്തെ ഉദ്യോഗസ്ഥനെ കാണിക്കണമായിരുന്നു. എന്തെങ്കിലും ആവശ്യത്തിന് കോടതിയിൽ ചെന്നാലും വ്യാപാര ലൈസൻസോ, സൈക്കിൾ ലൈസൻസോ നൽകുന്ന റവന്യൂ ആഫീസുകൾ ആവശ്യപ്പെട്ടാലും സർട്ടിഫിക്കറ്റ് കാണിച്ചു കൊടുക്കണമായിരുന്നു. അതായത് സർക്കാർ ഓഫീസുകളിൽ എന്തെങ്കിലും ആവശ്യത്തിനായി ഒരിന്ത്യക്കാരൻ ചെന്നാൽ അധികൃതർക്ക് അപേക്ഷ സ്വീകരി ക്കുന്നതിന് മുമ്പ് സർട്ടിഫിക്കറ്റ് ആവശ്യപ്പെടാം. സർട്ടിഫിക്കറ്റ് കാണിക്കാൻ വിസമ്മതിക്കുകയോ ആളെ തിരിച്ചറിയാൻ നിയമപ്രകാരമുള്ള വിവരങ്ങൾ കൊടുക്കാതിരിക്കുകയോ ചെയ്താൽ അത് കുറ്റമായി കണക്കാക്കി അയാളെ ജയിലിലടയ്ക്കാനും, പിഴ വസൂലാക്കാനും, അടിയന്തിരനിയമത്തിന്റെ കരടു പകർപ്പിൽ വ്യവസ്ഥ ചെയ്തിരുന്നു.

ലോകത്ത് ഒരിടത്തും സ്വതന്ത്രരായ മനുഷ്യരുടെ നേർക്ക് ഇത്തരം നിയ മം പ്രയോഗിച്ചതായി എനിക്കറിയില്ല. നെറ്റാളിൽ കരാർ ജോലിയിൽ കഴിയുന്ന ഇന്ത്യക്കാർ കർശനമായ അനുമതിപത്ര വ്യവസ്ഥയ്ക്ക് വിധേയരാണെന്ന കാര്യം എനിക്കറിയാം. പക്ഷേ ആ സാധുക്കളെ സ്വതന്ത്രരായി കണക്കാക്കാനാ വില്ലല്ലോ. അടിയന്തിരനിയമം വച്ചുനോക്കുമ്പോൾ നെറ്റാളിലെ കരാർ ജോലി ക്കാരുടെ അവസ്ഥ എത്ര ഭേദം. അടിയന്തിരനിയമങ്ങളിലെ ശിക്ഷകളുമായി ആ ശിക്ഷകൾ തട്ടിച്ചുനോക്കുമ്പോൾ, നെറ്റാളിലെ വ്യവസ്ഥയനുസരിച്ചുള്ള ശിക്ഷാനിയമങ്ങൾ വെറും ഈച്ചയുടെ കടിയായേ തോന്നൂ. ട്രാൻസ്‌വാളിൽ കച്ചവടം നടത്തുന്ന ലക്ഷക്കണക്കിന് സ്വത്തുള്ള ഒരാളെ ഈ നിയമം ഉപയോ ഗിച്ച് നാടു കടത്താം. അങ്ങനെ അയാളെ നശിപ്പിക്കാം. ഈ നിയമങ്ങളിലെ ചില വകുപ്പുകൾ ലംഘിച്ചതിനു ചിലരെ നാടുകടത്തിയത്, ക്ഷമയുള്ള വായന ക്കാരന് വഴിയെ കാണാം. ഇന്ത്യയിലെ കുറ്റവാളികളായ ഗോത്ര വംശജർക്ക് നേ രെ പ്രയോഗിച്ചിരുന്ന കഠിന നിയമങ്ങളുമായിട്ടേ, ട്രാൻസ്‌വാളിലെ ഈ അടിയ ന്തിരനിയമത്തിനു താരതമ്യമുള്ളൂ. അങ്ങനെ താരതമ്യം ചെയ്യുമ്പോൾ പുതിയ നിയമം കടുപ്പത്തിൽ ഒട്ടും താഴെ അല്ലെന്നു കാണാം. വിരലടയാളം ആവശ്യപ്പെടുന്നത് ദക്ഷിണാഫ്രിക്കയിൽ പുതുമയുള്ള ഒന്നായിരുന്നു. ഈ വിഷയത്തെക്കുറിച്ച് പഠിക്കാൻ പോലീസ് ഉദ്യോഗസ്ഥനായ മി. ഹെൻറിയു ടെ ഒരു പുസ്തകം ഞാൻ വായിക്കാനിടയായി. കുറ്റവാളികളിൽ നിന്നു മാത്ര മെ വിരലടയാളം എടുക്കാൻ നിയമമുള്ളുവെന്നാണ് എനിക്കതിൽ നിന്നു മനസ്സിലാക്കാൻ കഴിഞ്ഞത്. അതെന്നെ ഞെട്ടിച്ചു. സ്ത്രീകളും പതിനാറുവയ സ്സിനു താഴെയുള്ള കുട്ടികളും രജിസ്റ്റർ ചെയ്യണമെന്ന നിർദ്ദേശം വരുന്നത് ആദ്യമായിട്ടായിരുന്നു താനും.

പ്രധാനപ്പെട്ട ഇന്ത്യക്കാരുടെ ഒരു ചെറിയ യോഗം പിറ്റേന്നു ചേർന്നു.

അവർക്ക് ഞാൻ അടിയന്തിരനിയമത്തിന്റെ അർത്ഥം പദാനുപദം വിശദീകരിച്ചു കൊടുത്തു. എന്നെ, അത് എത്രകണ്ട് ഞെട്ടിച്ചോ, അതുപോലെ അവരേയും ഞെട്ടിച്ചു. അവരിലൊരാൾ വികാരാധിക്യത്താൽ ഇങ്ങനെ പറഞ്ഞു: "എന്റെ ഭാര്യയോട് സർട്ടിഫിക്കറ്റ് ചോദിച്ച് ആരെങ്കിലും വന്നാൽ, എന്തൊക്കെ സംഭവിച്ചാലും ഞാനയാളെ വെടിവയ്ക്കും". ഞാനയാളെ ശാന്തനാക്കിയതിനുശേഷം യോഗത്തെ അഭിസംബോധന ചെയ്ത് ഇങ്ങനെ പറഞ്ഞു: "ഇത് ഗുരുതരമായ പ്രതിസന്ധിയുടെ ഘട്ടമാണ്. അടിയന്തിരനിയമം പാസ്സാക്കുകയും നമ്മൾ അതിനു കീഴടങ്ങുകയും ചെയ്താൽ ദക്ഷിണാഫ്രിക്ക മുഴുവനും അത് അനുകരിക്കും. ദക്ഷിണാഫ്രിക്കയിലെ നമ്മുടെ നിലനിൽപ്പിന്റെ വേര് അറുക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതാണ് അതെന്ന് എനിക്കു തോന്നുന്നു. നമ്മെ ഇവിടെ നിന്ന് ആട്ടിയോടിക്കാനുള്ള അവസാനത്തെ വിദ്യയല്ല ഇത്. ആദ്യത്തെ വിദ്യയാണിത്. ട്രാൻസ്വാളിലെ പത്തുപതിനയ്യായിരം ഇന്ത്യക്കാരുടെ മാത്രം പ്രശ്നമല്ലിത്. ദക്ഷിണാഫ്രിക്കയിൽ കഴിയുന്ന ഇന്ത്യക്കാരുടെ മുഴുവൻ പ്രശ്നമാണിത്. അതുകൊണ്ട് അവരുടെ രക്ഷയ്ക്ക് ഉത്തരവാദിത്വത്തോടെ നമ്മൾ പൊരുതേണ്ടതുണ്ട്. ഈ നിയമനിർമ്മാണത്തിന്റെ ഉള്ളുകള്ളികൾ മനസ്സിലാക്കിയാൽ ഇന്ത്യക്കാരന്റെ അഭിമാനസംരക്ഷണം നമ്മുടെ കൈയിലാണെന്ന് കാണാനാവും. എന്തെന്നാൽ ഈ അടിയന്തിരനിയമം നമ്മെ മാത്രമല്ല നമ്മുടെ മാതൃരാജ്യത്തെക്കൂടി അപമാനിക്കാനുള്ളതാണ്. അപമാനം യഥാർത്ഥത്തിൽ കുടികൊള്ളുന്നത് നിരപരാധികളെ താഴ്ത്തിക്കെട്ടുന്നതിലാണ്. ഇങ്ങനെ ഒരു നിയമനിർമ്മാണത്തിനു നാം അർഹരാണെന്ന് പറയുവാൻ ആരെങ്കിലും ഒരുമ്പെടുമെന്ന് തോന്നുന്നില്ല. നമ്മൾ നിരപരാധികളാണ്. രാജ്യത്തെ ഏതെങ്കിലും ഒരു നിരപരാധിയെ അപമാനിച്ചാൽ അത്, ആ രാജ്യത്തെ മുഴുവൻ അപമാനിക്കുന്നതിനു തുല്യമാണ്. നാം കോപിച്ചിട്ടോ, ക്ഷമയില്ലാതെ പെരുമാറിയിട്ടോ, വിവേകമില്ലാതെ പ്രവർത്തിച്ചിട്ടോ, ഒരു കാര്യവുമില്ല. ഈ ആക്രമണത്തിൽ നിന്ന് ഇവയ്ക്കൊന്നും നമ്മെ രക്ഷപ്പെടുത്താനാവില്ല. എതിർക്കാനുള്ള മാർഗ്ഗങ്ങൾ ശാന്തമായി ആലോചിച്ച് ഐകമത്യത്തോടെ, ധീരതയോടെ നടപ്പാക്കുകയാണ് വേണ്ടത്. അതിനു സഹിക്കേണ്ടി വരുന്ന കഷ്ടതകൾ ഏറ്റെടുത്തുകൊണ്ട് മുന്നോട്ടു നീങ്ങിയാൽ ഈശ്വരൻ സഹായത്തിനെത്താതിരിക്കില്ല". വന്നവർക്കെല്ലാം സ്ഥിതിഗതികളുടെ ഗൗരവം മനസ്സിലായി. ഒരു പൊതുയോഗം വിളിച്ചു കൂട്ടാനും ചില പ്രമേയങ്ങൾ അവതരിപ്പിച്ച് പാസ്സാക്കാനും അവർ തീരുമാനിച്ചു. ജൂതന്മാരുടെ വക ഒരു കൊട്ടക അതിനായി വാടകയ്ക്കെടുക്കുകയും ചെയ്തു.

## അദ്ധ്യായം 12

# സത്യാഗ്രഹത്തിന്റെ ആഗമനം

1906 സെപ്റ്റംബർ 11ന് യോഗം യഥാവിധി നടന്നു. ട്രാൻസ്‌വാളിലെ പലയിടത്തു നിന്നും പ്രതിനിധികൾ സന്നിഹിതരായിരുന്നു. ഞാൻ കൂടി സഹായിച്ച് രൂപപ്പെടുത്തിയ പ്രമേയങ്ങളുടെ ആന്തരാർത്ഥങ്ങൾ പൂർണമായി ഗ്രഹിക്കാൻ എനിക്ക് തന്നെ കഴിഞ്ഞിരുന്നില്ല എന്ന കാര്യം സമ്മതിക്കേണ്ടിയിരുന്നു. അവ എന്തെല്ലാം സംഭവവികാസങ്ങൾക്ക് കാരണമാകുമെന്ന് മുൻകൂട്ടി എനിക്കു കണക്കാക്കാനും കഴിഞ്ഞില്ല. പഴയ എമ്പയർ തിയറ്ററിന്റെ നിലം മുതൽ മുകൾത്തട്ടുവരെ ആളുകൾ നിറഞ്ഞുകവിഞ്ഞു. അസാധാരണമായ എന്തോ സംഭവിക്കാൻ പോകുന്നു എന്ന പ്രതീക്ഷയാണ് ഓരോ മുഖത്തും കാണപ്പെട്ടത്. ട്രാൻസ്‌വാൾ ബ്രിട്ടീഷിന്ത്യൻ സംഘത്തിന്റെ ചെയർമാനായ മി. അബ്ദുൾഗനിയായിരുന്നു യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചത്. അദ്ദേഹം ട്രാൻസ്‌വാളിലെ ഏറ്റവും പഴയ ഇന്ത്യൻ നിവാസികളിലൊരാളായിരുന്നു. മമ്മദ് കസം കമ്രുദീൻ എന്ന പ്രസിദ്ധമായ കച്ചവടസ്ഥാപനത്തിന്റെ ജോഹാനസ്ബർഗ് ശാഖയുടെ മാനേജരും പങ്കാളിയുമായിരുന്നു അദ്ദേഹം. ഈ യോഗത്തിൽ പാസ്സാക്കിയ ഏറ്റവും പ്രധാന പ്രമേയം നാലാമത്തേതാണ്. തങ്ങളുടെ എതിർപ്പു വകവയ്ക്കാതെ അടിയന്തിരനിയമം സർക്കാർ അംഗീകരിച്ചാൽ അതിനു കീഴടങ്ങാതെ എന്തുശിക്ഷ അനുഭവിക്കാനും ഇന്ത്യക്കാർ തയ്യാറാണെന്ന് തീരുമാനിക്കുന്നതായിരുന്നു പ്രസിദ്ധമായ ആ പ്രമേയം.

ഞാൻ യോഗത്തിന് പ്രമേയം വ്യക്തമാക്കിക്കൊടുത്തപ്പോൾ ക്ഷമാപൂർവം സദസ്യർ അതു ശ്രദ്ധിച്ചു. ഹിന്ദിയിലും ഗുജറാത്തിയിലുമാണ് യോഗനടപടികൾ നടന്നത്. അതുകൊണ്ട് ആർക്കും അത് മനസ്സിലായില്ലെന്ന് പറയാനാവില്ല. തമിഴർക്കും തെലുങ്കന്മാർക്കും, ഹിന്ദിയും ഗുജറാത്തിയും അറിയാത്തതുകൊണ്ട് അവർക്കായി അവരുടെ ഭാഷയിൽ പ്രസംഗകർ കാര്യങ്ങൾ വിശദമാക്കിക്കൊടുത്തു. പ്രമേയം യഥാവിധി അവതരിപ്പിച്ചു പിൻതാങ്ങപ്പെട്ടു. പല പ്രസംഗകരും അതിനെ അനുകൂലിച്ചു സംസാരിച്ചു. അതിലൊരാൾ സേഠ് ഹാജി ഹബീബായിരുന്നു. അദ്ദേഹം, ദക്ഷിണാഫ്രിക്കയിലെ വളരെ പഴക്കവും അനുഭവജ്ഞാനവുമുള്ള ഒരു സ്ഥിരതാമസക്കാരനായിരുന്നു. അദ്ദേഹം വികാരഭരിതമായി യോഗത്തിൽ സംസാരിച്ചു. ഇത്തരം അധഃപതിച്ച നിയമങ്ങൾക്ക് ഭീരുത്വത്തോടെ കീഴടങ്ങരുത്. ഈശ്വരനെ സാക്ഷി നിർത്തി ഈ പ്രമേയം പാസ്സാക്കണമെന്ന് അദ്ദേഹം ക്ഷോഭത്തോടെ പറഞ്ഞു. താൻ ഈ നിയമത്തിന് കീഴടങ്ങില്ലെന്ന് ഈശ്വരനാമത്തിൽ പ്രഖ്യാപിക്കുന്നതോടൊപ്പം മറ്റുള്ളവരോട് അപ്രകാരം ചെയ്യാൻ അദ്ദേഹം ഉപദേശിക്കുകയും ചെയ്തു. പ്രമേയത്തെ അനുകൂലിച്ചുകൊണ്ട് പ്രകോപിതരായി മറ്റുള്ളവരും ശക്തിയുക്തം

സംസാരിച്ചു. എന്നാൽ സേഠ് ഹാജി ഹബീബ് പ്രസംഗത്തിനിടയിൽ ആ ദൃഢ പ്രഖ്യാപനം നടത്തിയപ്പോൾ ഞാനാകെ നടുങ്ങിപ്പോയി. ഞാൻ കൂടുതൽ ശ്രദ്ധാലുവായി. അപ്പോൾ മാത്രമാണ് എനിക്കും സമുദായത്തിനും ഉള്ള ഉത്തര വാദിത്വം എനിക്കു മനസ്സിലായത്. കൂടുതൽ ആലോചനയുടെയും പുതിയ അനുഭവങ്ങളുടെയും വെളിച്ചത്തിൽ ഇന്ത്യൻ സമൂഹം മുമ്പ് പാസ്സാക്കിയിട്ടു ള്ള പല പ്രമേയങ്ങളും ഭേദഗതി ചെയ്തിട്ടുണ്ട്. അതുപോലെ പാസ്സാക്കിയ പ്രമേയങ്ങൾ പലരും അനുസരിക്കാതെയും ഇരുന്നിട്ടുണ്ട്. പ്രമേയങ്ങൾ ഭേദഗ തി ചെയ്യുന്നതും അനുസരിക്കാതിരിക്കുന്നതും ലോകത്തിലെങ്ങും പൊതു വെ സാധാരണമാണ്. എന്നാലും ആരും ഇത്തരം പ്രമേയങ്ങളിൽ ദൈവനാമം കൊണ്ടുവരാറില്ല. താത്ഥികമായി പ്രമേയവും ദൈവനാമത്തിലുള്ള പ്രതിജ്ഞ യുമായി വ്യത്യാസമില്ല. ബുദ്ധിമാനായ ഒരുവൻ മനഃപൂർവം ഏതെങ്കിലും ഒരു തിരുമാനം എടുത്താൽ അതിൽ നിന്ന് അയാൾ ഒരു തലനാരിഴയ്ക്ക് മാറി ല്ല. അയാളെ സംബന്ധിച്ചിടത്തോളം തന്റെ തീരുമാനത്തിന് ദൈവത്തെ സാക്ഷിനിർത്തി ചെയ്ത പ്രതിജ്ഞയോളം ശക്തിയുണ്ട്. പക്ഷേ, ലോകം തത്ത്വങ്ങൾ ശ്രദ്ധിക്കാറില്ല. ദൈവത്തിന്റെ പേരിൽ ചെയ്ത പ്രതിജ്ഞയ്ക്കും സാധാരണ തിരുമാനത്തിനും ധ്രുവാന്തരങ്ങളുടെ അകൽച്ചയുണ്ടെന്ന് അവർ കരുതുന്നു. സാധാരണ തീരുമാനമെടുത്ത ഒരാൾ അയാളുടെ തീരുമാന ത്തിൽ നിന്ന് പിൻവാങ്ങിയാൽ ലജ്ജിക്കില്ല. എന്നാൽ പ്രതിജ്ഞ ചെയ്ത ആൾ അത് ലംഘിച്ചാൽ അയാൾ ലജ്ജ മാത്രമല്ല പേറേണ്ടി വരുന്നത്; അയാൾ പാപി എന്ന പേരുകൂടി ഏറ്റുവാങ്ങേണ്ടിവരുന്നു. സാങ്കല്പികമായ ഈ വ്യത്യാ സം മനുഷ്യമനസ്സിൽ ആഴത്തിൽ വേരൂന്നിയിരിക്കുകയാണ്. ഒരു ജഡ്ജിയു ടെ മുമ്പാകെ സത്യം മാത്രം നൽകാമെന്നു പ്രതിജ്ഞയെടുക്കുന്നവന്റെ പ്രസ് താവന അസത്യമാണെന്നു തെളിഞ്ഞാൽ നിയമാനുസൃതം അയാൾ കുറ്റക്കാര നാകുന്നു. കഠിനശിക്ഷ ഏറ്റുവാങ്ങേണ്ടിയും വരുന്നു.

എന്നിൽ ഈ ചിന്ത വന്നുനിറഞ്ഞതുകൊണ്ടും ഗൗരവങ്ങളായ പ്രതിജ്ഞ കളുടെ ഗുണങ്ങളെപ്പറ്റി അനുഭവത്തിലൂടെ എനിക്കറിയാവുന്നതുകൊണ്ടു മാണ് സേഠ് ഹാജി ഹബീബിന്റെ പ്രതിജ്ഞയെപ്പറ്റിയുള്ള അഭിപ്രായം കേട്ട പ്പോൾ ഞാൻ ഞെട്ടിയത്. അതുകൊണ്ടാണ് അതിന്റെ ഭവിഷ്യത്തുകളെപ്പറ്റി ഒരു നിമിഷം ഞാൻ ചിന്തിച്ചുപോയത്. എന്നാൽ ചിന്താക്കുഴപ്പം പിന്നീട് ആഹ്ലാദമായി മാറി. യോഗത്തിനെത്തുമ്പോൾ പ്രതിജ്ഞ ചെയ്യണമെന്നോ മറ്റുള്ളവരെ അതിലേക്ക് ക്ഷണിക്കണമെന്നോ എനിക്ക് ഉദ്ദേശം ഉണ്ടായിരുന്നി ല്ല. എന്നാൽ സേഠിന്റെ അഭിപ്രായം വന്നപ്പോൾ സസന്തോഷം ഞാൻ അതി നെ സ്വാഗതം ചെയ്തു. അതോടൊപ്പം ഒരു പ്രതിജ്ഞയുടെ അർത്ഥവും ഭവി ഷ്യത്തും എന്താണെന്ന് ജനങ്ങൾക്ക് വിവരിച്ചു കൊടുക്കണമെന്നും എനിക്കു തോന്നി. എന്നിട്ടവർ പ്രതിജ്ഞ ചെയ്യാൻ സന്നദ്ധരാണെങ്കിൽ അവരെ പ്രോൽ സാഹിപ്പിക്കണം. അല്ലെങ്കിൽ അവസാന പരീക്ഷയ്ക്ക് അവരിനിയും സജ്ജരാ യിട്ടില്ലെന്ന് മനസ്സിലാക്കാമല്ലോ. അതുകൊണ്ട് ഞാൻ സേഠ് ഹാജി ഹബീബിന്റെ

അഭിപ്രായത്തിലെ ആന്തരാർത്ഥങ്ങൾ യോഗത്തിനു വ്യക്തമാക്കിക്കൊടുക്കാനുള്ള അനുമതി അദ്ധ്യക്ഷനോട് ആവശ്യപ്പെട്ടു. ഉടനെ തന്നെ അദ്ധ്യക്ഷൻ സസന്തോഷം അതു നൽകി. ഞാൻ യോഗത്തെ അഭിസംബോധന ചെയ്യാൻ എഴുന്നേറ്റു. അന്നത്തെ എന്റെ അഭിപ്രായങ്ങളുടെ ചുരുക്കം ഇന്നെനിക്ക് ഓർക്കാൻ കഴിയുന്ന വിധത്തിൽ ചുവടെ ചേർക്കാം:

"നാം ഇന്നുവരെ പാസ്സാക്കിയിട്ടുള്ള പ്രമേയങ്ങളിൽ നിന്ന് ഈ പ്രമേയത്തിന് വളരെ അധികം അന്തരമുണ്ട്. ഇത് പാസ്സാക്കുന്ന രീതിയിലും ആ അന്തരം ഉണ്ട്. വളരെ ഗൗരവപൂർവമായ തിരുമാനമാണിത്. നാമിപ്പോൾ എടുക്കുന്ന തിരുമാനത്തെപ്പറ്റി പറയുന്നതിന്റെ പൂർണതയെ ആശ്രയിച്ചാണ് ദക്ഷിണാഫ്രിക്കയിലെ നമ്മുടെ നിലനിൽപ്പ്. അതിനായി നമ്മുടെ സുഹൃത്ത് നിർദ്ദേശിച്ച രീതി പുതുമയുള്ളതും ഗംഭീരവുമാണ്. ഈ വിധത്തിൽ പ്രമേയം പാസാക്കണമെന്നുള്ള ഉദ്ദേശത്തോടെയല്ല ഞാനീ യോഗത്തിൽ പങ്കെടുക്കുവാൻ വന്നത്. അതുകൊണ്ട് സേഠ് ഹാജി ഹബീബിന്റെ മതിപ്പും അതോടൊപ്പം ഉത്തരവാദിത്വവും വർദ്ധിക്കുന്നു. അദ്ദേഹത്തിന്റെ പ്രശസ്തി എവിടെയും അലയടിയ്ക്കത്തക്ക അദ്ദേഹത്തിന്റെ അഭിപ്രായത്തെ ഞാൻ ഹൃദയംഗമായി അഭിനന്ദിക്കുന്നു. നിങ്ങളിതു സ്വീകരിക്കുന്നപക്ഷം നിങ്ങളും അദ്ദേഹത്തിന്റെ ഉത്തരവാദിത്വത്തിൽ പങ്കാളികളാവുകയാണ്. ഈ ഉത്തരവാദിത്വം എന്താണെന്ന് നിങ്ങൾ മനസ്സിലാക്കണം. ഒരു സമുദായസേവകനും ഉപദേശകനും എന്ന നിലയിൽ ഇതു നിങ്ങൾക്ക് വ്യക്തമാക്കിത്തരേണ്ട കടമ എന്റേതാണ്.

"ഹിന്ദുമതവും ഇസ്ലാംമതവും പേരിൽ രണ്ടാണെങ്കിലും നമ്മൾ വിശ്വസിക്കുന്നത് ഒരൊറ്റ ദൈവത്തിലാണ്. ആ ദൈവത്തെ സാക്ഷിനിർത്തി സത്യം ചെയ്താലും, വാക്കു കൊടുത്താലും അത് നിസ്സാരകാര്യമായി കണക്കാക്കാനൊക്കില്ല. അപ്രകാരം സത്യം ചെയ്തിട്ട് അത് ലംഘിച്ചാൽ നാം ദൈവത്തിനും മനുഷ്യനും മുമ്പിൽ കുറ്റക്കാരാവുന്നു. ആലോചിച്ചുറച്ച് ഒരു പ്രതിജ്ഞയെടുത്തിട്ട് അത് ലംഘിക്കുന്നവൻ പൗരുഷമില്ലാത്തവനാണെന്നാണ് എന്റെ വ്യക്തിപരമായ അഭിപ്രായം. രസം തേച്ചുപിടിപ്പിച്ച ചെമ്പുനാണയം രൂപാ അല്ലാതാകുമ്പോൾ, അതിന്റെ സത്യം കണ്ടുപിടിക്കുമ്പോൾ നാണയത്തിന് വില ഇല്ലാതാകുന്നതോടൊപ്പം ഉടമസ്ഥന് ശിക്ഷ ലഭിക്കുകയും ചെയ്യും. അതുപോലെ ആലോചിക്കാതെ പ്രതിജ്ഞ ചെയ്യുകയും പിന്നീടത് ലംഘിക്കുകയും ചെയ്യുന്നവൻ തൃണതുല്യമായിത്തീരും. അവൻ ഇഹപരലോകങ്ങളിൽ ശിക്ഷാർഹനാവുകയും ചെയ്യും. ശക്തമായ ഇത്തരം ഒരു ശപഥമാണ് സേഠ് ഹാജി ഹബീബ് നിങ്ങളെക്കൊണ്ട് ചെയ്യിക്കാൻ പോകുന്നത്. നിങ്ങളാരും വിവേകമില്ലാത്ത കുട്ടികളല്ല. നിങ്ങൾ ലോകം കണ്ടിട്ടുള്ളവരും വേണ്ടത്ര പ്രായമുള്ളവരുമാണ്. ചെറുതും വലുതുമായ ചുമതലകൾ വഹിച്ചിട്ടുള്ള പ്രതിനിധികളാണ് നിങ്ങളിൽ പലരും. പ്രതിജ്ഞയെടുത്തതെന്തിനായിരുന്നെന്ന് അറിയാത്തതുകൊണ്ട് തന്നെ അതിൽ നിന്നൊഴിവാക്കണമെന്ന് പിന്നീട് പറയാൻ ഇവിടെ കൂടിയിട്ടുള്ള ആർക്കും അവകാശമില്ല.

"പ്രതിജ്ഞകളും വ്രതനിഷ്ഠകളും അപൂർവസന്ദർഭങ്ങളിൽ മാത്രമെ പാടുള്ളുവെന്നാണ് എനിക്കു തോന്നുന്നത്. ധാരാളം പ്രതിജ്ഞ എടുക്കുന്ന വൻ തീർച്ചയായും കാൽവഴുതി വീഴാം. ദക്ഷിണാഫ്രിക്കയിൽ ഇന്ത്യക്കാർക്ക് പ്രതിജ്ഞയെടുക്കാനാവശ്യമായ വിഷമഘട്ടം ചരിത്രത്തിലുണ്ടെങ്കിൽ, അത് ഇതാണെന്നാണ് എനിക്കു തോന്നുന്നത്. ഒരു മഹത്തായ കാര്യം കരുതലോടും ജാഗ്രതയോടും കൂടി ചെയ്യുന്നതിലാണ് വിവേകമിരിക്കുന്നത്. എന്നാലിപ്പോൾ അത്തരം അതിരുകളെല്ലാം കടന്നിരിക്കുകയാണ്. മര്യാദയുടെ എല്ലാ വഴികളും ഉപേക്ഷിച്ചിരിക്കുകയാണ് സർക്കാർ. നമ്മെ വലയം ചെയ്തിരിക്കുന്ന ഈ ഘോരാഗ്നിയ്ക്കു മുമ്പിൽ സർവ്വസ്വവും നമുക്ക് ബലിയർപ്പിക്കാൻ കഴിഞ്ഞില്ലെങ്കിൽ, കൈയും കെട്ടി നോക്കിയിരിക്കയാണെങ്കിൽ നമ്മുടെ അയോഗ്യതയും ഭീരുത്വവും വെളിവാക്കുകയാണ് നാം ചെയ്യുന്നത്. അതുകൊണ്ട്, പ്രതിജ്ഞ എടുക്കാൻ പറ്റിയ സമയമാണിത് എന്നതിൽ സന്ദേഹമില്ല. എങ്കിലും, പ്രതിജ്ഞ എടുക്കാൻ ആവശ്യമായ മനഃശക്തിയും പ്രാപ്തിയും നമുക്കോരോരുത്തർക്കും ഉണ്ടോ എന്നു പരിശോധിക്കുന്നത് നന്നായിരിക്കും. പ്രതിജ്ഞ, അതെടുക്കുന്നവൻെറ മാത്രം ബാദ്ധ്യതയായതുകൊണ്ട്, ഇത്തരം കാര്യങ്ങൾ ഭൂരിപക്ഷത്തിൻെറ വോട്ടിനാൽ തീരുമാനിച്ചു കൂടാ. പുറത്തുള്ളവർക്കിടയിൽ എന്തെങ്കിലും സ്വാധീനം ചെലുത്താൻ വേണ്ടി ആകരുത് ഇത്തരം പ്രതിജ്ഞകൾ. പ്രാദേശിക, സാമ്രാജ്യത്വ, ഇന്ത്യൻ ഭരണകൂടങ്ങളിൽ ഈ പ്രതിജ്ഞ എന്തെന്ത് അഭിപ്രായങ്ങൾ സ്വരൂപിക്കുന്നുവെന്ന് ആരും ശ്രദ്ധിക്കേണ്ടതില്ല. ഓരോരുത്തരും അവരുടെ ഹൃദയത്തിലേക്ക് ആഴ്ന്നിറങ്ങട്ടെ. എത്തേണ്ടിടംവരെ പോകുവാൻ കെൽപ്പുണ്ടെന്ന് ഉൾവിളിയുണ്ടായതിനുശേഷം പ്രതിജ്ഞ ചെയ്യുക. എങ്കിൽ മാത്രമെ പ്രതിജ്ഞയ്ക്ക് ഉദ്ദേശിച്ച ഫലമുണ്ടാവൂ.

"അനന്തരഫലങ്ങളെക്കുറിച്ച് ഇനി ഏതാനും വാക്കുകൾ. ഇന്ത്യക്കാരിൽ ഭൂരിപക്ഷം ഈ നിയമത്തിനെതിരെ പ്രതിജ്ഞയെടുക്കുകയും അവരെല്ലാവരും അവനവനോടുതന്നെ സത്യസന്ധത പുലർത്തുകയുമാണെങ്കിൽ നിയമം പാസാക്കാനാവില്ലെന്ന് നമുക്ക് പ്രതീക്ഷിക്കാം. അതിനപ്പുറം അത്, പാസാക്കിയാൽ തന്നെ പിൻവലിക്കപ്പെടുമെന്ന് നമുക്ക് പ്രത്യാശിക്കാം. കഷ്ടപാടു തീരെ വേണ്ടിവരില്ലെന്നു വരാം. പ്രതിജ്ഞ എടുക്കുന്നവൻ ശക്തനും ശുഭപ്രതീക്ഷയുള്ളവനും ആയിരിക്കണം. അതോടൊപ്പം അയാൾ എന്തും സഹിക്കാൻ സന്നദ്ധനായിരിക്കണം. ഈ സമരത്തിൽ നമുക്ക് സംഭവിച്ചേക്കാവുന്ന ആപത്തിൻെറ ഒരു രൂപം തരുവാൻ അതിനാൽ ഞാൻ ആഗ്രഹിക്കുന്നു. ഇവിടെയുള്ള മൂവായിരത്തോളം വരുന്നവർ പ്രതിജ്ഞയെടുത്തെന്നു വിചാരിക്കുക. ബാക്കിയുള്ള പതിനായിരം പേർ പ്രതിജ്ഞയെടുക്കുന്നില്ലെന്നും വിചാരിക്കുക. പ്രതിജ്ഞയെടുത്ത നമ്മൾ തുടക്കത്തിൽ പരിഹാസ്യരാകും. ഇപ്പോഴത്തെ ചൂടിന് പ്രതിജ്ഞയെടുത്തവരിൽ കുറെ പേരെങ്കിലും ആദ്യത്തെ പരീക്ഷണഘട്ടത്തിൽ വച്ചുതന്നെ ദുർബ്ബലരായെന്നും വരാം. നമ്മൾ, ഒരുപക്ഷേ ജയി

ലിൽ പോകേണ്ടി വന്നേക്കാം. അവിടെ അപമാനിക്കപ്പെട്ടേക്കാം. വിശപ്പും, കടുത്ത ശീതോഷ്ണങ്ങളും സഹിക്കേണ്ടി വന്നേക്കാം. കഠിനജോലികളും നമുക്കു ചെയ്യേണ്ടി വരാം. നിർദ്ദയരായ വാർഡന്മാർ നമ്മെ പ്രഹരിച്ചെന്നുമി രിക്കും. സർവ്വോപരി നിയമം ലംഘിക്കാൻ നമ്മൾ കുറച്ചുപേരേയുള്ളെങ്കിൽ നമ്മുടെമേൽ കനത്ത പിഴ ചുമത്തുകയും നമ്മുടെ സ്വത്ത് ജപ്തി ചെയ്ത് ലേ ലം ചെയ്തെന്നും വരാം. ധനികരായ നാം അതോടെ ദരിദ്രരായെന്നും വരാം. നമ്മെ നാടുകടത്തിയേക്കാം. കഷ്ടപ്പാടുകളും പട്ടിണിയും അനുഭവിച്ച് ജയി ലിൽ കിടന്ന് മരിച്ചെന്നും, രോഗം പിടിപെട്ടെന്നും വരാം. ചുരുക്കത്തിൽ നമു ക്ക് ആലോചിക്കാൻ കഴിയുന്ന കഷ്ടപ്പാടുകളത്രയും അനുഭവിക്കേണ്ടി വന്നേ ക്കാം എന്നാലവ അതിലും തീക്ഷ്ണമായി അനുഭവിക്കേണ്ടിവരുമെന്ന ബോധ ത്തിലായിരിക്കണം നാം പ്രതിജ്ഞ ചെയ്യേണ്ടത്. ഈ സമരം എന്ന്, എങ്ങനെ തീരുമെന്ന് ആരെങ്കിലും എന്നോട് ചോദിച്ചാൽ നാം ഒറ്റക്കെട്ടായി ധീരതയോ ടെ അതിനെ നേരിട്ടാൽ ജയം വേഗം സംഭവിക്കുമെന്ന് ഞാൻ പറയും. അതല്ല ബുദ്ധിമുട്ടുകളും കഷ്ടപ്പാടുകളും കൊണ്ട് നമ്മിൽ കുറെപ്പേർ പിൻതിരിയുക യാണെങ്കിൽ സമരം നീണ്ടുനിൽക്കാനിടയുണ്ട്. എന്നാൽ, ധൈര്യത്തോടും ഉറപ്പോടും കൂടി എനിക്കൊരു കാര്യം പറയാനാകും. പ്രതിജ്ഞ പുലർത്തുന്ന കുറച്ച് ആളുകളെങ്കിലുമുള്ളിടത്തോളം കാലം സമരത്തിന് ഒരു നല്ല സമാപ്തി ഉണ്ടാകും; വിജയമെന്ന പരിസമാപ്തി.

"എന്റെ വ്യക്തിപരമായ ഉത്തരവാദിത്വത്തെക്കുറിച്ച് ഒരു വാക്ക്. പ്രതി ജ്ഞയിൽ നിലനിൽക്കുന്ന അപകടങ്ങളെക്കുറിച്ച് ഞാൻ നിങ്ങൾക്ക് മുൻ കൂർ അറിവു നൽകുന്നതോടൊപ്പം നിങ്ങളെ ഞാൻ പ്രതിജ്ഞയ്ക്ക് ക്ഷണിക്കു കയും ചെയ്യുന്നു. ഈ കാര്യത്തിൽ എനിക്കുള്ള ഉത്തരവാദിത്വം പൂർണമായി എനിക്കറിയാം. ഇന്നിവിടെ ഉള്ളവരിൽ ഭൂരിപക്ഷം, രോഷം കൊണ്ടോ അത്യുൽ സാഹം കൊണ്ടോ പ്രതിജ്ഞ എടുക്കുന്നവരാകാം. എന്നാൽ കഷ്ടപ്പാടനുഭ വിക്കേണ്ടി വരുമ്പോൾ അവരെല്ലാം ദുർബ്ബലരായി പിൻമാറിയേക്കാം. അന്ത്യം വരെ നില്ക്കാൻ ഒരുപിടി ആളുകളെ കാണൂ എന്ന സത്യവുമുണ്ട്. അപ്പോഴും ഒരു മാർഗ്ഗമേ എന്റെ മുന്നിലുണ്ടാകൂ-നിയമത്തിനു കീഴടങ്ങാതെ മരിക്കു ക. കുഴപ്പത്തെ നേരിടാൻ എന്നെ തനിച്ചാക്കിക്കൊണ്ട് മറ്റുള്ളവരെല്ലാം പിന്തി രിഞ്ഞെന്ന് കരുതുക. അങ്ങനെ സംഭവിക്കില്ലായിരിക്കാം. എന്നാൽ പോലും ഞാനെന്റെ പ്രതിജ്ഞ ലംഘിക്കില്ലെന്ന് എനിക്കുറപ്പുണ്ട്. എന്നെ തെറ്റിദ്ധരി ക്കരുത്. ഞാൻ അഹങ്കാരം കൊണ്ട് പറയുന്നതല്ല. നിങ്ങളെ, പ്രത്യേകിച്ചും വേ ദിയിലിരിക്കുന്ന നേതാക്കന്മാരെ ജാഗ്രതപ്പെടുത്താൻ ഞാൻ ആഗ്രഹിക്കു ന്നു. തനിച്ചാകുമ്പോൾ പോലും നിങ്ങൾക്ക് മനഃശക്തിയോടെ ഉറച്ചു നിൽ ക്കാൻ കഴിവില്ലെങ്കിൽ നിങ്ങൾ പ്രതിജ്ഞ ചെയ്യരുത്. നിങ്ങൾ പ്രതിജ്ഞ എടു ക്കേണ്ട എന്നു മാത്രമല്ല നിങ്ങളുടെ വിയോജിപ്പ് പ്രമേയം അവതരിപ്പിക്കുന്നതി ന് മുമ്പ് വെളിപ്പെടുത്തുകയും പ്രമേയസ്വീകരണത്തിൽ പങ്കാളികളാകാതിരി ക്കുകയും വേണം. നമ്മൾ ഒരുമിച്ചിരുന്നാണ് പ്രതിജ്ഞയെടുക്കുന്നതെങ്കി

ലും ഒരുവൻെറയോ അധിലധികം പേരുടെയോ ഭാഗത്തു നിന്നുണ്ടാകുന്ന വീഴ്ച മറ്റുള്ളവരെ അവരുടെ പ്രതിജ്ഞ നിറവേറ്റുന്നതിൽ നിന്ന് തടയുന്നു ണ്ട് എന്ന് ധരിക്കാനും പാടില്ല. ഓരോരുത്തർക്കും അവരവരുടെ ചുമതലയെ ക്കുറിച്ച് ഉറച്ച ബോദ്ധ്യം ഉണ്ടാകണം. എങ്കിൽ മാത്രമെ ഓരോരുത്തർക്കും സ്വതന്ത്രമായി പ്രതിജ്ഞ എടുക്കാനും മറ്റുള്ളവർ എന്തു ചെയ്യുന്നുവെന്ന് പരിഗണിക്കാതെ മരണം വരെ പ്രതിജ്ഞ പാലിക്കാനും കഴിയൂ".

ഇക്കാര്യം പറഞ്ഞതിനുശേഷം, ഞാനിരുന്നു. എൻെറ ഓരോ വാക്കും പൂർണ നിശ്ശബ്ദരായി യോഗത്തിൽ പങ്കെടുത്തവർ ശ്രദ്ധിച്ചു. മറ്റു നേതാക്ക ന്മാരും പ്രസംഗിച്ചു. താന്താങ്ങളുടെ ഉത്തരവാദിത്വത്തെക്കുറിച്ചും സദസ്സിൻെറ ഉത്തരവാദിത്വത്തെക്കുറിച്ചുമായിരുന്നു അവരെല്ലാവരും പറഞ്ഞത്. അദ്ധ്യ ക്ഷൻ എഴുന്നേറ്റ് സംഗതികൾ വ്യക്തമാക്കി. ഇതൊക്കെ സശ്രദ്ധം കേട്ട അവർ ഒടുവിൽ എഴുന്നേറ്റ് നിന്ന് കൈകൾ ഉയർത്തി പ്രതിജ്ഞയ്ക്കൊരുങ്ങി. അടിയ ന്തിരനിയമത്തിന് തങ്ങൾ കീഴടങ്ങില്ലെന്ന് അവർ ദൈവത്തെ സാക്ഷിനിർത്തി പ്രതിജ്ഞ ചെയ്തു. എൻെറ മനക്കണ്ണിനു മുന്നിൽ വിരിയുന്ന ആ രംഗം, ഇതെ ഴുതുമ്പോൾ എനിക്ക് മറക്കാനാവുന്നില്ല. അവിടെക്കൂടിയിരുന്ന ഇന്ത്യക്കാരു ടെ ഉത്സാഹത്തിന് അതിരില്ലായിരുന്നു. പിറ്റേന്ന് സംഭവിച്ച അപകടത്തിൽ ആ കൊട്ടക വെന്തുവെണ്ണീറായി. ഈ തീപിടുത്തത്തെക്കുറിച്ചുള്ള വാർത്ത സുഹൃത്തുക്കൾ എന്നെ അറിയിച്ചത് മൂന്നാം ദിവസമാണ്. കൊട്ടകയ്ക്ക് സംഭ വിച്ച സ്ഥിതി തന്നെ അടിയന്തിരനിയമത്തിനും സംഭവിക്കുമെന്ന് അവർ പറഞ്ഞപ്പോൾ, ശുഭലക്ഷണത്തെക്കുറിച്ചാലോചിച്ച് അവർ, ഇന്ത്യൻ സമുദായ ത്തെ അനുമോദിച്ചു. ഇമ്മാതിരി ലക്ഷണങ്ങൾക്കൊന്നും എന്നെ സ്വാധീനി ക്കാനാവാത്തതുകൊണ്ട് പൊരുത്തമുള്ള ഈ സംഭവത്തിന് ഞാൻ പ്രാധാ ന്യം നൽകിയില്ല. ഇന്ത്യക്കാരുടെ ധൈര്യത്തിൻേറയും വിശ്വാസത്തിൻേറയും പ്രകടനമെന്ന നിലയ്ക്കാണ് ഞാനത് ഇവിടെ രേഖപ്പെടുത്തുന്നത്. ജനങ്ങളു ടെ ഈ രണ്ട് ഉന്നതഗുണങ്ങളുടെ ഒട്ടേറെ തെളിവുകൾ വരും അദ്ധ്യായങ്ങ ളിൽ വായനക്കാർ കാണും.

ഈ മഹത്തായ സമ്മേളനത്തിനുശേഷം പ്രവർത്തകർ അല്പം പോലും വിശ്രമിച്ചില്ല. യോഗങ്ങൾ കൂടി ചിലപ്പോഴെല്ലാം ഈ നിയമത്തിനെതിരെ പ്രതി ജ്ഞ എടുക്കുകയും ഉണ്ടായി. 'ഇന്ത്യൻ ഒപ്പീനിയനി'ലെ പ്രധാനവിഷയം ഈ കരിനിയമം തന്നെയായിരുന്നു.

പ്രാദേശിക സർക്കാരിനെ സമീപിക്കുവാൻ മറുവശത്ത് ഒരുക്കങ്ങളുണ്ടാ യി. കൊളോണിയൽ സെക്രട്ടറി മി. ഡങ്കനെ ഒരു നിവേദകസംഘം കണ്ട് മറ്റു കാര്യങ്ങൾ പറയുന്നതിനോടൊപ്പം പ്രതിജ്ഞയെപ്പറ്റിയും പറഞ്ഞു. സേഠ് ഹാ ജി ഹബീബും ഈ സംഘത്തിലെ അംഗമായിരുന്നു. "ഏതെങ്കിലും ഉദ്യോഗസ് ഥൻ എൻെറ ഭാര്യയുടെ വിരലടയാളം എടുക്കാൻ വന്നാൽ എനിക്ക് സ്വയം നിയന്ത്രിക്കാനാവില്ല. ഞാനയാളെ കൊല്ലും ഞാനും മരിക്കും", സേഠ് ഹാജി ഹബീബ് സെക്രട്ടറിയോട് പറഞ്ഞു. സെക്രട്ടറി കുറച്ചുനേരം സേഠിൻെറ മുഖ

ത്തു തുറിച്ചുനോക്കിയതിനുശേഷം പറഞ്ഞു: "അടിയന്തിരനിയമം സ്ത്രീകളെ ബാധിക്കുന്നതിനെ സംബന്ധിച്ച് സർക്കാർ പുനരാലോചന നടത്തുന്നുണ്ട്. സ്ത്രീകളെ സംബന്ധിച്ച് ഇപ്പോഴുള്ള വകുപ്പുകൾ നീക്കം ചെയ്യുമെന്ന് ഞാൻ നിങ്ങൾക്കുറപ്പുതരുന്നു. ഇക്കാര്യത്തിൽ നിങ്ങളുടെ വികാരം സർക്കാരിന് മനസ്സിലാവുന്നുണ്ട്. അത്, മനസ്സിലാക്കിക്കൊണ്ട് വേണ്ട തിരുമാനമെടുക്കാനാണ് സർക്കാർ ആഗ്രഹിക്കുന്നത്. മറ്റു വകുപ്പുകളിൽ യാതൊരു മാറ്റവും സർക്കാരിൻെറ ഭാഗത്തു നിന്നുണ്ടാവുമെന്ന് കരുതേണ്ട. അക്കാര്യം നിങ്ങളെ അറിയിക്കുന്നതിൽ തന്നെ എനിക്ക് ദുഃഖമുണ്ട്. വേണ്ടത്ര പര്യാലോചനയ്ക്കു ശേഷം നിയമനിർമ്മാണം നിങ്ങൾ അംഗീകരിക്കണമെന്ന് ജനറൽ ബോത്തയ്ക്ക് ആഗ്രഹമുണ്ട്. യൂറോപ്യന്മാരുടെ നിലനിൽപ്പിന് അത് അത്യാവശ്യമാണെന്ന് സർക്കാർ കരുതുന്നു. അടിയന്തിര നിയമത്തിൻെറ ഉദ്ദേശങ്ങളുമായി ഒത്തു പോകുന്ന വിശദാംശങ്ങളെ കുറിച്ചുള്ള നിങ്ങളുടെ നിർദ്ദേശങ്ങൾ സർക്കാർ പര്യാലോചിക്കാതിരിക്കില്ല. എന്നാൽ നിവേദകസംഘത്തോട്, എനിക്കൊരു ഉപദേശമുണ്ട്. നിയമനിർമ്മാണത്തോട് തത്ത്വത്തിൽ യോജിക്കുകയും വിശദാംശത്തിൽ മാത്രം മാറ്റം നിർദ്ദേശിക്കുകയും ചെയ്യുമ്പോൾ മാത്രമെ നിങ്ങൾക്ക് ഗുണമുണ്ടാകൂ". സെക്രട്ടറിയുമായി നടത്തിയ ചർച്ചയെപ്പറ്റിയുള്ള വിശദവിവരങ്ങൾ ഞാനിവിടെ ഉപേക്ഷിക്കുന്നു. ഇതിനകം വാദഗതികൾ വ്യക്തമാക്കിയിട്ടുള്ളതു കൊണ്ടാണത്. വാദഗതികൾ ഇതൊക്കെത്തന്നെ ആയിരുന്നെങ്കിലും സെക്രട്ടറിയുടെ മുമ്പിൽ അവതരിപ്പിച്ചപ്പോൾ വാദഗതികളിൽ ഭാഷാപരമായി അൽപ്പം വ്യത്യാസമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഉപദേശം കേട്ടെങ്കിലും നിയമനിർമ്മാണത്തിന് കീഴടങ്ങാനാവില്ലെന്ന് സംഘം മന്ത്രിയോടു പറഞ്ഞു. എന്നാൽ സ്ത്രീകളെ, ഇതിനകം വകുപ്പുകളിൽ നിന്ന് ഒഴിവാക്കാനുള്ള സർക്കാരിൻെറ നീക്കത്തിനു നന്ദി പറഞ്ഞ്, നിവേദകസംഘം മടങ്ങി. സംഘം നടത്തിയ പ്രക്ഷോഭത്തിൻെറ ആദ്യഫലമാണോ സ്ത്രീകളെ ഒഴിവാക്കിയത് അതോ മി. കർട്ടിസ് ശാസ്ത്രീയകാര്യങ്ങൾ എടുത്തപ്പോൾ അതിൽ പ്രായോഗികത കുറഞ്ഞിരുന്നതിനാൽ പരിഗണനയിൽ സർക്കാർ പുനരാലോചന നടത്തിയതിൻെറ ഫലമായിട്ട് ഉണ്ടായതാണോ എന്നു പറയുക അത്ര എളുപ്പമല്ല. സ്ത്രീകളെ തങ്ങൾ ഒഴിവാക്കിയത് ഇന്ത്യക്കാരുടെ പ്രക്ഷോഭവുമായി ബന്ധപ്പെട്ടല്ലെന്ന് സർക്കാർ അവകാശപ്പെട്ടു. എന്തൊക്കെയായാലും പ്രക്ഷോഭത്തിനും സ്ത്രീകളെ ഒഴിവാക്കുന്നതിനും തമ്മിൽ കാര്യമായ ബന്ധമുണ്ടെന്ന് സമുദായം വിചാരിച്ചു. അതവരെ സമരോത്സുകരാക്കി.

ഞങ്ങളുടെ പ്രസ്ഥാനത്തിന് എന്ത് പേരിടണമെന്ന് ഞങ്ങൾക്കറിയില്ലായിരുന്നു. പ്രസ്ഥാനത്തെക്കുറിച്ച് വിശദമാക്കുമ്പോൾ ഞാനന്ന് 'സഹനസമരം' എന്നാണ് പറഞ്ഞത്. സഹനസമരം എന്നു പറഞ്ഞെങ്കിലും അതിൻെറ ആന്തരാർത്ഥമെന്തെന്ന് എനിക്ക് പൂർണമായി അറിയില്ലായിരുന്നു. എന്തോ ഒരു പുതിയ തത്ത്വം അതിലുണ്ടെന്ന് മനസ്സിലായി. സമരം പുരോഗമിച്ചപ്പോൾ 'പാസീവ് റസിസ്റ്റൻസ്' എന്ന ശബ്ദത്തിൽ എന്തോ കുഴപ്പമുണ്ടെന്നു തോ

ന്നി. അതിനെക്കാളുപരി, ഞങ്ങളുടെ ഈ മഹാസമരത്തെ ഒരു ആംഗലേയ നാമത്തിൽ അറിയുന്നതിൽ നാണിപ്പിക്കുന്ന എന്തോ ഒന്നുണ്ടെന്നും തോന്നി. ആ ഇംഗ്ലീഷ് പദം സമുദായത്തിൽ എളുപ്പം പ്രചരിച്ചില്ല. ഞങ്ങളുടെ ഈ സമരത്തിന് നല്ലൊരു പേര് നിർദ്ദേശിക്കുന്ന വായനക്കാരന് ഒരു സമ്മാനം പ്രഖ്യാപിച്ചുകൊണ്ട് ഇന്ത്യൻ ഒപ്പീനിയ'നിൽ ഒരു പരസ്യം പ്രസിദ്ധപ്പെടുത്തി. ഞങ്ങൾക്കങ്ങനെ ധാരാളം അഭിപ്രായങ്ങൾ കിട്ടി. മൽസരിക്കുന്നവർക്കതിന് അറിയേണ്ട വിഷയങ്ങളെപ്പറ്റിയും സമരത്തിൻെറ ഉദ്ദേശലക്ഷ്യങ്ങളെപ്പറ്റിയും 'ഇന്ത്യൻ ഒപ്പീനിയ'നിൽ വിശദമായി പ്രതിപാദിച്ചിരുന്നു. മൽസരത്തിൽ പങ്കെടുത്ത മഗൻലാൽ ഗാന്ധി 'നല്ല ആദർശത്തിൽ കാട്ടുന്ന സ്ഥൈര്യം' എന്ന അർത്ഥം വരുന്ന 'സദാഗ്രഹ' എന്ന പേര് നിർദേശിച്ചു. എനിയ്ക്കാ പേര് ഇഷ്ടമായെങ്കിലും ഞാനുദ്ദേശിച്ച ആശയത്തെ അത് പൂർണമായി ഉൾക്കൊണ്ടിരുന്നില്ല. അതിനാൽ ഞാനതിനെ 'സത്യാഗ്രഹം' എന്നു തിരുത്തി. സത്യം സ്നേഹത്തേയും ആഗ്രഹം കരുത്തിനേയും സൂചിപ്പിക്കുന്നതിനാൽ അത് ശക്തിയുടെ പര്യായമായിത്തീർന്നു. അതുകൊണ്ട് ഞാൻ ഇന്ത്യക്കാരുടെ സംരംഭത്തെ സത്യാഗ്രഹമെന്നു വിളിച്ചു. അതായത് സത്യത്തിൽ നിന്നും സ്നേഹത്തിൽ നിന്നും അഹിംസയിൽ നിന്നും ഉണ്ടാകുന്ന ശക്തി. 'പാസീവ് റസിസ്റ്റൻസ്' എന്ന പദപ്രയോഗം അങ്ങനെ വേണ്ടെന്നുവച്ചു. ഇംഗ്ലീഷിൽ എഴുതുമ്പോൾ പോലും 'പാസീവ് റസിസ്റ്റൻസ്' എന്ന വാക്ക് ഉപയോഗിക്കാതായി. 'സത്യാഗ്രഹ'മെന്നോ അതിനു സമാനമായ മറ്റ് ഇംഗ്ലീഷ്വാക്കോ ഉപയോഗിച്ചു തുടങ്ങി. സത്യാഗ്രഹം എന്ന വാക്കിൻെറയും സത്യാഗ്രഹം എന്ന സംരംഭത്തിൻെറയും ഉദ്ഭവം അങ്ങനെയാണ്. നമ്മൾ ചരിത്രത്തിലൂടെ മുന്നോട്ടു പോകും മുൻപ് സത്യാഗ്രഹവും സഹനസമരവും തമ്മിലുള്ള വ്യത്യാസം ഗ്രഹിക്കേണ്ടതുണ്ട്. അടുത്ത അദ്ധ്യായത്തിലെ നമ്മുടെ വിഷയം അതാണ്.

## അദ്ധ്യായം 13

# സത്യാഗ്രഹവും സഹനസമരവും

പ്രസ്ഥാനത്തിൻെറ പ്രവർത്തനം പുരോഗമിച്ചതോടെ ഇംഗ്ലീഷുകാരും പ്രസ്ഥാനത്തെ സശ്രദ്ധം വീക്ഷിച്ചു തുടങ്ങി. ട്രാൻസ്‌വാളിലെ ഇംഗ്ലീഷ് പത്രങ്ങൾ 'കരിനിയമ'ത്തിനും യൂറോപ്യന്മാർക്കും അനുകൂലമായി മാത്രമെ അക്കാലത്ത് എഴുതിയിരുന്നുള്ളൂ. എന്നാലവർ, പ്രശസ്തരായ ഇന്ത്യക്കാരിൽ നിന്നുള്ള ലേഖനങ്ങളും പ്രസിദ്ധീകരിച്ചിരുന്നു. ഇന്ത്യക്കാർ സർക്കാരിന് നൽകുന്ന നിവേദനങ്ങൾ പൂർണരൂപത്തിലോ സംഗ്രഹിതരൂപത്തിലോ ഇംഗ്ലീഷ് പത്രങ്ങൾ പ്രസിദ്ധീകരിച്ചു. ചിലപ്പോൾ ഇന്ത്യക്കാരുടെ പ്രധാന സമ്മേളനങ്ങളിലേക്ക് പത്രങ്ങൾ റിപ്പോർട്ടർമാരെ അയക്കുമായിരുന്നു. എല്ലാത്തിനും പുറമെ ഞങ്ങൾ അയച്ചുകൊടുക്കുന്ന ചെറിയ റിപ്പോർട്ടുകൾക്കും പത്രങ്ങളിൽ ഇടം കിട്ടി.

ഈ സൗകര്യങ്ങൾ ഇന്ത്യക്കാർക്ക് ഉപകാരപ്രദമായിരുന്നുവെന്ന കാര്യത്തിൽ ഒരു സംശയവുമില്ല. ക്രമേണ പ്രമാണിമാരായ യൂറോപ്യന്മാർക്കു പ്രസ്ഥാനത്തോട് താൽപര്യം ജനിച്ചു. ജോഹാനസ്ബർഗിലെ പ്രമുഖന്മാരിലൊരാളായ മി. ഹോസ്കനായിരുന്നു, അവരിലൊരാൾ. വർണവിവേചനത്തിൽ നിന്ന് എന്നും മോചിതനായിരുന്നു അദ്ദേഹം. എന്നാൽ സത്യാഗ്രഹം ആരംഭിച്ചപ്പോൾ പ്രസ്ഥാനത്തോടുള്ള താൽപര്യം അദ്ദേഹത്തിന് ഒന്നുകൂടി വർദ്ധിച്ചു. ജോഹാനസ്ബർഗിൻെറ ഏതാണ്ടൊരു പ്രാന്തമായ ജർമ്മിസ്റ്റണിലെ യൂറോപ്യന്മാർക്ക് എൻെറ പ്രസംഗം കേൾക്കണമെന്ന ആഗ്രഹമുണ്ടായി. അതിന് അവർ ഒരു യോഗം സംഘടിപ്പിച്ചു. എന്നേയും എൻെറ പ്രസ്ഥാനത്തേയും സദസ്സിനു പരിചയപ്പെടുത്തിക്കൊണ്ട് മി. ഹോസ്കൻ പറഞ്ഞു: "സങ്കടപരിഹാരത്തിനുള്ള സകല മാർഗ്ഗങ്ങളും നിരുപയോഗങ്ങളാണെന്നു വന്നതോടെ ട്രാൻസ്‌വാളിലെ ഇന്ത്യക്കാർ സഹനസമരത്തിൽ ശരണം പ്രാപിച്ചിരിക്കുകയാണ്. അവർക്കു വോട്ടവകാശമില്ല. എണ്ണത്തിൽ വളരെക്കുറച്ചെ അവരുള്ളൂ. ആയുധങ്ങൾ ഒന്നും തന്നെ ഇല്ല, ദുർബ്ബലരുമാണവർ. അതുകൊണ്ടവർ, ദുർബ്ബലരുടെ ആയുധമായ സഹനസമരത്തിൽ ശരണം പ്രാപിച്ചിരിക്കുകയാണിപ്പോൾ". ഈ അഭിപ്രായപ്രകടനങ്ങൾ എന്നെ അദ്ഭുതപ്പെടുത്തി. ഞാനതുവരെ പ്രസംഗിക്കാമെന്നു കരുതിയ കാര്യങ്ങൾ അപ്പാടെ മാറ്റി. മി. ഹോസ്കൻെറ അഭിപ്രായങ്ങളെ ഖണ്ഡിച്ചുകൊണ്ട് ഞങ്ങളുടെ സഹനസമരം ആത്മശക്തിയുടേതാണെന്ന് പറഞ്ഞു. 'സഹനസമരം' എന്ന പ്രയോഗം തെറ്റിദ്ധാരണകൾ വിളിച്ചു വരുത്തുന്നതാണെന്ന് ഈ യോഗത്തിൽ വച്ച് എനിക്കു മനസ്സിലായി. കാര്യങ്ങൾ കൂടുതൽ വ്യക്തമാക്കാൻ ഞാനെൻെറ വാദഗതികൾ സമ്മേളനത്തിൽ അവതരിപ്പിച്ചു. സഹനസമരവും ആത്മശക്തിയും തമ്മിലുള്ള വ്യത്യാസം

ആ വാദഗതിയുടെ വികസിത രൂപത്തിലൂടെ വിശദമാക്കാൻ ഞാൻ ശ്രമിക്കാം.

ഇംഗ്ലീഷിൽ 'പാസീവ് റസിസ്റ്റൻസ്' എന്ന ആശയം ആരാണ്, എന്നാണ് ആദ്യമായി ഉപയോഗിച്ചതെന്ന് എനിക്കറിയില്ല. ഇംഗ്ലീഷുകാർക്കിടയിൽ ഉപദ്രവകരമായ ഒരു നിയമനിർമ്മാണം അവിടത്തെ ചെറിയൊരു ന്യൂനപക്ഷത്തിന് സ്വീകാര്യമല്ലാതെ വരുമ്പോൾ, അതിനെതിരെ ലഹളയ്ക്കൊരുങ്ങുന്നതിനു പകരം സൗമ്യവും ശാന്തവുമായ മാർഗ്ഗത്തിലൂടെ നിയമത്തെ നിഷേധിക്കുകയും അതിനുള്ള ശിക്ഷ അവർ സ്വയം സ്വീകരിക്കുകയും ചെയ്യുമായിരുന്നു. ഏതാനും വർഷം മുമ്പ് ബ്രിട്ടീഷ് പാർലിമെൻറ് വിദ്യാഭ്യാസനിയമം പാസാക്കിയപ്പോൾ ഡോക്ടർ ക്ലിഫോഡിൻെറ നേതൃത്വത്തിൽ ഒരു വിഭാഗം പ്രൊട്ടസ്റ്റൻറുകാർ (Non-Conformists) അതിനെതിരെ ഒരു സഹനസമരം നടത്തുകയുണ്ടായി. ബ്രിട്ടീഷ് സ്ത്രീകൾ തങ്ങളുടെ വോട്ടവകാശത്തിനുവേണ്ടി നടത്തിയ മഹാസംരംഭം തന്നെ സഹനസമരം എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. ഈ രണ്ടുകാര്യങ്ങളും ഉള്ളിൽ വച്ചുകൊണ്ടാണ് മി. ഹോസ്കൻ സഹനസമരത്തെ ദുർബ്ബലരുടെ അഥവാ വോട്ടില്ലാത്തവരുടെ ആയുധമെന്നു പറഞ്ഞത്. ഡോക്ടർ ക്ലിഫോഡിനും അദ്ദേഹത്തിൻെറ സുഹൃത്തുക്കൾക്കും വോട്ടുണ്ടായിരുന്നു. പക്ഷേ പാർലിമെൻറിൽ ന്യൂനപക്ഷമായിരുന്നതുകൊണ്ട് അവർക്ക് വിദ്യാഭ്യാസനിയമം പാസാക്കുന്നതു തടയുവാൻ കഴിഞ്ഞില്ല. അതായത് അവർ എണ്ണത്തിൽ ദുർബ്ബലരായിരുന്നു. തങ്ങളുടെ ഉദ്ദേശസിദ്ധിയ്ക്ക് ആയുധങ്ങൾ ഉപയോഗിക്കുന്നതിൽ അവർക്ക് എതിർപ്പൊന്നും ഉണ്ടായിരുന്നില്ലെങ്കിലും ആയുധം ഉപയോഗിച്ച് വിജയിക്കാമെന്ന പ്രതീക്ഷ അവർക്കുണ്ടായിരുന്നില്ല. സുവ്യവസ്ഥിതമായ ഒരു രാജ്യത്ത് ജനങ്ങളുടെ അവകാശം സംരക്ഷിക്കാൻ ഇടയ്ക്കിടെ ആയുധമെടുത്താൽ അത്, ഉദ്ദേശ്യപ്രാപ്തിക്ക് ഉതകുന്നതല്ല. മറിച്ച് ആയുധമെടുത്താൽ തന്നെ പ്രൊട്ടസ്റ്റൻറുകളിൽ ചിലർ അതിനെ എതിർക്കും. വോട്ടവകാശത്തിനുവേണ്ടി സമരം ചെയ്ത സ്ത്രീകൾക്കാകട്ടെ വോട്ടവകാശം ഉണ്ടായിരുന്നില്ല. പോരാത്തതിന് എണ്ണത്തിലും കായികശക്തിയിലും അവർ ദുർബ്ബലരായിരുന്നു. അതിനാൽ അവരുടെ പ്രശ്നം മി. ഹോസ്കൻെറ അഭിപ്രായത്തിന് പ്രത്യേക നിറം കൊടുത്തു. വോട്ടവകാശത്തിനു സമരം ചെയ്ത സ്ത്രീകൾ ഹിംസയെ ഒഴിവാക്കിയിരുന്നില്ല. അവരിൽ ചിലർ കെട്ടിടങ്ങൾക്കു തീവയ്ക്കുകയും പുരുഷന്മാരെ ആക്രമിക്കുകയും ചെയ്തു. അവർക്ക് ആരെയെങ്കിലും കൊല്ലണമെന്ന ഉദ്ദേശ്യമുണ്ടായിരുന്നതായി തോന്നുന്നില്ല. പക്ഷേ അവസരം കിട്ടുമ്പോൾ പുരുഷന്മാരെ അവർ ആക്രമിച്ചു പ്രഹരിച്ചിരുന്നു. അത് സമരാന്തരീക്ഷം ചൂടുപിടിപ്പിക്കാനുള്ള അവരുടെ തന്ത്രമായിരുന്നു.

ഇന്ത്യൻ പ്രസ്ഥാനത്തിൽ ഒരിക്കലും മൃഗീയശക്തിക്ക് സ്ഥാനമുണ്ടായിരുന്നില്ല. അതിനുള്ള പ്രകോപനവും സന്ദർഭവും ചിലപ്പോൾ കഴിവും ഉണ്ടായിട്ടുപോലും സത്യാഗ്രഹികൾ കായികശക്തി ഉപയോഗിച്ചില്ലെന്ന് തുടർന്ന് വായനക്കാർക്ക് കാണാനാവും. ഇന്ത്യക്കാർ വോട്ടവകാശം ഇല്ലാത്തവരും ദുർബ്ബലരും ആയിരുന്നുവെന്ന കാര്യം ശരി തന്നെ. എന്നാൽ ആ വക കാര്യങ്ങൾ സത്യാ

ഗ്രഹ പ്രസ്ഥാനത്തെ ബാധിച്ചിരുന്നില്ല. വോട്ടവകാശവും ആയുധ സന്നാഹ വും ഉണ്ടായിരുന്നെങ്കിലും ഇന്ത്യക്കാർ സത്യാഗ്രഹം നടത്തുമായിരുന്നു എന്നല്ല പറയുന്നത്. വോട്ടവകാശം ഉണ്ടായിരുന്നെങ്കിൽ ഇന്ത്യക്കാർക്ക് സത്യാ ഗ്രഹത്തിന്റെ ആവശ്യം ഉണ്ടാകുമായിരുന്നില്ല. ആയുധങ്ങൾ ഉണ്ടായിരുന്നെ ങ്കിൽ അവരെ പ്രകോപിപ്പിക്കാൻ എതിർകക്ഷി പലവുരു ആലോചിക്കുമായിരു ന്നു. ആയുധമുണ്ടെങ്കിൽ അപൂർവം അവസരങ്ങളിൽ മാത്രമെ സത്യാഗ്രഹം അനുഷ്ഠിക്കാൻ സന്ദർഭമുണ്ടാകൂ എന്ന കാര്യം മനസ്സിലാക്കി. ഇന്ത്യക്കാർ ഇത്തരമൊരു കാര്യത്തിനൊരുങ്ങുമ്പോൾ സായുധമായ ചെറുത്തു നില്പി നെക്കുറിച്ച് ഒട്ടും ആലോചിച്ചിരുന്നില്ല എന്ന് എനിക്ക് നിസംശ്ശയം പറയാനാ വും. സത്യാഗ്രഹം ശുദ്ധമായ ആത്മശക്തിയാണ്. ആയുധശക്തിയോ, കായി കശക്തിയോ, മൃഗീയശക്തിയോ ഉപയോഗിക്കുവാൻ സൗകര്യമുള്ളപ്പോൾ അഥവാ അതിന്റെ തോതനുസരിച്ച് ആത്മശക്തി ഉപയോഗിക്കാനുള്ള സാദ്ധ്യത കുറയും. സത്യാഗ്രഹത്തിന്റെ ആരംഭകാലത്തു തന്നെ ഇവ രണ്ടും വിരുദ്ധശക്തികളാണെന്ന് എനിക്കു പൂർണമായും ബോദ്ധ്യമായിരുന്നു.

ഈ അഭിപ്രായങ്ങൾ ശരിയോ, തെറ്റോ എന്ന് ആലോചിക്കേണ്ടതില്ല. സത്യാഗ്രഹവും സഹനസമരവും തമ്മിലുള്ള വ്യത്യാസം അറിയാനാണ് നാം ശ്രമിച്ചത്. അവ തമ്മിൽ വിപുലവും മൗലികവുമായ വ്യത്യാസം ഉണ്ടെന്നു നാം കണ്ടുകഴിഞ്ഞു. അതു മനസ്സിലാക്കാതെ സത്യാഗ്രഹവും സഹനസമരവും ഒന്നാണെന്ന് വിശ്വസിക്കുന്നവർ രണ്ടിനോടും അനീതി കാണിക്കുകയും അനാ ശ്യാസമായ ഭവിഷ്യത്തുകൾ വിളിച്ചുവരുത്തുകയും ചെയ്യും. രണ്ടിന്റെയും അർത്ഥം തന്നെ മാറിപ്പോകും. ദക്ഷിണാഫ്രിക്കയിൽ ഞങ്ങൾ നടത്തുന്ന സമര ത്തെ 'സഹനസമരം' എന്ന വാക്കുപയോഗിച്ച് ഞങ്ങൾ വിശേഷിപ്പിച്ചതിന്റെ ഫലം വോട്ടവകാശത്തിനു വേണ്ടി ശ്രമിച്ച സ്ത്രീകളുടെ ധൈര്യവും ആത്മത്യാ ഗവും ഞങ്ങൾക്കുണ്ടെന്നു കരുതി ആളുകൾ ഞങ്ങളെ ആദരിക്കുകയായിരു ന്നു. മറിച്ച് അവരെപ്പോലെ ഞങ്ങളും ആളിനും അർത്ഥത്തിനും അപകടകാരി കളാണെന്നു ആളുകൾ തെറ്റിദ്ധരിക്കുക ആയിരുന്നു. മി. ഹോസ്കനെപ്പോ ലെ വിശാലമനസ്കനായ ഒരു സുഹൃത്ത് ഞങ്ങളെ ദുർബ്ബലരായി കണക്കാ ക്കാനും അത് ഇടയാക്കി. ഒരാളുടെ മനസ്സിൽ പതിക്കുന്ന തോന്നലുകൾക്ക് വലിയ ശക്തിയുണ്ട്. ഒരാൾ താനെന്താണെന്നു വിശ്വസിക്കുന്നുവോ അതായി ത്തിരുന്നു. ദുർബ്ബലരും നിസ്സഹായരുമാണെന്നും അതുകൊണ്ടാണ് നാം സഹനസമരമാർഗ്ഗം സ്വീകരിച്ചതെന്നു വിശ്വസിക്കുകയും അന്യരെ വിശ്വസി പ്പിക്കുകയും ചെയ്താൽ അത് നമ്മെ ഒരിക്കലും ബലവാന്മാരാക്കുകയില്ല. സായുധ സമരത്തിനുള്ള ഒരു തയ്യാറെടുപ്പാണു പലപ്പോഴും സഹനസമരം. സത്യാഗ്രഹം ഒരിക്കലും അങ്ങനെ ഉപയോഗിക്കപ്പെടാവുന്നതല്ല. ദുർബ്ബലരു ടെ ആയുധമാണ് സഹനസമരം എന്നു അഭിപ്രായപ്പെട്ട് നമ്മൾ ആദ്യസന്ദർഭ ത്തിൽ തന്നെ അത് ഉപേക്ഷിക്കുകയും ചെയ്യും. മറിച്ചു നാം സത്യാഗ്രഹികളാ ണെങ്കിൽ നാം ശക്തരാണെന്ന് വിശ്വസിച്ചുകൊണ്ട് സത്യാഗ്രഹത്തിനൊരു

ങ്ങുകയാണ് വേണ്ടത്. അങ്ങനെയെങ്കിൽ വ്യക്തമായി രണ്ടു ഫലങ്ങളുണ്ടാകും. സ്വന്തം കരുത്തിനെക്കുറിച്ചുള്ള ചിന്ത വളരും. അതു നമ്മെ നാൾക്കുനാൾ ശക്തരാക്കും. സത്യാഗ്രഹത്തിൽ നിന്ന് പിന്മാറാനുള്ള അവസരം ആരും അന്വേഷിക്കില്ല. കാരണം നമ്മുടെ ശക്തി വളരുന്നതനുസരിച്ചു സത്യാഗ്രഹവും കൂടുതൽ ഫലപ്രദമാകും. സഹനസമരത്തിൽ സ്നേഹത്തിന് ഇടമില്ലാത്തതുപോലെ സത്യാഗ്രഹത്തിൽ വിദ്വേഷത്തിനും ഇടമില്ല. വിദ്വേഷം സത്യാഗ്രഹത്തിൻെറ അടിസ്ഥാനതത്ത്വത്തെ ലംഘിക്കലാണ്. സഹനസമരത്തിൽ സന്ദർഭത്തിനനുസരിച്ച് ആയുധമെടുക്കാൻ പഴുതുണ്ട്. സത്യാഗ്രഹത്തിൽ അനുകൂലമായ അവസരത്തിൽ പോലും കായികശക്തി നിരോധിച്ചിരിക്കുകയാണ്. ആയുധപ്രയോഗത്തിനൊപ്പം അനുഷ്ഠിക്കാവുന്നതാണ് സഹനസമരം. കൈക്കരുത്തും സത്യാഗ്രഹവും പരസ്പര നിഷേധവുമാണ്. രണ്ടും ഒരുമിച്ച് അനുഷ്ഠിക്കാനാവില്ല. അടുത്തവരോടും പ്രിയപ്പെട്ടവരോടുപോലും സത്യാഗ്രഹം അനുഷ്ഠിക്കാം. സഹനസമരം ഈവിധം അനുഷ്ഠിക്കാനാവില്ല. സഹനസമരത്തിൽ എതിർകക്ഷിയെ ഉപദ്രവിക്കാനുള്ള ആലോചനയും അതിനായി ഏതു കഷ്ടതയും അനുഭവിക്കാനുള്ള സന്നദ്ധതയും ഉണ്ടായിരിക്കും. എതിർകക്ഷിയെ ഉപദ്രവിക്കാനുള്ള നേരിയ വിചാരംപോലും സത്യാഗ്രഹത്തിൽ ഉണ്ടായിരിക്കില്ല. സ്വയം കഷ്ടത സഹിച്ചുകൊണ്ട് എതിരാളിയെ കീഴ്പ്പെടുത്തലാണ് സത്യാഗ്രഹത്തിൻെറ അടിസ്ഥാന തത്ത്വം.

ഈ ശക്തികൾ തമ്മിലുള്ള വ്യത്യാസങ്ങൾ ഇവയൊക്കെയാണ്: സഹനസമരമെന്ന പേരിലുള്ള എല്ലാ പ്രസ്ഥാനങ്ങൾക്കും ഞാൻ വിവരിക്കുന്ന ഗുണങ്ങൾ അല്ലെങ്കിൽ ദോഷങ്ങൾ അതുമല്ലെങ്കിൽ ഗുണദോഷങ്ങൾ ഉണ്ടെന്നു പറയാൻ ആഗ്രഹിക്കുന്നില്ല. എന്നാൽ മിക്കവാറും എല്ലാ സഹനസമരങ്ങളിലും ഇത്തരം ന്യൂനതകൾ കണ്ടെത്താം. യേശുക്രിസ്തുവാണ് സഹനസമരത്തിൻെറ ചക്രവർത്തി എന്നു പറയുന്നു. അത് ശരിയെങ്കിൽ അദ്ദേഹം നടത്തിയ സഹനസമരത്തെ സത്യാഗ്രഹം എന്നു പറയണം. അതിനു സത്യാഗ്രഹമെന്നു മാത്രമേ പറയാവൂ. ആ അർത്ഥത്തിൽ ചരിത്രത്തിൽ അധികമൊന്നും സഹനസമരം ഉണ്ടായിട്ടില്ല. ടോൾസ്റ്റോയി എടുത്തു കാണിച്ചിട്ടുള്ള റഷ്യയിലെ ദുഖോബോർമാരുടെ സമരമാണ് ഇവയിലൊന്ന്. ക്രിസ്തുമതത്തിൻെറ ആരംഭകാലത്ത് മതഭക്തരായ ആയിരക്കണക്കിന് ക്രിസ്ത്യാനികൾ ഒരുപാട് മർദ്ദനങ്ങൾ ക്ഷമാപൂർവം സഹിച്ചിട്ടുണ്ട്. എന്നാലതിനെ സൂചിപ്പിക്കാൻ 'സഹന സമരം' എന്ന വാക്ക് ഉപയോഗിച്ചു കണ്ടിട്ടില്ല. അതുകൊണ്ട് ഞാനവരെ സത്യാഗ്രഹികളുടെ കൂട്ടത്തിൽപെടുത്തുന്നു. അവരുടെ സമരത്തെ സഹനസമരം എന്നു വിളിക്കാമെങ്കിൽ, സഹനസമരം സത്യാഗ്രഹത്തിനു തുല്യമാണ്. ഇംഗ്ലീഷിൽ സാധാരണയായി 'സഹനസമരം' എന്നു വിളിക്കുന്നതിൽ നിന്ന് വ്യത്യസ്തമാണ് സത്യാഗ്രഹം എന്നു കാണിക്കാനാണ് ഞാൻ ഈ അദ്ധ്യായം കൊണ്ട് ഉദ്ദേശിച്ചത്.

സഹനസമരത്തിൻെറ സവിശേഷതകൾ വിവരിക്കുമ്പോൾ അതിൽ പങ്കാ

ളിയായിരുന്നവരോട് അനീതി കാണിക്കരുതെന്ന് കരുതി എനിക്ക് ഒരു താക്കീതു ചെയ്യേണ്ടതായി വന്നു. സത്യാഗ്രഹികൾ എന്ന് സ്വയം വിശേഷിപ്പിക്കുന്നവർക്ക് സത്യാഗ്രഹത്തിന്റെ എല്ലാ സവിശേഷഗുണങ്ങളും ഉണ്ടെന്നും എനിക്ക് പറയാനാവില്ല. സത്യാഗ്രഹികളിൽ വളരെപ്പേർ സത്യാഗ്രഹത്തിന്റെ പ്രാഥമികതത്ത്വങ്ങളെക്കുറിച്ച് അജ്ഞരാണ് എന്ന കാര്യം എനിക്കറിയാത്തതല്ല. സത്യാഗ്രഹം ദുർബ്ബലരുടെ ആയുധമാണെന്നാണ് പലരും ധരിച്ചുവച്ചിരിക്കുന്നത്. ആയുധം കൊണ്ട് യുദ്ധം ചെയ്യാനുള്ള തയ്യാറെടുപ്പാണ് അതെന്നും ചിലർ ധരിക്കാതിരിക്കുന്നില്ല. എന്നാൽ എന്റെ ഉദ്ദേശം ഇപ്പോഴുള്ള സത്യാഗ്രഹികളെക്കുറിച്ച് പറയുകയല്ല, സത്യാഗ്രഹത്തിന്റെ ആന്തരാർത്ഥങ്ങളും മാതൃകാ സത്യാഗ്രഹികളുടെ സവിശേഷതകളും വ്യക്തമാക്കലാണെന്ന് ഒരിക്കൽക്കൂടി ആവർത്തിച്ചു പറഞ്ഞുകൊള്ളട്ടെ.

ഒറ്റവാക്കിൽ പറഞ്ഞാൽ ട്രാൻസ്‌വാളിലെ ഇന്ത്യക്കാരുടെ പ്രസ്ഥാനത്തിന് അതിന്റെ സ്വഭാവം വ്യക്തമാക്കാനും സഹനസമരവുമായി അതിനെ കൂട്ടിക്കുഴയ്ക്കാതിരിക്കാനും ഒരു പുതിയ പേര് ആവശ്യമായിരുന്നു. ആ പുതിയ വാക്കിന്റെ ആന്തരാർത്ഥത്തിന്റെ ഭാഗമായി വ്യത്യസ്ത തത്ത്വങ്ങളാണ് ഞാനീ അദ്ധ്യായത്തിൽ വിശദീകരിച്ചത്.

## അദ്ധ്യായം 14

# ഇംഗ്ലണ്ടിലേയ്ക്കുള്ള നിവേദകസംഘം

കരിനിയമത്തെ എതിർത്തുകൊണ്ട് ട്രാൻസ്‌വാളിൽ തന്നെ സർക്കാരിന് നിവേദനങ്ങൾ സമർപ്പിക്കുകയും മറ്റും ചെയ്തു. സ്ത്രീകളെ ബാധിക്കുന്ന വകുപ്പുകൾ എടുത്തുകളഞ്ഞ് ആദ്യം എഴുതിയുണ്ടാക്കിയതിന്റെ രൂപത്തിൽ തന്നെ ബാക്കി നിയമം നിയമനിർമ്മാണസഭ പാസാക്കി. സമുദായത്തിന്റെ ഉൽസാഹം ഇക്കാലത്ത് ഉയർന്ന നിലയിലായിരുന്നു. ഭിന്നിപ്പുകൾ കെട്ടടങ്ങിയിരുന്നതുകൊണ്ട് അവർ ഓർഡിനൻസിനെ ഒരുമിച്ച് എതിർത്തു. ആർക്കും അതിനാൽ ഇക്കാര്യത്തിൽ നിരാശ തോന്നിയില്ല. എന്നാൽ ആദ്യം നിയമാനുസൃതമായ പരിഹാരങ്ങൾ എല്ലാം തേടണമെന്ന തിരുമാനത്തിൽ ഞങ്ങൾ ഉറച്ചുനിന്നു. ട്രാൻസ്‌വാൾ ഒരു ക്രൗൺ കോളനിയായിരുന്നു. അതുകൊണ്ട് ഭരണകാര്യത്തിലെന്നപോലെ നിയമനിർമ്മാണത്തിന്റെ കാര്യത്തിലും സാമ്രാജ്യത്വ സർക്കാരിനാണ് ഉത്തരവാദിത്വം ഉണ്ടായിരുന്നത്. നിയമസഭ പാസാക്കിയ നിയമങ്ങൾ നടപ്പിൽ വരണമെങ്കിൽ രാജാനുമതി ലഭിക്കണമായിരുന്നു. ഇത് വെറും ഔപചാരിക നടപടി ആയിരുന്നില്ല. ബ്രിട്ടീഷ് ഭരണഘടനയുടെ അന്ത:സത്തയ്ക്ക് എതിരായ നിയമങ്ങൾക്ക് അനുമതി നൽകാൻ മന്ത്രിമാരുടെ ഉപദേശമനുസരിച്ച്, രാജാവിനു വിസമ്മതിക്കാമായിരുന്നു. എന്നാൽ ഉത്തരവാദിത്വ ഭരണത്തിൻ കിഴിലുള്ള കോളനികളിലെ നിയമസഭകൾ പാസാക്കുന്ന നിയമങ്ങൾക്ക്, രാജാവ് അനുമതി കൊടുക്കുക പതിവു ചടങ്ങായിരുന്നു.

ഒരു നിവേദകസംഘം ഇംഗ്ലണ്ടിൽ പോവുന്നുണ്ടെങ്കിൽ തങ്ങളുടെ ഉത്തരവാദിത്വം നന്നായി മനസ്സിലാക്കേണ്ടതുണ്ടെന്ന് ഞാൻ സമുദായത്തോട് പറഞ്ഞു. ഈ ഉദ്ദേശത്തോടെ മൂന്ന് അഭിപ്രായങ്ങൾ സംഘടനയ്ക്ക് മുന്നിൽ വയ്ക്കുകയും ചെയ്തു. ഒന്ന്, ഞങ്ങൾ എമ്പയർ തിയറ്ററിൽ വച്ച് പ്രതിജ്ഞ എടുത്തതാണെങ്കിലും പ്രമുഖരായ ഇന്ത്യക്കാർ വീണ്ടും വ്യക്തിപരമായി പ്രതിജ്ഞ എടുക്കണം. അവർ സംശയങ്ങൾക്കും ദൗർബ്ബല്യങ്ങൾക്കും കീഴടങ്ങിയിട്ടുണ്ടോ എന്ന് അങ്ങനെ അറിയുന്നത് നന്നായിരിക്കും. ഈ അഭിപ്രായത്തിന് ഉപോൽബലകമായി ഞാൻ ഉന്നയിച്ച കാരണങ്ങളിലൊന്ന്, സത്യാഗ്രഹപ്രസ്ഥാനത്തിന്റെ പിൻബലമുണ്ടെങ്കിൽ നിവേദകസംഘത്തിന് ഇന്ത്യൻ സെക്രട്ടറിയുടെയും കൊളോണിയൽ സ്റ്റേറ്റ് സെക്രട്ടറിയുടെയും മുന്നിൽ പേടി കൂടാതെ സമുദായത്തിന്റെ തീരുമാനം അറിയിക്കാമെന്നായിരുന്നു. രണ്ട്, നിവേദകസംഘത്തിന്റെ ചെലവുകൾക്കുള്ള പദ്ധതികൾ മുൻകൂട്ടി ആസൂത്രണം ചെയ്യണം. മൂന്ന്, ഏറ്റവും ഏറിയാൽ എത്ര അംഗങ്ങൾ നിവേദകസംഘത്തിൽ ഉണ്ടായിരിക്കണമെന്ന കാര്യം തീരുമാനിക്കണം. എനിക്ക് ഇതിൽ രണ്ടുദ്ദേശം ഉണ്ടായിരുന്നു. കൂടുതൽ അംഗങ്ങൾക്ക് കൂടുതൽ കാര്യങ്ങൾ ചെയ്യാൻ കഴിയു

മെന്ന തെറ്റിദ്ധാരണ തിരുത്തുക. അതിനു പുറമെ നിവേദകസംഘത്തിൽ കൂടുതൽ അംഗങ്ങൾ ചേരുന്നത് വ്യക്തികളുടെ മാന്യതക്കു വേണ്ടിയല്ല, കാര്യഗൗരവത്തോടെ സംഗതി നടത്താൻ വേണ്ടിയാണെന്ന വിചാരം ഉണ്ടായിരിക്കുക. ഈ മൂന്ന് അഭിപ്രായങ്ങളും സ്വീകരിച്ചു. ഒപ്പുശേഖരണവും നടന്നു. കുറെ പേർ പ്രതിജ്ഞാപത്രത്തിൽ ഒപ്പിട്ടെങ്കിലും യോഗത്തിൽ വാചാ പ്രതിജ്ഞയെടുത്തവരുടെ കൂട്ടത്തിൽ ഒപ്പിടാൻ സംശയിച്ചിരുന്ന ചിലരെ കാണാൻ കഴിഞ്ഞു. ഒരാൾ ഒരിക്കൽ പ്രതിജ്ഞ ചെയ്തുകഴിഞ്ഞാൽ അയാൾ നൂറുതവണ പ്രതിജ്ഞ ചെയ്യാൻ സന്നദ്ധനായിരിക്കണം. ബോധപൂർവം തന്നെ ചെയ്ത പ്രതിജ്ഞ രേഖപ്പെടുത്താൻ പറഞ്ഞാൽ ചിലർ പരിഭ്രമിക്കുന്നത് അസാധാരണമല്ല. ആവശ്യത്തിനനുസരിച്ചുള്ള ഫണ്ട് സ്വരൂപിച്ചു. എന്നാൽ നിവേദകസംഘത്തിൽ അംഗങ്ങളെ തെരഞ്ഞെടുക്കുന്ന കാര്യത്തിൽ ബുദ്ധിമുട്ട് ഏറെയായിരുന്നു. ഞാൻ പോകണമെന്നായിരുന്നു അവരുടെ നിർദ്ദേശം. എന്നാൽ എനിക്കൊപ്പം മറ്റാരെങ്കിലും ഉണ്ടാകണമല്ലോ. എന്നാലിതിലൊരു തീരുമാനമെടുക്കാൻ സമയം ഏറെ വേണ്ടിവന്നു. ചില രാത്രികൾക്കുശേഷം സംഘടനകളിൽ പൊതുവായി കാണാറുള്ള ചിത്തസ്വഭാവങ്ങൾ പൂർണമായി ഞങ്ങൾക്ക് വെളിപ്പെട്ടു. ഒറ്റയ്ക്ക് പോകാൻ തിരുമാനിച്ച് ഈ കുഴപ്പത്തിനറുതി വരുത്തുവാൻ ചിലർ എന്നോട് ആവശ്യപ്പെട്ടു. ഞാനത് അപ്പാടെ നിഷേധിച്ചു. പ്രായോഗികമായി ദക്ഷിണാഫ്രിക്കയിൽ ഇതുവരെ ഹിന്ദുക്കൾക്കും മുസ്ലിങ്ങൾക്കുമിടയിൽ പ്രത്യക്ഷത്തിൽ കുഴപ്പം ഉണ്ടായിട്ടില്ല. എന്നാൽ ഭിന്നിപ്പ് ഉണ്ടായിരുന്നില്ലെന്ന് അവകാശപ്പെടുന്നില്ല. ഭിന്നിപ്പുകൾ ഉണ്ടായിരുന്നെങ്കിൽ അത് പുറത്തുവരാതിരുന്നതിനു കാരണം ദക്ഷിണാഫ്രിക്കയിലെ സവിശേഷസ്ഥിതി ആയിരിക്കാം. അല്ലെങ്കിൽ തുറന്ന മനസ്സോടെയും അർപ്പണബോധത്തോടെയും നേതാക്കന്മാർ അവർക്ക് നേതൃത്വം നൽകിയതുകൊണ്ടായിരിക്കാം. നിവേദകസംഘത്തിലെ അംഗങ്ങളുടെ എണ്ണം രണ്ടാക്കണമെന്നും ഒരു മുസ്‌ലിം മാന്യൻ എനിക്കൊപ്പം വരണമെന്നും ഞാൻ നിർദ്ദേശിച്ചു. ഞാൻ ഇന്ത്യൻ സമുദായത്തിന്റെ പൊതു പ്രതിനിധിയായതുകൊണ്ട് ഹിന്ദുമത താൽപര്യങ്ങളെ സംരക്ഷിക്കുന്ന മറ്റൊരു ഹിന്ദു പ്രതിനിധികൂടി വേണമെന്ന് ഹിന്ദുക്കൾ ഉടൻ പറഞ്ഞു. ഓരോ കൊങ്കണി മുസൽമാനും, മേമനും, ഒരു പട്ടിദാരും അനാവിലയും ഉണ്ടായിരിക്കണമെന്ന് കൂടി ചിലർ പറഞ്ഞു. ഒടുവിൽ യഥാർത്ഥ സ്ഥിതി എന്തെന്ന് മനസ്സിലാക്കിയ അവർ മിസ്റ്റർ എച്ച്.ഒ. ആലിയേയും എന്നെയും – അങ്ങനെ ഇരുവരെ മാത്രം തെരഞ്ഞെടുത്തു.

എച്ച്.ഒ. ആലി ഒരു അർദ്ധ മലയക്കാരനാണ്. അച്ഛൻ ഇന്ത്യൻ മുസൽമാൻ. അമ്മ മലയക്കാരി. മാതൃഭാഷ ഡച്ച് എന്നു പറയാം. ഇംഗ്ലീഷ് വേണ്ടപോലെ പഠിച്ചിരുന്നതിനാൽ അദ്ദേഹത്തിന് ഡച്ചും ഇംഗ്ലീഷും നന്നായി സംസാരിക്കാനാവുമായിരുന്നു. ദിനപ്പത്രങ്ങൾക്കെഴുതാൻ അദ്ദേഹം ശീലിച്ചിരുന്നു. ട്രാൻസ്‌വാൾ ബ്രിട്ടീഷ്-ഇന്ത്യൻ സംഘത്തിലെ ഒരംഗമായിരുന്നു അദ്ദേഹം. വളരെക്കാലമായി പൊതുക്കാര്യങ്ങളിൽ അദ്ദേഹം പങ്കെടുക്കുന്നു. ഒരു

തടസ്സം ഇല്ലാതെ അദ്ദേഹം ഹിന്ദുസ്ഥാനി സംസാരിക്കുമായിരുന്നു.

ഇംഗ്ലണ്ടിൽ എത്തിയ ഉടനെ ഞങ്ങളുടെ പ്രവർത്തനം തുടങ്ങി. ഇംഗ്ലണ്ടിലേയ്ക്ക് തിരിക്കുന്ന വഴിക്ക് കപ്പലിൽ വച്ച് സ്റ്റേറ്റ് സെക്രട്ടറിയ്ക്കായി ഒരു നിവേദനം എഴുതിയുണ്ടാക്കിയിരുന്നു. അത് അച്ചടിച്ചു. കോളനികളുടെ സ്റ്റേറ്റ് സെക്രട്ടറി എൽജിൻ പ്രഭുവായിരുന്നു. ഇന്ത്യൻ കാര്യങ്ങൾക്കുള്ള സ്റ്റേറ്റ് സെക്രട്ടറി മോർളി പ്രഭുവും. ഞങ്ങൾ ദാദാഭായിയെ കണ്ടു. അദ്ദേഹത്തിലൂടെ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ ബ്രിട്ടീഷ് കമ്മിറ്റി ഓഫീസ് സന്ദർശിച്ചു. ഞങ്ങളുടെ കാര്യം അവരെ അറിയിച്ചു. ദാദാഭായിയുടെ ഉപദേശം അനുസരിച്ച് സകലകക്ഷികളുടെയും സഹകരണം ഞങ്ങൾ തേടുമെന്നും അറിയിച്ചു. ഞങ്ങളുടെ നയം കമ്മിറ്റി അംഗീകരിച്ചു. അതിനിടെ സർ മഞ്ചേർജി ഭവൻഗരിയേയും കണ്ടു. അദ്ദേഹം ഞങ്ങളെ വളരെ സഹായിച്ചു. നിവേദകസംഘത്തെ എൽജിൻ പ്രഭുവിന് പരിചയപ്പെടുത്താൻ നിഷ്പക്ഷമതിയും പ്രസിദ്ധനുമായ ഒരാംഗ്ലോ-ഇന്ത്യൻെറ സഹായം തേടാൻ ദാദാഭായിക്കൊപ്പം സർ മഞ്ചേർജിയും ഞങ്ങളെ ഉപദേശിച്ചു. സർ മഞ്ചേർജി കൂട്ടത്തിൽ ചില പേരുകളും നിർദേശിച്ചിരുന്നു. അതിലൊന്ന് സർ ലെപ്പൽ ഗ്രിഫിനായിരുന്നു. സർ ഡബ്ല്യു.ഡബ്ല്യു. ഹണ്ടർ അന്ന് ജീവിച്ചിരിപ്പുണ്ടായിരുന്നില്ല. ദക്ഷിണാഫ്രിക്കയിലെ ഇന്ത്യക്കാരുടെ സ്ഥിതിഗതിയെക്കുറിച്ച് അദ്ദേഹത്തിന് അഗാധജ്ഞാനമുണ്ടായിരുന്നതുകൊണ്ട് ജീവിച്ചിരുന്നെങ്കിൽ അദ്ദേഹമായിരുന്നു ഈ സംഘത്തെ നയിക്കുമായിരുന്നത്. അല്ലെങ്കിൽ പ്രഭുസഭയിൽ സ്വാധീനമുള്ള ഏതെങ്കിലും ഒരംഗത്തെ അതിനുവേണ്ടി അദ്ദേഹം പ്രേരിപ്പിക്കുകയും ചെയ്യുമായിരുന്നു.

ഞങ്ങൾ സർ ലെപ്പൽ ഗ്രിഫിനെ കണ്ടു. അദ്ദേഹത്തിന് അന്ന് ഇന്ത്യയിലുണ്ടായിരുന്ന രാഷ്ട്രീയപ്രസ്ഥാനങ്ങളോട് എതിർപ്പായിരുന്നു. എന്നാൽ ഞങ്ങളുടെ കാര്യത്തിൽ തല്പരനായിരുന്നു. വെറും സൗജന്യത്തിനു വേണ്ടിയല്ല, ഞങ്ങളുടെ പ്രശ്നത്തിൻെറ നീതിയും ധർമ്മവും പരിഗണിച്ച് അദ്ദേഹം നിവേദകസംഘത്തെ നയിക്കാമെന്നു സമ്മതിച്ചു. അദ്ദേഹം രേഖകൾ വായിച്ച് മനസ്സിലാക്കി പ്രശ്നം പഠിച്ചു. അതുപോലെ ഞങ്ങൾ മറ്റ് ആംഗ്ലോ-ഇന്ത്യരേയും പാർലിമെൻറ് അംഗങ്ങളേയും ഞങ്ങൾക്ക് അഭിഗമ്യരായ പരമാവധി പ്രമുഖരേയും കണ്ട് സംസാരിച്ചു. നിവേദകസംഘം എൽജിൻ പ്രഭുവിനെ സന്ദർശിച്ചു. അദ്ദേഹം ശ്രദ്ധയോടെ എല്ലാം കേട്ടതിനുശേഷം സഹാനുഭൂതി വെളിപ്പെടുത്തി. തൻെറ ബുദ്ധിമുട്ടുകളെക്കുറിച്ച് സൂചിപ്പിച്ചു. എങ്കിലും തനിക്ക് കഴിയുന്നതൊക്കെ ചെയ്യാമെന്ന് വാക്കുതന്നു. അതേത്തുടർന്ന് മിസ്റ്റർ മോർളിയെ സന്ദർശിച്ചു. മോർളിയും സഹാനുഭൂതി പ്രകടിപ്പിച്ചു. അദ്ദേഹത്തിൽ നിന്ന് നിവേദകസംഘത്തിനു ലഭിച്ച മറുപടി ഞാൻ നേരത്തേ സംഗ്രഹിച്ചു പറഞ്ഞു കഴിഞ്ഞതാണ്. കോമൺസഭയുടെ ഇന്ത്യൻ കാര്യങ്ങൾ ആലോചിക്കുന്ന കമ്മിറ്റി വിളിച്ചു കൂട്ടാൻ സർ വില്യം വെഡ്ഡർബേൺ വേണ്ടതു ചെയ്തുതന്നു. ഞങ്ങൾ അവർക്കു മുമ്പാകെ ഞങ്ങളുടെ കാര്യങ്ങൾ കഴിയുന്നതും നന്നായി അവതരിപ്പിച്ചു. അതിനുശേഷം ഐറിഷ് കക്ഷിനേതാവ് മിസ്റ്റർ റെഡ്മണ്ടി

നെ ചെന്നു കണ്ടു. കക്ഷിഭേദമെന്യേ കഴിയുന്നത്ര പാർലിമെൻറ് അംഗങ്ങളേയും ഞങ്ങൾ കാണുകയുണ്ടായി. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ ബ്രിട്ടീഷ് കമ്മിറ്റി ഞങ്ങൾക്ക് വലിയ സഹായമായിരുന്നു. പക്ഷേ ഇംഗ്ലീഷുകാരുടെ രീതി അനുസരിച്ച് ഒരു പ്രത്യേക കക്ഷിയിൽപെട്ടവരും ചില പ്രത്യേകാഭിപ്രായമുള്ളവരും മാത്രമേ അതിൽ ചേർന്നിരുന്നുള്ളൂ. എന്നാൽ ഈ കമ്മിറ്റിയുമായി ബന്ധമില്ലാത്ത ആളുകൾ ഞങ്ങളെ സഹായിച്ചവരിൽപ്പെടും. അവർക്കെല്ലാവർക്കും ഒന്നിച്ചു ചേരാവുന്ന വിധത്തിൽ ഞങ്ങളുടെ താൽപര്യം സംരക്ഷിക്കുന്ന ഒരു സ്ഥിരം കമ്മിറ്റി ഞങ്ങൾ ഉണ്ടാക്കുവാൻ നിശ്ചയിച്ചു. ഞങ്ങളുടെ ആശയം എല്ലാ കക്ഷിക്കാർക്കും വളരെയധികം ഇഷ്ടപ്പെട്ടു.

ഒരു സ്ഥാപനത്തിൻെറ മുഖ്യ ചുമതല സെക്രട്ടറിയ്ക്കാണ്. സെക്രട്ടറി, സ്ഥാപനത്തിൻെറ ഉദ്ദേശലക്ഷ്യങ്ങളിൽ പൂർണമായി വിശ്വസിക്കണം. സ്ഥാപനത്തിൻെറ പുരോഗതിക്കുവേണ്ടി ഏതാണ്ടു മുഴുവൻ സമയവും പ്രവർത്തിക്കാൻ സന്നദ്ധനായിരിക്കണം. നല്ല പ്രവർത്തനശേഷി ഉള്ളവനും ആവണം. ദക്ഷിണാഫ്രിക്കക്കാരനും മുമ്പ് എൻെറ കീഴിൽ നിയമം പഠിച്ചിരുന്നവനുമായ മി. എൽ. ഡബ്ല്യു. റിച്ച് ഈ ജോലിക്ക് അനുയോജ്യനായിരുന്നു. അദ്ദേഹമപ്പോൾ ലണ്ടനിൽ ഒരു നിയമവിദ്യാർത്ഥിയായിരുന്നു. ഈ ചുമതല ഏറ്റെടുക്കാൻ അദ്ദേഹം ആഗ്രഹിച്ചു. അതിനാൽ ഞങ്ങൾ 'ദക്ഷിണാഫ്രിക്ക ബ്രിട്ടീഷ് ഇന്ത്യൻ കമ്മിറ്റി' രൂപീകരിക്കാൻ തന്നെ തീരുമാനിച്ചു.

ഇംഗ്ലണ്ടിലും മറ്റ് യൂറോപ്യൻ രാജ്യങ്ങളിലും സംഘടനകൾ ഉദ്ഘാടനം ചെയ്യപ്പെടുന്നത് സദ്യകളിൽ വച്ചാണ്. എൻെറ അഭിപ്രായത്തിൽ അത് ഒരു അപരിഷ്കൃതമായ രീതിയാണ്. അതാതു വർഷത്തെ പരിപാടികളെപ്പറ്റിയും ഭാവി പരിപാടികളെയും കുറിച്ച് ചുരുക്കിപ്പറഞ്ഞുകൊണ്ട് ബ്രിട്ടീഷ് പ്രധാനമന്ത്രി നവംബർ 9-ാം തീയതി മാൻഷൻ ഹൗസിൽ ഒരു സുപ്രധാന പ്രസംഗം നടത്തും. അത് എല്ലാവരുടെയും ശ്രദ്ധ ആകർഷിക്കുന്നു. ലണ്ടൻ നഗരത്തിലെ മേയർ, മന്ത്രിമാരേയും പ്രമുഖരേയും മറ്റും സദ്യയ്ക്ക് ക്ഷണിക്കുന്നു. സദ്യയെ തുടർന്ന് സർവ്വരും ചേർന്ന് അതിഥികളുടെയും ആതിഥേയരുടെയും ആരോഗ്യത്തിനായി വീഞ്ഞു കുടിക്കും. ഈ ഉത്സാഹത്തിനിടയിൽ പ്രസംഗങ്ങളും ഉണ്ടാകും. തുടർന്ന് ബ്രിട്ടീഷ് മന്ത്രിസഭയ്ക്ക് പാനോപചാരം നേരും. ഇതിനു മറുപടി ആയിട്ടാണ് നേരത്തേ പറഞ്ഞ പ്രധാന പ്രസംഗം പ്രധാനമന്ത്രി നടത്തുക. പൊതുക്കാര്യങ്ങൾക്കെന്നപോലെ സ്വകാര്യ പ്രശ്ന ചർച്ചകൾക്കും സൽക്കാരങ്ങൾ പതിവാണ്. ഞങ്ങൾക്ക് ഇത്തരം സദ്യകൾ പല പ്രാവശ്യം വേണ്ടി വന്നു. എന്നിരുന്നാലും ഞങ്ങൾ മദ്യമോ മാംസമോ കഴിച്ചില്ല. അങ്ങനെ ഞങ്ങളും ഞങ്ങളുടെ പ്രമുഖരായ അനുകൂലികളെ സദ്യയ്ക്കു ക്ഷണിച്ചു. ഏതാണ്ട് നൂറുപേർക്ക് ഭക്ഷണമൊരുക്കി. സുഹൃത്തുക്കളോട് നന്ദി പറയുകയും യാത്ര പറയുകയും ഞങ്ങളുടെ ആവശ്യങ്ങൾക്കായി ഒരു സ്ഥിരം കമ്മിറ്റി രൂപീകരിക്കുകയും ആയിരുന്നു ഞങ്ങളുടെ ഉദ്ദേശ്യം. ഇവിടെ വച്ചും സദ്യയ്ക്കുശേഷം പതിവു പ്രസംഗങ്ങൾ നടന്നു. കമ്മിറ്റിയും രൂപീകരി

ച്ചു. അങ്ങനെ ഞങ്ങളുടെ പ്രവർത്തനത്തിനു പരസ്യം കിട്ടി.

ഏതാണ്ട് ആറാഴ്ചത്തെ ഇംഗ്ലണ്ടിലെ വാസത്തിനുശേഷം ഞങ്ങൾ ദക്ഷിണാഫ്രിക്കയിലേക്ക് മടങ്ങി. ട്രാൻസ്വാൾ ഏഷ്യാറ്റിക് ഓർഡിനൻസ് നടപ്പിൽ വരുത്താൻ അനുമതി നൽകണമെന്നു രാജാവിനോട് ഉപദേശിക്കണമെങ്കിൽ കൂടുതൽ ആലോചിക്കാതെ ആവില്ലെന്ന് എൽജിൻ പ്രഭു പ്രസ്താവിച്ചു എന്നതായിരുന്നു കമ്പി. യാത്രാമദ്ധ്യേ മെഡീരയിൽ എത്തിയപ്പോൾ ഞങ്ങൾക്ക് മിസ്റ്റർ റിച്ച് അയച്ച ഒരു കമ്പി കിട്ടി. അത് കിട്ടിയതോടെ ഞങ്ങൾക്ക് എന്തെന്നില്ലാത്ത ആനന്ദമുണ്ടായി. കപ്പൽ മെഡീരയിൽ നിന്ന് കേപ്ടൗണിലെത്താൻ രണ്ടാഴ്ച എടുത്തു. സങ്കടങ്ങൾക്ക് പരിഹാരമാകുന്നതിനെക്കുറിച്ച് സന്തോഷത്താൽ ആകാശക്കോട്ടകൾ കെട്ടിയായിരുന്നു യാത്ര. ദൈവത്തിൻെറ വഴികൾ ആർക്കും നിശ്ചയിക്കാനാവില്ലല്ലോ. ഞങ്ങൾ അദ്ധ്വാനിച്ചു കെട്ടിയ കോട്ടകൾ തകർന്നടിഞ്ഞ് ശൂന്യതയിൽ ലയിച്ചുപോയത് അടുത്ത അദ്ധ്യായത്തിൽ വ്യക്തമാകും.

ഈ അദ്ധ്യായം ഉപസംഹരിക്കുന്നതിനുമുമ്പ് ഒന്നുരണ്ട് പാവനസ്മരണകൾ രേഖപ്പെടുത്താം. ഇംഗ്ലണ്ടിൽ ഞങ്ങൾ ഓരോ നിമിഷവും ഉപയോഗപ്പെടുത്തിയിരുന്നു. ഞങ്ങൾക്കൊറ്റയ്ക്ക് ഒരുപാട് സർക്കുലറുകൾ അയക്കുവാനും മറ്റും ആവില്ലായിരുന്നു. പുറത്തുനിന്നുള്ള സഹായം അത്യാവശ്യമായിരുന്നു. ഇത്തരം സഹായങ്ങൾ പണം കൊണ്ട് സാധിക്കും. സന്നദ്ധസേവനത്തെ പണം കൊണ്ടു നേടുന്ന സേവനവുമായി ഒരിക്കലും താരതമ്യം ചെയ്യാനാവില്ലെന്ന് എൻെറ നാല്പതുവർഷത്തെ അനുഭവം എന്നെ പഠിപ്പിച്ചിട്ടുണ്ട്. ഭാഗ്യമെന്നു പറയട്ടെ സ്വന്തം ഇഷ്ടത്താൽ ഞങ്ങളെ സഹായിക്കാൻ ഒരുപാട് പേരുണ്ടായിരുന്നു. ഇംഗ്ലണ്ടിൽ വിദ്യാഭ്യാസത്തിനെത്തിയിരുന്ന പല ഇന്ത്യൻ യുവാക്കളും രാപകൽ ഭേദമില്ലാതെ, പണവും പ്രശസ്തിയും പരിഗണിക്കാതെ ഞങ്ങളെ സഹായിച്ചു. അവയിൽ മേൽവിലാസം എഴുതുക, സ്റ്റാമ്പ് ഒട്ടിക്കുക, കത്തുകൾ തപാലിലിടുക-ഇതൊന്നും ചെയ്യാൻ അവർ മടികാണിച്ചില്ല. അഭിമാനക്ഷതത്തെക്കുറിച്ച് അവർ ഓർക്കുക പോലും ചെയ്തില്ലെന്ന് എനിക്കു തോന്നുന്നു. പക്ഷേ, എല്ലാ കാര്യത്തിലും അവരെയൊക്കെ പിൻതള്ളിയ ഒരു ഇംഗ്ലീഷ് സുഹൃത്തുണ്ടായിരുന്നു. പേര് സൈമണ്ട്സ്. ദേവന്മാരാൽ സ്നേഹിക്കപ്പെടുന്നവർ ചെറുപ്പത്തിൽ മരിക്കും എന്നതിന് ഉദാഹരണം ആയിരുന്നു ഈ ഉദാരമതിയായ ഇംഗ്ലീഷുകാരൻ. ദക്ഷിണാഫ്രിക്കയിൽ വച്ചാണ് ഞാൻ അദ്ദേഹത്തെ ആദ്യം കാണുന്നത്. ഇന്ത്യയിലും വന്നിട്ടുണ്ട്. 1897-ൽ അദ്ദേഹം ബോംബെയിലായിരുന്നപ്പോൾ പ്ലേഗ് ബാധിച്ച ഇന്ത്യക്കാർക്കിടയിലൂടെ നിർഭയം സഞ്ചരിച്ച് അവരെ ശുശ്രൂഷിച്ചിരുന്നു. പകർച്ചവ്യാധികൾ പിടിപെട്ടവരെ ശുശ്രൂഷിക്കുമ്പോൾ മരണം എന്നത് അദ്ദേഹത്തെ സംബന്ധിച്ച് അപ്രധാന സംഗതിയായിരുന്നു. വർണ വർഗ വിവേചനങ്ങളിൽ നിന്ന് സ്വതന്ത്രനായിരുന്നു അദ്ദേഹം. സ്വഭാവത്തിലും സ്വതന്ത്രബുദ്ധി ആയിരുന്നു. ന്യൂനപക്ഷത്തിൻെറ കൂടെയാണ് സത്യം നിലനിൽക്കുന്നതെന്ന് അദ്ദേഹം വിശ്വസിച്ചു. ജോഹാനസ്ബർ

ഗിൽ വച്ച് ഞാൻ അദ്ദേഹത്തെ ശ്രദ്ധിക്കാൻ ഒരു കാരണം അദ്ദേഹത്തിൻെറ ഈ വിശ്വാസമാണ്. ഭൂരിപക്ഷത്തിൻെറ കയ്യിൽ സത്യം ദുഷിച്ചുപോകുമെന്ന അഭിപ്രായം അദ്ദേഹത്തിന് ഉണ്ടായിരുന്നു. എന്നെ എപ്പോഴെങ്കിലും ഭൂരിപക്ഷ ത്തിൻെറ കൂടെ കണ്ടാൽ എനിക്കുള്ള പിന്തുണ ഉപേക്ഷിക്കുമെന്ന് അദ്ദേഹം തമാശയായി പലപ്പോഴും പറയുമായിരുന്നു. വളരെയധികം വായിച്ചിട്ടുള്ള ഒരാ ളായിരുന്നു അദ്ദേഹം. ജോഹാനസ്ബർഗിലെ കോടീശ്വരന്മാരിലൊരാളായ സർ ജോർജ് ഫെറാറിൻെറ സ്വകാര്യ സെക്രട്ടറിയായിരുന്നു സൈമണ്ടസ്. വിദ ഗ്ധനായ സ്റ്റെനോഗ്രാഫറായിരുന്നു അദ്ദേഹം. ഞങ്ങൾ ഇംഗ്ലണ്ടിലായിരുന്ന പ്പോൾ അദ്ദേഹവും അവിടെയുണ്ടായിരുന്നു. എന്നാൽ ഇംഗ്ലണ്ടിൽ എവിടെ യാണെന്ന് എനിക്കറിയില്ലായിരുന്നു. ഞങ്ങളുടെ പ്രവർത്തനത്തിൻെറ പരസ്യം ദിനപ്പത്രത്തിൽ വന്നപ്പോൾ ആ കുലീനനായ ഇംഗ്ലീഷുകാരൻ ഞങ്ങളെ തേടിയെത്തി. ഞങ്ങൾക്കു വേണ്ടി കഴിയുന്നത് എന്തും ചെയ്യാമെ ന്നേറ്റു. "നിങ്ങൾക്കിഷ്ടമാണെങ്കിൽ ഞാൻ നിങ്ങളുടെ വേലക്കാരനായി പ്രവർ ത്തിക്കാം. നിങ്ങൾക്കൊരു സ്റ്റെനോഗ്രാഫറെ ആവശ്യമാണെങ്കിൽ എന്നെ പ്പോലൊരുത്തനെ കിട്ടില്ലെന്ന് അറിയാമല്ലോ" എന്ന് അദ്ദേഹം പറഞ്ഞു. ഞങ്ങൾക്ക് ഇത്തരം സഹായങ്ങൾ ആവശ്യമായിരുന്നു. യാതൊരു പ്രതിഫല വും ഇച്ഛിക്കാതെ ഞങ്ങൾക്കുവേണ്ടി അദ്ദേഹം രാപ്പകൽ അദ്ധ്വാനിച്ചുവെ ന്നു പറയുന്നതിൽ അതിശയോക്തിയുടെ സ്പർശമില്ല. രാത്രി പന്ത്രണ്ട്, ഒരു മണിവരെ അദ്ദേഹം ടൈപ്പ് റൈറ്ററിനടുത്തായിരിക്കും. സൈമണ്ട്സ് ചുണ്ടിൽ ഒരു പുഞ്ചിരിയുമായി സന്ദേശങ്ങളും തപാലിലയക്കാനുള്ള കത്തു കളും എടുത്തുകൊണ്ടുപോകും. പ്രതിമാസ വരുമാനം നാൽപ്പത്തിയഞ്ചു പവനായിരുന്നു. അതദ്ദേഹം സ്നേഹിതരെയും മറ്റും സഹായിക്കാൻ വേണ്ടി ഉപയോഗിച്ചു. മുപ്പത് വയസ്സുണ്ടായിരുന്നു അദ്ദേഹത്തിന്. അവിവാഹിതൻ. ജീവിതകാലം മുഴുവൻ അവിവാഹിതനായി കഴിയാൻ അദ്ദേഹം ആഗ്രഹിച്ചു. എന്തെങ്കിലും പ്രതിഫലം കൈപ്പറ്റണമെന്ന് ഞാൻ നിർബന്ധിച്ചപ്പോൾ അദ്ദേ ഹം പറഞ്ഞു: "ഈ സേവനത്തിന് പ്രതിഫലം സ്വീകരിച്ചാൽ ഞാനെൻെറ ചുമ തലയിൽ വീഴ്ച വരുത്തുകയായിരിക്കും". അവസാനദിവസം രാത്രി ജോലിയെ ല്ലാം കഴിഞ്ഞ് എല്ലാം കെട്ടി ശരിയാക്കുമ്പോൾ മൂന്നുമണിവരെ അദ്ദേഹം ഉറക്ക മൊഴിച്ച് കാത്തിരുന്നു. അത് ഞാനിപ്പോഴും ഓർക്കുന്നു. പിറ്റെദിവസം കപ്പലിൽ ഞങ്ങളെ യാത്രയാക്കിയതിനുശേഷം മാത്രമെ അദ്ദേഹം അവിടെ നിന്നു പോയുള്ളൂ. ദുഃഖകരമായ വേർപാട്. തവിട്ടുതൊലിയ്ക്കു മാത്രമുള്ള തല്ല ഔദാര്യം എന്ന കാര്യം എനിക്ക് ഇങ്ങനെ പലപ്പോഴും അനുഭവിക്കാൻ കഴി ഞ്ഞിട്ടുണ്ട്.

പൊതുപ്രവർത്തനത്തിൽ താൽപര്യമുള്ള ചെറുപ്പക്കാരുടെ നന്മയ്ക്കാ യി ഞാൻ ഇവിടെ ഒരു സംഗതി രേഖപ്പെടുത്താം. പ്രതിനിധി സംഘത്തിൻെറ വരവു-ചെലവു കണക്കു ഞങ്ങൾ കൃത്യമായി എഴുതി സൂക്ഷിച്ചു. കപ്പലിൽ വച്ച് വാങ്ങിയ സോഡയുടെ നിസ്സാര വൗച്ചറുകൾ പോലും സൂക്ഷിക്കാൻ

ഞങ്ങൾ ശ്രദ്ധിച്ചു. കമ്പിയടിച്ചിരുന്ന രസീതുകളും ഞങ്ങൾ സൂക്ഷിച്ചുവച്ചു. സവിസ്തരം കണക്കെഴുതുമ്പോൾ ഞങ്ങളുടെ കണക്കിൽ പലവക എന്ന ഇനം ഉണ്ടായതായി ഞാൻ ഓർക്കുന്നില്ല. ഉണ്ടായിരുന്നെങ്കിൽ നിത്യേനയുള്ള ചെലവിൽപ്പെടുന്ന ചെറുതുകകൾ ആയിരുന്നു അത്. അതും ദിനാന്ത്യത്തിൽ കണക്കെഴുതുമ്പോൾ ഓർക്കാൻ കഴിയാത്തവ

ബുദ്ധിയുറയ്ക്കുന്നതോടെ നാം കണക്കു പറയാൻ ഉത്തരവാദിത്വമുള്ള വിശ്വസ്ത വ്യക്തികൾ ആയിത്തീരും. ഈ പരമാർത്ഥം എനിക്ക് ജീവിതത്തിൽ നിന്ന് വ്യക്തമായിട്ടുണ്ട്. മാതാപിതാക്കളോടൊത്തുള്ള കാലം വരെ നാം അവരോട് അവരേൽപ്പിച്ച പണത്തിൻെറയും പ്രവൃത്തിയുടെയും കണക്കു പറയണം. നമ്മുടെ സത്യസന്ധതയെപ്പറ്റി അവർക്ക് നല്ല ബോദ്ധ്യമുണ്ടാകും. അവർ നമ്മോട് ഇക്കാര്യത്തിൽ കണക്ക് ആവശ്യപ്പെട്ടില്ലെന്നും വരാം. എങ്കിലും നമുക്ക് ഉത്തരവാദിത്വമുള്ളതുകൊണ്ട് അത് നമ്മെ ബാധിക്കില്ല. എന്നാൽ നാം ഗൃഹസ്ഥരാകുന്നതോടെ കുടുംബത്തോട് ഉത്തരവാദിത്വമുള്ളവരായിത്തീരുന്നു. നമ്മുടെ സമ്പത്തിന് നാം മാത്രമല്ല ഉടമകൾ. കുടുംബത്തിലുള്ളവരും പങ്കാളികളാണ്. ചെലവാക്കുന്ന ഓരോ പൈസയുടേയും കണക്ക് അവർക്കു വേണ്ടി തയ്യാറാക്കി വയ്ക്കണം. സ്വകാര്യജീവിതത്തിൽ ഇത്രയും ഉത്തരവാദിത്വമുണ്ടെങ്കിൽ പൊതുജീവിതത്തിൽ അത് ഇതിലും എത്രയോ വലുതായിരിക്കും. സ്വമേധയാ പൊതുപ്രവർത്തകരായവർ സീസറുടെ ഭാര്യയെപ്പോലെ സംശയാതീതരായിരിക്കും. അതുകൊണ്ടവർ തങ്ങളെ ഏൽപ്പിച്ച പ്രവൃത്തിയുടെയോ, പണത്തിൻേറയോ കണക്ക് സൂക്ഷിക്കാൻ ചുമതലപ്പെട്ടവരല്ലെന്ന തോന്നൽ അവർക്കുണ്ടാകാം. എനിക്കിത് വ്യക്തമായി മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. ഇത് അസംബന്ധമാണ്. വിശ്വാസത്തിൻെറയോ അവിശ്വാസത്തിൻേറയോ പ്രശ്നം അതിലില്ല. അതൊരു നിരുപാധിക ധർമ്മമാണ്. ശുദ്ധമായ പ്രവർത്തനത്തിന് അത് ആവശ്യമാണ്. സന്നദ്ധ സേവനം കൊണ്ടുനടക്കുന്ന ഒരു സ്ഥാപനത്തിൽ പ്രവർത്തിക്കുന്ന നമ്മളോട് ഭയത്താലോ ഔദാര്യത്താലോ കണക്കു ചോദിക്കുന്നില്ലെങ്കിൽ അങ്ങനെ ചോദിക്കാത്ത മുഖ്യ പ്രവർത്തകൻെറ നിലപാടും ആക്ഷേപാർഹമാണ്. ശമ്പളം വാങ്ങുന്ന ഒരു സേവകൻ ചെലവഴിച്ച പണത്തിൻെറയോ പ്രവൃത്തിയുടെയോ കണക്കു പറയുവാൻ കടപ്പെട്ടവനാണെങ്കിൽ ഇക്കാര്യത്തിൽ സന്നദ്ധ സേവകർക്ക് ഇരട്ടി ബാദ്ധ്യതയുണ്ട്. എന്തെന്നാൽ അയാളുടെ പ്രവൃത്തി തന്നെ അയാൾക്ക് പ്രതിഫലമാണ്. ഇതൊരു വളരെ പ്രധാനപ്പെട്ട കാര്യമാണ്. പല സ്ഥാപനങ്ങളിലും ഇക്കാര്യം വേണ്ടത്ര ശ്രദ്ധിക്കാറില്ല. അതുകൊണ്ടാണ് ഈ വിഷയത്തെക്കുറിച്ച് പറയാൻ ഞാൻ ഒരുമ്പെട്ടതും ഇത്രയും പ്രതിപാദിച്ചതും.

## അദ്ധ്യായം 15

# കുടിലതന്ത്രം

കേപ് ടൗണിൽ കപ്പലിറങ്ങിയപ്പോൾ, അതിലും കൂടുതലായി ജോഹാനസ് ബർഗിലെത്തിയപ്പോൾ ഒരുകാര്യം മനസ്സിലായി. മെഡീരയിൽ വച്ചു കിട്ടിയ കമ്പിയ്ക്ക് ഞങ്ങൾ നൽകിയ പ്രാധാന്യം അമിതമായിരുന്നു. കമ്പി അടിച്ച മിസ്റ്റർ റിച്ച് അതിനുത്തരവാദി ആയിരുന്നില്ല. നിയമനിർമ്മാണം അനുവദിക്കുകയില്ലെന്ന് താൻ കേട്ടതു തന്നെയാണ് അദ്ദേഹം കമ്പിസന്ദേശത്തിൽ അറിയിച്ചിരുന്നതും. 1906-ൽ ട്രാൻസ്‌വാൾ ക്രൗൺ കോളനിയായിരുന്നുവെന്ന കാര്യം നമ്മൾ കണ്ടു കഴിഞ്ഞതാണല്ലോ. ക്രൗൺ കോളനികൾക്ക് ഇംഗ്ലണ്ടിൽ ഏജൻറുമാരുണ്ട്. ഏജൻറുമാരുടെ ഒരു ചുമതല കോളനിക്കാര്യങ്ങളെക്കുറിച്ച് കോളനികളുടെ സ്റ്റേറ്റ് സെക്രട്ടറിയെ ഉപദേശിക്കലാണ്. അന്നത്തെ ട്രാൻസ്‌വാളിൻെറ പ്രതിനിധി ദക്ഷിണാഫ്രിക്കയിലെ പ്രസിദ്ധ അഭിഭാഷകൻ സർ റിച്ചാർഡ് സോളമനായിരുന്നു. അദ്ദേഹവുമായുള്ള കൂടിയാലോചനയ്ക്കു ശേഷമാണ് എൽജിൻ പ്രഭു കരിനിയമം ഉപേക്ഷിച്ചത്. 1907 ജനുവരി 1 മുതൽ ട്രാൻസ്‌വാളിന് ഉത്തരവാദിത്വഭരണം നൽകുവാൻ നിശ്ചയിച്ചിരിക്കയായിരുന്നു. ഉത്തരവാദിത്വഭരണം ലഭിച്ചതിനുശേഷം ട്രാൻസ്‌വാൾ നിയമസഭ അത്തരമൊരു നിയമം പാസ്സാക്കുകയാണെങ്കിൽ അതിന് രാജാനുമതി നിഷേധിക്കുകയില്ലെന്ന് എൽജിൻ പ്രഭു സർ റിച്ചാർഡിന് ഉറപ്പു നൽകി. എന്നാൽ ട്രാൻസ്‌വാൾ ക്രൗൺ കോളനി ആയിരിക്കുന്നിടത്തോളം കാലം അത്തരം വർഗ്ഗവിവേചന നിയമങ്ങൾക്ക് അനുമതി നൽകിയാൽ അതിനു സാമ്രാജ്യത്വ സർക്കാർ നേരിട്ടു ഉത്തരവാദിയാവുമായിരുന്നു. വർഗ്ഗവിവേചനം ബ്രിട്ടീഷ് സാമ്രാജ്യത്വത്തിൻെറ മൗലിക തത്ത്വങ്ങളിൽ നിന്നുള്ള വ്യതിയാനമായതുകൊണ്ട് ട്രാൻസ്‌വാൾ നിയമത്തെ തള്ളണമെന്ന് രാജാവിനോട് ഉപദേശിക്കാതിരിക്കാൻ തനിക്ക് നിവൃത്തിയില്ലെന്ന് അദ്ദേഹം പറഞ്ഞു.

പേരിന് നിയമം അനുവദിക്കാതിരിക്കുകയും ട്രാൻസ്‌വാളിലെ യൂറോപ്യന്മാർക്ക് സ്വന്തം താൽപര്യ സംരക്ഷണത്തിന് വേണ്ടത്ര സ്വാതന്ത്ര്യം ഉണ്ടായിരിക്കുകയും ചെയ്യുമ്പോൾ ഈ വിശേഷപ്പെട്ട ഏർപ്പാടിനെ സർ റിച്ചാർഡ് സോളമന് എങ്ങനെ എതിർക്കാനാവും? അതുകൊണ്ടാണ് ഞാനിതിനെ കുടിലതന്ത്രം എന്നു പറഞ്ഞത്. അതിന് ഇതിലും കടുത്തൊരു പേര് ന്യായമായും നൽകാമായിരുന്നു. ക്രൗൺ കോളനിയുടെ നിയമനിർമ്മാണത്തിൽ സാമ്രാജ്യത്വ സർക്കാരിന് നേരിട്ടുത്തരവാദിത്വമുണ്ട്. വർണ വർഗ്ഗ വ്യത്യാസങ്ങൾക്ക് ഭരണഘടനയിൽ സ്ഥാനമില്ലതാനും. അത്രയും കോളനികളിലെ ഉത്തരവാദിത്വഭരണമുള്ള നിയമനിർമ്മാണസഭകൾ പാസ്സാക്കിയ നിയമങ്ങൾ സാമ്രാജ്യത്വസർക്കാരിന് അപ്പാടെ നിരാകരിക്കാനാവില്ലെന്നും ഏതൊരാൾക്കും അറി

യാം. പക്ഷേ, കോളനികളിലെ ഏജൻറുമാരുമായി രഹസ്യമായി ആലോചിച്ച് സാമ്രാജ്യഭരണഘടനയുടെ ലംഘനമാവുന്ന നിയമനിർമ്മാണത്തിന് രാജാനുമതി മുൻകൂറായി വാഗ്ദാനം ചെയ്തത്-ആരുടെ അവകാശങ്ങളാണോ ഇങ്ങനെ ലംഘിക്കുന്നത്, അവരോടു കാണിക്കുന്ന അനീതിയും വിശ്വാസവഞ്ചനയുമല്ലെങ്കിൽ മറ്റെന്താണ്? വാസ്തവത്തിൽ എൽജിൻ പ്രഭുവിൻെറ ഈ ഉറപ്പ് ട്രാൻസ്വാളിലെ ഇന്ത്യക്കാർക്കെതിരെ പ്രവർത്തിക്കാൻ യൂറോപ്യന്മാർക്ക് പ്രോത്സാഹനമേകി. ഇത്തരത്തിൽ പ്രവർത്തിക്കാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നെങ്കിൽ ഇന്ത്യൻ നിവേദകസംഘത്തോട് വ്യക്തമായി കാര്യം തുറന്നു പറയാമായിരുന്നു. യഥാർത്ഥത്തിൽ ഉത്തരവാദഭരണമുള്ള കോളനികളുടെ നിയമനിർമ്മാണത്തിനുള്ള ഉത്തരവാദിത്വത്തിൽ നിന്ന് സാമ്രാജ്യത്വഭരണത്തിന് രക്ഷപ്പെടാനാവില്ല. ബ്രിട്ടീഷ് ഭരണഘടനയുടെ മൗലികതത്ത്വങ്ങൾ അപ്രകാരമുള്ള കോളനിക്കും ബാധകമാണ്. ഉദാഹരണത്തിന് ഒരു കോളനിയ്ക്കു നിയമാനുസൃതമായി അടിമത്തം പുനരുജ്ജീവിപ്പിക്കാൻ അവകാശമില്ല. കരിനിയമത്തെ എൽജിൻ പ്രഭു നിരാകരിച്ചത് അത് അനാശാസ്യമായതു കൊണ്ടാണെങ്കിൽ ട്രാൻസ്വാളിന് ഉത്തരവാദിത്വഭരണം നൽകിക്കഴിഞ്ഞാൽ ഇത്തരം അന്യായമായ നിയമം പാസ്സാക്കാൻ പാടുള്ളതല്ലെന്നും അങ്ങനെ പാസ്സാക്കാൻ ഉദ്ദേശമുണ്ടെങ്കിൽ ട്രാൻസ്വാളിന് ഉന്നതപദവി നൽകുന്ന കാര്യം പുനഃപരിശോധിക്കുവാൻ സാമ്രാജ്യത്വ സർക്കാർ നിർബന്ധിതമാകുമെന്നും സർ റിച്ചേഡ് സോളമനു താക്കീതു നൽകുക അദ്ദേഹത്തിൻെറ കടമയായിരുന്നു. ഇന്ത്യക്കാരുടെ അവകാശങ്ങൾ പൂർണമായി സംരക്ഷിക്കപ്പെടണമെന്ന വ്യവസ്ഥയിൽ മാത്രമെ, ട്രാൻസ്വാളിനു ഉത്തരവാദിത്വഭരണം നൽകൂ എന്ന് സർ റിച്ചേഡിനോട് അദ്ദേഹം പറയണമായിരുന്നു. ഈ നേർവഴി സ്വീകരിക്കുന്നതിനു പകരം ഇന്ത്യക്കാരോടു സൗഹൃദമുണ്ടെന്ന് പുറമേ നടിക്കുകയും അതോടൊപ്പം ട്രാൻസ്വാൾ സർക്കാരിനെ യഥാർത്ഥത്തിൽ രഹസ്യമായി സഹായിക്കുകയുമാണ് എൽജിൻ പ്രഭു ചെയ്തത്. താൻ അനുമതി നിഷേധിച്ച നിയമം ഒരിക്കൽകൂടി പാസ്സാക്കാൻ അദ്ദേഹം അവരെ പ്രോത്സാഹിപ്പിച്ചു. ബ്രിട്ടീഷ് സാമ്രാജ്യത്വം വക്രമായ നടപടി കൈക്കൊള്ളുന്നതിൻെറ ആദ്യത്തെ ഒരേയൊരു ഉദാഹരണമല്ലിത്. ചരിത്രത്തോട് ഉദാസീനത കാണിക്കുന്ന ഒരു വിദ്യാർത്ഥിക്കുപോലും ഇത്തരം സംഭവങ്ങൾ എളുപ്പത്തിൽ കണ്ടെത്താനാവും.

അതിനാൽ, ജോഹാനസ്ബർഗിലെ സംഭാഷണവിഷയം എൽജിൻ പ്രഭുവും സാമ്രാജ്യത്വഭരണകൂടവും ചേർന്നു ഞങ്ങൾക്കെതിരെ കളിച്ച സൂത്രം മാത്രമായി. മെഡീരയിൽ വച്ചുണ്ടായ ആനന്ദത്തോളം പോന്നതായിരുന്നു ഞങ്ങൾക്ക് ദക്ഷിണാഫ്രിക്കയിൽ വച്ചുണ്ടായ നിരാശ. ഈ ചതിയ്ക്കു ഉടനെയുണ്ടായ ഫലം ഇന്ത്യക്കാർക്കിടയിൽ എന്നത്തേക്കാളും ഉൽസാഹം വർദ്ധിച്ചു എന്നതാണ്. സാമ്രാജ്യത്വഭരണകൂടത്തെ ഒട്ടും ആശ്രയിക്കാത്ത സമരം ആയതിനാൽ ഞങ്ങൾക്ക് യാതൊരു ഭയവും വേണ്ടെന്ന് എവരും പറഞ്ഞു. ഞങ്ങൾ ഈശ്വരൻെറ പേരിലാണ് പ്രതിജ്ഞ എടുത്തിരിക്കുന്നത്. അതുകൊ

ങ്ങ് ഞങ്ങളുടെ ആശ്രയും പ്രതീക്ഷയും അവരവരും ഈശ്വരനും മാത്രമായിരിക്കണം. ഞങ്ങൾ ഞങ്ങളോട് സത്യസന്ധരായിരുന്നാൽ ഏതു കുടിലതന്ത്രവും കാലാന്തരത്തിൽ ഋജുവാകും.

ട്രാൻസ്‌വാളിൽ ഉത്തരവാദിത്വഭരണം സ്ഥാപിതമായി. പുതിയ പാർലിമെൻറ് ആദ്യം ബജറ്റ് പാസ്സാക്കി. രണ്ടാമത് ഏഷ്യാറ്റിക് രജിസ്ട്രേഷൻ ആക്ടും. ഒരു വകുപ്പിൽ നിശ്ചയിച്ചിരുന്ന തീയതിയിൽ മാറ്റം വരുത്തിയതല്ലാതെ കാലപ്പഴക്കം കൊണ്ട് ആവശ്യമായി വന്ന നിയമത്തിൽ വേറൊരു മാറ്റവും വരുത്തിയില്ല. 1907 മാർച്ച് 21-ലെ ഒറ്റസമ്മേളനത്തിൽ വച്ചുതന്നെ നിയമത്തിൻെറ സകല വശങ്ങളിലൂടെയും ഒരോട്ടപ്രദക്ഷിണം നടത്തി. നിയമത്തിന് സാമ്രാജ്യത്വസർക്കാരിൽ നിന്നു നേരത്തേയുണ്ടായ അനുമതിനിഷേധം ഒരു സ്വപ്നം പോലെ വിസ്മൃതമായി. ഇന്ത്യക്കാർ പതിവുപോലെ നിവേദനങ്ങളും, അപേക്ഷകളും സമർപ്പിച്ചുകൊണ്ടിരുന്നു പക്ഷെ ആരാണ് അവരെ ശ്രദ്ധിക്കുക? 1907 ജൂലൈ 1 മുതൽക്ക് നിയമം പ്രാബല്യത്തിൽ വരുമെന്നും അതനുസരിച്ച്, ജൂലൈ 31- നകം ഇന്ത്യക്കാർ രജിസ്ട്രേഷനുള്ള അപേക്ഷകൾ നൽകണമെന്നും പ്രഖ്യാപനം ഉണ്ടായി. നിയമം പ്രാബല്യത്തിൽ വരുത്തുവാൻ താമസിച്ചത് ഇന്ത്യക്കാർക്ക് ഉപകാരം ചെയ്യാനായിരുന്നില്ല. അക്കാര്യത്തിൽ ചില അടിയന്തിര സാഹചര്യങ്ങൾ വന്നതുകൊണ്ടാണ്. രാജാവിൻെറ അനുമതി വാങ്ങാനും കൂടാതെ പട്ടികയിൽ പറഞ്ഞിരിക്കുന്ന അപേക്ഷാഫോറങ്ങൾ തയ്യാറാക്കാനും നിയമത്തിൽ പറയുന്നവിധം അനുമതി നൽകുന്ന ഓഫീസുകൾ തുറക്കാനും കുറച്ചുസമയം വേണമായിരുന്നു. ട്രാൻസ്‌വാൾ സർക്കാരിൻെറ സ്വന്തം സൗകര്യത്തിനു മാത്രമുള്ള കാലതാമസമാണുണ്ടായത്.

## അദ്ധ്യായം 16

# അഹമ്മദ് മുഹമ്മദ് കാച്ചലിയാ

നിവേദകസംഘം ഇംഗ്ലണ്ടിലേക്ക് പോകുന്ന വഴിയ്ക്ക് ദക്ഷിണാഫ്രിക്കയിൽ കുടിയേറി താമസമാക്കിയിരുന്ന ഒരു ഇംഗ്ലീഷുകാരനുമായി സംസാരിക്കാനിടയായി. ഇന്ത്യക്കാർക്കെതിരെയുള്ള ട്രാൻസ്വാളിലെ നിയമനിർമ്മാണമായിരുന്നു വിഷയം. ഇത് കേട്ട് അദ്ഭുതത്തോടെ അദ്ദേഹം പറഞ്ഞു: "അപ്പോൾ നായ്പട്ടയിൽ നിന്ന് വിട്ടുകിട്ടാൻ വേണ്ടിയാണ് നിങ്ങൾ ലണ്ടനിലേക്ക് പോകുന്നത്, അല്ലേ?" ട്രാൻസ്വാളിലെ അനുമതിപത്രത്തെ അങ്ങനെ നായയുടെ കഴുത്തിലെ പട്ട (കോളർ) യോട് ഉപമിച്ച അദ്ദേഹം ഇന്ത്യക്കാരോടുള്ള നിന്ദയും അവരെ അപമാനിക്കുന്നതിലുള്ള സന്തോഷവുമാണോ അതോ ഇന്ത്യക്കാർക്കനുകൂലമായ ശക്തമായ വികാരമാണോ പ്രകടിപ്പിച്ചതെന്ന് അന്നും ഇന്നും എനിക്ക് വ്യക്തമല്ല. ഒരാളുടെ വാക്കുകളെ നീതിയുക്തമല്ലാതെ വ്യാഖ്യാനിക്കാൻ പാടില്ലെന്നതൊരു സുവർണനിയമമായിട്ടാണ് ഞാൻ കണക്കാക്കുന്നത്. അതുകൊണ്ട് ആ മാന്യൻ അങ്ങനെ അലങ്കാരം ഉപയോഗിച്ചത് നിയമത്തിനെതിരെ തന്റെ വികാരം പ്രതിഫലിപ്പിക്കാനായിരിക്കും എന്നു ഞാൻ കരുതുന്നു. അത് എന്തൊക്കെ ആയാലും ഒരുവശത്ത് ട്രാൻസ്വാൾ സർക്കാർ ഇന്ത്യക്കാരുടെ കഴുത്തിൽ നായ്പട്ട ഇടാൻ ശ്രമിക്കുകയായിരുന്നു. മറുവശത്ത് ഇന്ത്യക്കാർ ആ ക്രൂരമായ നയത്തോട് ശക്തമായി പൊരുതാനും നായ്പട്ട ധരിക്കുകയില്ലെന്ന നിശ്ചയത്തെ ശക്തിപ്പെടുത്താനും തയ്യാറെടുക്കുകയായിരുന്നു. ഇന്ത്യയിലെയും ഇംഗ്ലണ്ടിലെയും സുഹൃത്തുക്കൾക്ക് ട്രാൻസ്വാളിൽ അനുദിനം സംഭവിച്ചുകൊണ്ടിരുന്ന കാര്യങ്ങൾ ഞങ്ങൾ എഴുതുമായിരുന്നു. പക്ഷേ, പുറമെ നിന്നുള്ള സഹായങ്ങൾ അധികമൊന്നും സത്യാഗ്രഹസമരത്തിന് ആശ്രയിക്കാനാവില്ല. ആഭ്യന്തരമായ പരിഹാരങ്ങളിലൂടെ മാത്രമെ അത് സഫലമാക്കാൻ കഴിയുകയുള്ളൂ. അതുകൊണ്ട് നേതാക്കന്മാർ സമുദായത്തിലെ എല്ലാവരെയും ഏകോപിപ്പിച്ചു സമരസജ്ജമാക്കി നിർത്തുവാൻ ആയിരുന്നു പ്രധാനമായും ശ്രമിച്ചത്.

സമരം നടത്തുവാൻ ഏത് സംഘടനയെ ഉപയോഗിക്കണം എന്നതായിരുന്നു ഞങ്ങൾക്ക് നേരിടേണ്ടിവന്ന പ്രധാന ചോദ്യം. ട്രാൻസ്വാൾ ബ്രിട്ടീഷ് ഇന്ത്യൻ അസോസിയേഷനിൽ വളരെ അധികം അംഗങ്ങളുണ്ടായിരുന്നു. അത് ആരംഭിച്ച കാലത്ത് സത്യാഗ്രഹം എന്ന ആശയം ജന്മം കൊണ്ടിരുന്നില്ല. ആ സംഘടന ഉപദ്രവകരമായ ഒരു നിയമത്തെ മാത്രമല്ല അങ്ങനെയുള്ള ഒരുകൂട്ടം നിയമങ്ങളെ എതിർത്തിട്ടുണ്ട്. ഭാവിയിൽ എതിർക്കുകയും വേണം. ഉപദ്രവകരമായ നിയമനിർമ്മാണത്തെ എതിർക്കുന്നതിനു പുറമെ രാഷ്ട്രീയവും സാമൂഹികവുമായ നിരവധി കാര്യങ്ങൾ അതിനു നിറവേറ്റാനുണ്ട്. മാത്രമല്ല

അതിലെ അംഗങ്ങളെല്ലാവരും കരിനിയമത്തെ എതിർക്കാമെന്ന് പ്രതിജ്ഞയെടുത്തവരുമല്ല. സത്യാഗ്രഹസമരത്തോട് ബന്ധം പുലർത്തിയാൽ കൂടി ആ സംഘടന എന്തെല്ലാം അപകടങ്ങൾ സ്വയം വിളിച്ചുവരുത്തുമെന്നും ആലോചിക്കേണ്ടിയിരുന്നു. സമരം രാജ്യദ്രോഹമാണെന്നും അതിൽ പങ്കാളികളാകുന്ന സംഘടനകൾ നിയമവിരുദ്ധമാണെന്നും ട്രാൻസ്വാളിലെ സർക്കാർ പ്രഖ്യാപിച്ചാലോ? അപ്പോൾ സത്യാഗ്രഹികളല്ലാത്ത അംഗങ്ങളുടെ സ്ഥിതി എന്താകും? സത്യാഗ്രഹത്തെക്കുറിച്ച് ആലോചിക്കുക പോലും ചെയ്യാത്ത കാലത്ത് സംഭാവന ചെയ്ത പണത്തിന്റെ കാര്യം എന്താകും? ഇവയൊക്കെ ഗൗരവമായി ആലോചിക്കേണ്ട സംഗതികളായിരുന്നു. വിശ്വാസക്കുറവുകൊണ്ടോ ശക്തിയില്ലാത്തതുകൊണ്ടോ മറ്റേതെങ്കിലും കാരണത്താലോ സത്യാഗ്രഹത്തിൽ പങ്കാളികളാകാത്തവരോട് ഒട്ടും വിരോധമരുതെന്ന് ആയിരുന്നു സത്യാഗ്രഹികളുടെ ശക്തമായ അഭിപ്രായം. അവരോടുള്ള സൗഹൃദത്തിനു കോട്ടം തട്ടാതെ സത്യാഗ്രഹമൊഴിച്ചുള്ള പ്രവർത്തനങ്ങളിൽ ഒരുമിച്ചു നിന്ന് പ്രവർത്തിക്കണമെന്നായിരുന്നു അവരുടെ നിലപാട്.

ഈ കാരണങ്ങളാൽ നിലവിലുള്ള ഏതെങ്കിലും സംഘടനയുടെ പേരിൽ സത്യാഗ്രഹസമരം നടത്തേണ്ട എന്ന തീരുമാനത്തിൽ സമുദായം എത്തിച്ചേർന്നു. അവർക്കാവുന്ന സഹായങ്ങൾ നൽകാം. സത്യാഗ്രഹം ഒഴിച്ചുള്ള മാർഗ്ഗങ്ങളിലൂടെ കരിനിയമത്തെ എതിർക്കാം. സത്യാഗ്രഹസമരത്തിനായി 'പാസീവ് റസിസ്റ്റൻസ് അസോസിയേഷൻ' (സഹനസമരസംഘം) എന്ന സംഘടന സത്യാഗ്രഹികൾ രൂപീകരിച്ചു. ഈ പുതിയ സംഘടന രൂപീകരിക്കുന്ന കാലത്ത് 'സത്യാഗ്രഹ'മെന്ന പേര് കണ്ടെത്തിയിരുന്നില്ലെന്ന് ഈ ആംഗലേയനാമധേയത്തിൽ നിന്ന് വായനക്കാർ മനസ്സിലാക്കുമല്ലോ. ഈ പ്രവർത്തനത്തിനായി ഒരു പുതിയ സംഘടന രൂപീകരിച്ചതിലെ വിവേകം കാലം സാധൂകരിച്ചു. നിലവിലുള്ള സംഘടനകളിൽ ഏതെങ്കിലും ഒന്നുമായി കൂട്ടിക്കലർത്തിയിരുന്നെങ്കിൽ സത്യാഗ്രഹപ്രസ്ഥാനത്തിന് ഒരുപക്ഷേ തിരിച്ചടി ഉണ്ടായേനേ. ധാരാളം ആളുകൾ പുതിയ സംഘടനയിൽ ചേരുകയും സമുദായം കൈയഴിച്ച് പണം തന്നു സഹായിക്കുകയും ചെയ്തു.

സാമ്പത്തിക ക്ലേശങ്ങൾ കൊണ്ട് ഒരു പ്രസ്ഥാനവും ക്ഷയിക്കുകയോ നിന്നുപോകുകയോ ചെയ്യില്ല എന്നത് ഞാൻ അനുഭവത്തിൽ നിന്നു പഠിച്ചതാണ്. പണമില്ലാതെ ഒരു ഭൗതിക പ്രസ്ഥാനത്തിന് പ്രവർത്തിക്കാം എന്ന് ഇതിനർത്ഥമില്ല. സംഘടനയുടെ മുൻനിരയിൽ പ്രവർത്തിക്കുന്നവർ സത്യസന്ധരും നല്ലവരുമാണെങ്കിൽ ആവശ്യമായ പണം വന്നുകൊള്ളും എന്നാണ് ഇതിനർത്ഥം. എന്നാൽ, ഒരു പ്രസ്ഥാനത്തിൽ പണം കുന്നുകൂടിയാൽ അത് ക്ഷയിച്ചുതുടങ്ങും എന്നും ഞാൻ കണ്ടിട്ടുണ്ട്. ഒരു പൊതുസ്ഥാപനം അതിന്റെ സുരക്ഷിതത്വത്തിനായി നിക്ഷേപിച്ചിരിക്കുന്ന തുകയുടെ പലിശകൊണ്ട് നടക്കുകയാണെങ്കിൽ അതിൽ എനിക്ക് പാപം ദർശിക്കാനാവില്ലെങ്കിലും അതൊരു ഉചിതമായ നടപടിയാണെന്ന് പറയാനൊക്കില്ല. എല്ലാ പൊതുസ്ഥാപനങ്ങളുടേ

യും ബാങ്ക് പൊതുജനങ്ങളായിരിക്കണം. അവർ നിശ്ചയിക്കുന്നതിനേക്കാൾ ഒരു ദിവസം കൂടുതലായി അവ നിലനിൽക്കേണ്ടതില്ല. സ്വരൂപിച്ചു വച്ച മൂലധനത്തിൽ നിന്നുണ്ടാകുന്ന പലിശകൊണ്ട് നടത്തുന്ന ഒരു സ്ഥാപനം പൊതുജനാഭിപ്രായത്തിന് വിധേയമായിരിക്കില്ല. സ്വേച്ഛാധിപത്യപ്രവണതയും ധർമ്മനാട്യവും അതിനുണ്ടാകും. സ്ഥിരം ഫണ്ടുകൊണ്ട് നടത്തുന്ന മത-സാമൂഹിക സ്ഥാപനങ്ങൾ ധാരാളമുണ്ട്. ആ സ്ഥാപനങ്ങളിൽ നടക്കുന്ന അഴിമതിയെക്കുറിച്ച് പറയാനുള്ള സ്ഥലമല്ല ഇത്. അത് ഓടിപ്പോകുന്നവർക്കു പോലും വ്യക്തമാവുന്ന സാധാരണ പ്രതിഭാസമാണ്.

നമുക്ക് നമ്മുടെ കഥയിലേക്ക് തിരിയാം. തലനാരിഴ കീറി നോക്കുന്നതു വക്കീലന്മാർക്കും ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചവർക്കും മാത്രം കുത്തകയല്ല. സൂക്ഷ്മങ്ങളായ വ്യത്യാസങ്ങൾ കണ്ടുപിടിക്കാനും അതിലും സൂക്ഷ്മങ്ങളായ വാദങ്ങൾ നിരത്താനും ദക്ഷിണാഫ്രിക്കയിൽ താമസിക്കുന്ന വിദ്യാഭ്യാസം ലഭിക്കാത്ത ഇന്ത്യക്കാർക്കുമാകുമെന്ന് എനിക്ക് മനസ്സിലായി. പഴയ അടിയന്തിര നിയമം അതേവിധം നടപ്പിലാക്കാത്തതിനാൽ പഴയ എമ്പയർ തിയറ്ററിൽ വച്ചു തങ്ങൾ ചെയ്ത പ്രതിജ്ഞ നിറവേറ്റപ്പെട്ടതായി വാദിച്ച ചിലർ ആ വാദത്തിൻെറ മറവിൽ സ്വന്തം ദൗർബ്ബല്യം ഒളിപ്പിച്ചു. കേവലം അസാധുവായിരുന്നില്ല ഈ വാദം. എന്നാൽ എതിർപ്പ് ആ നിയമത്തോടായിരുന്നില്ല, അതിന്നടിയിലുള്ള ദുഷ്ടമായ തത്വത്തോടായിരുന്നു എന്നതിനാൽ ഈ വാദം കൊണ്ട് മറ്റുള്ളവരെ സ്വാധീനിക്കാനായില്ല. സമുദായത്തിൻെറ ഉണർവിനെ പ്രബലപ്പെടുത്താനും ദൗർബ്ബല്യത്തിൻെറ വ്യാപ്തി കണ്ടെത്താനും വേണ്ടി വീണ്ടും ആളുകളെക്കൊണ്ട് പ്രതിജ്ഞ ചെയ്യിക്കേണ്ടത് ആവശ്യമാണെന്നു തോന്നി. ഓരോ ഇടത്തും യോഗങ്ങൾ വിളിച്ചുകൂട്ടി, സ്ഥിതിഗതികൾ വിശദമാക്കി പ്രതിജ്ഞകൾ പുതുക്കി. സമുദായത്തിൻെറ ഉന്മേഷം എന്നത്തേക്കാളും അധികരിച്ചതാണെന്ന് കണ്ടെത്താനായി.

വിധിനിർണായകമായ ജൂലൈ മാസം അവസാനിക്കാറായി. ട്രാൻസ്‌വാളിൻെറ തലസ്ഥാനമായ പ്രിട്ടോറിയയിൽ അവസാനദിവസം ഇന്ത്യക്കാരുടെ ഒരു വമ്പിച്ച പൊതുയോഗം നടത്താൻ ഞങ്ങൾ തീരുമാനിച്ചു. അതിൽ പങ്കെടുക്കാൻ മറ്റു സ്ഥലങ്ങളിൽ നിന്ന് പ്രതിനിധികളെ ക്ഷണിച്ചിരുന്നു. പ്രിട്ടോറിയയിലെ മുസ്‌ലിം പള്ളിപ്പറമ്പിൽ തുറസ്സായിടത്ത് യോഗം ചേർന്നു. സത്യാഗ്രഹം ആരംഭിച്ചതിനുശേഷം നടന്ന യോഗങ്ങളിൽ ഒരു കെട്ടിടത്തിനുൾക്കൊള്ളാനാവാത്തത്ര അധികം ജനങ്ങളായിരുന്നു പങ്കെടുത്തിരുന്നത്. ട്രാൻസ്‌വാളിലെ ഇന്ത്യക്കാരുടെ എണ്ണം 13,000ത്തിൽ അധികമായിരുന്നില്ല. അവരിൽ 10,000ത്തിലധികം പേർ പ്രിട്ടോറിയയിലും ജോഹാനസ്ബർഗിലുമാണ് താമസമാക്കിയിരുന്നത്. പതിനായിരം ജനസംഖ്യയിൽ രണ്ടായിരം പേർ പൊതുയോഗങ്ങളിൽ സന്നിഹിതരായാൽ ലോകത്തിൻെറ ഏതുഭാഗത്തും ഇത് തൃപ്തികരമായ നല്ല ഹാജരായി കരുതും. ഈ സ്ഥിതി ഇല്ലാതെ ജനങ്ങളുടേതായ ഒരു സത്യാഗ്രഹപ്രസ്ഥാനം അസാദ്ധ്യമാണ്. ആഭ്യന്തരശക്തിയെ ആശ്രയിച്ചിരിക്കുന്ന

സമരത്തിൽ, ബഹുജനങ്ങളുടേതായ അച്ചടക്കമില്ലെങ്കിൽ മുന്നോട്ടുപോകുവാൻ ആവില്ല. അതുകൊണ്ട് ജനങ്ങളുടെ വമ്പിച്ച തോതിലുള്ള വരവിനെ പ്രവർത്തകർ അദ്ഭുതത്തോടെ വീക്ഷിച്ചില്ല. ചെലവു ചുരുക്കാനും, സ്ഥലപരിമിതി മൂലം ആളുകൾ യോഗസ്ഥലത്തു നിന്ന് നിരാശരായി മടങ്ങിപ്പോകാതിരിക്കാനുമായി പൊതുയോഗങ്ങൾ തുറസ്സായ സ്ഥലത്തുവച്ചേ നടത്താൻ പാടുള്ളുവെന്നു ആദ്യം തന്നെ തീർച്ചപ്പെടുത്തി. യോഗങ്ങൾ ശാന്തമായിരുന്നു. സദസ്യർ എല്ലാം സശ്രദ്ധം കേട്ടിരിക്കും. പ്ലാറ്റുഫോമിൽ നിന്ന് അകലെയുള്ളവർക്ക് കേൾക്കാൻ കഴിഞ്ഞില്ലെങ്കിൽ അവർ പ്രസംഗകനോട് ഉറക്കെ സംസാരിക്കാൻ വിളിച്ചു പറയും. ഈ സമ്മേളനങ്ങളിൽ കസേരകൾ ഉണ്ടായിരുന്നില്ലെന്ന് വായനക്കാരോട് പ്രത്യേകം പറയേണ്ടതില്ലല്ലോ. എല്ലാവരും നിലത്തിരിക്കും. അദ്ധ്യക്ഷനും പ്രസംഗകനും ഒന്നോ, രണ്ടോ സുഹൃത്തുക്കൾക്കും ഇരിക്കാൻ ചെറിയ പ്ലാറ്റ്ഫോം തയ്യാറാക്കിയിരിക്കും; ഒരു ചെറിയ മേശയും കുറച്ച് കസേരകളും സ്റ്റൂളുകളും പ്ലാറ്റ്ഫോമിൽ ഉണ്ടായിരിക്കും.

ബ്രിട്ടീഷ് ഇന്ത്യൻ അസോസിയേഷൻെറ താൽക്കാലിക അദ്ധ്യക്ഷനായ മിസ്റ്റർ യൂസഫ് ഇസ്മെയിൽ മിയാൻ പ്രിട്ടോറിയയിലെ ഈ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. കരിനിയമത്തിന് അനുസരിച്ചു പെർമിറ്റ് നൽകാനുള്ള കാലം അടുക്കുന്തോറും ഇന്ത്യക്കാർക്ക് ഉൽസാഹം വർദ്ധിച്ചെങ്കിലും അവരിൽ സ്വാഭാവികമായ ഉൽക്കണ്ഠ വളർന്നു. ട്രാൻസ്‌വാൾ സർക്കാരിൻെറ സകല ശക്തിയും തങ്ങൾക്ക് പിന്നിലുണ്ടായിട്ടും ജനറൽ ബോത്തയ്ക്കും ജനറൽ സ്മട്സിനും ഇന്ത്യക്കാരുടേതിൽ നിന്ന് ഒട്ടും കുറയാത്ത ഉൽക്കണ്ഠ ഉണ്ടായിരുന്നു. ഒരു സമുദായത്തെ ഒന്നടങ്കം സ്വന്തം ഇച്ഛയ്ക്കനുസരിച്ചു ബലപ്രയോഗം കൊണ്ടു വളച്ചെടുക്കാൻ ആരും ഇഷ്ടപ്പെടുകയില്ല. അതുകൊണ്ട് ഞങ്ങളെ ഗുണദോഷിക്കാൻ ജനറൽ ബോത്ത, മിസ്റ്റർ വില്യം ഹോസ്കനെ ഈ സമ്മേളനത്തിലേക്ക് അയച്ചു. കഴിഞ്ഞൊരദ്ധ്യായത്തിൽ ഈ മാന്യവ്യക്തിയെ വായനക്കാർ പരിചയപ്പെട്ടിട്ടുണ്ട്. സമ്മേളനം അദ്ദേഹത്തെ ഹൃദയപൂർവ്വം സ്വീകരിച്ചു. അദ്ദേഹം സമ്മേളനത്തിൽ ഇങ്ങനെ പറഞ്ഞു: "നിങ്ങളുടെ സുഹൃത്താണ് ഞാൻ എന്നു നിങ്ങൾക്കറിയാമല്ലോ. ഇക്കാര്യത്തിൽ എനിക്ക് നിങ്ങളോടാണ് സഹാനുഭൂതി എന്നും എടുത്തുപറയേണ്ടതില്ല. എനിക്ക് നിങ്ങളുടെ എതിരാളികളെ സ്വാധീനിക്കാൻ കഴിയുമായിരുന്നെങ്കിൽ ഞാൻ നിങ്ങളുടെ അവകാശങ്ങൾ അംഗീകരിപ്പിക്കുമായിരുന്നു. ട്രാൻസ്‌വാളിലെ യൂറോപ്യന്മാർക്ക് നിങ്ങളുടെ സമുദായത്തോടുള്ള എതിർപ്പിനെക്കുറിച്ച് ഞാൻ പറയാതെ നിങ്ങൾക്കറിയാം. ജനറൽ ബോത്ത എന്നോട് ആവശ്യപ്പെട്ട പ്രകാരമാണ് ഞാനിവിടെ സന്നിഹിതനായിരിക്കുന്നത്. അദ്ദേഹം പറഞ്ഞ പ്രകാരം അദ്ദേഹത്തിൻെറ സന്ദേശവുമായിട്ടാണ് ഞാനിവിടെ വന്നിട്ടുള്ളത്. അദ്ദേഹത്തിന് നിങ്ങളോടു മതിപ്പുണ്ട്. നിങ്ങളുടെ വികാരം അദ്ദേഹം മനസ്സിലാക്കുന്നു. പക്ഷേ നിസ്സഹായനാണ് താൻ എന്നദ്ദേഹം പറയുന്നു. ട്രാൻസ്‌വാളിലെ യൂറോപ്യന്മാർ ഏകകണ്ഠമായി ഇത്തരം നിയമം വേണമെന്നു പറയു

ന്നു. അദ്ദേഹത്തിനും അതിൻെറ ആവശ്യകത ബോദ്ധ്യപ്പെട്ടിട്ടുണ്ട് ട്രാൻസ്‌വാൾ സർക്കാർ എത്ര ശക്തമാണെന്ന് ഇന്ത്യക്കാർക്ക് അറിയാവുന്നതാണല്ലോ. സാമ്രാജ്യത്വസർക്കാർ ആ നിയമം അംഗീകരിക്കുകയും ചെയ്തിരിക്കുന്നു. തങ്ങൾക്ക് കഴിയാവുന്നതൊക്കെ ഇന്ത്യക്കാർ ചെയ്തിട്ടുണ്ട്. അതിൽ പൗരുഷം തെളിയിച്ചിട്ടുമുണ്ട്. എന്നാലും പരാജയപ്പെട്ട നിലയ്ക്ക് നിയമത്തിന് കീഴടങ്ങി സമാധാനത്തോടെ, രാജ്യഭക്തിയോടെ കഴിയുകയാണു വേണ്ടത്. രജിസ്ട്രേഷൻ നിയമം അനുസരിച്ച് തയ്യാറാക്കുന്ന ചട്ടങ്ങളിൽ നിങ്ങൾ ചില്ലറ ഭേദഗതി നിർദ്ദേശിച്ചാൽ അത് ജനറൽ സ്മട്സ് സശ്രദ്ധം പരിശോധിക്കും. ജനറൽ സ്മട്സിൻെറ നിർദേശം നിങ്ങൾ സ്വീകരിക്കണമെന്നാണ് എൻെറ സ്വന്തം അഭിപ്രായം. ട്രാൻസ്‌വാൾ സർക്കാർ, ഈ നിയമത്തിൻെറ കാര്യത്തിൽ ഉറച്ചുനിൽക്കുകയാണ്. അതിനെ എതിർക്കുക എന്നാൽ നിങ്ങളുടെ തല മതിലിൽ ഇടിക്കുന്നതുപോലെ ആയിരിക്കും. നിഷ്ഫലമായ എതിർപ്പുകൊണ്ട് നിങ്ങളുടെ സമുദായം നശിക്കാതിരിക്കട്ടെ, അനാവശ്യമായ കഷ്ടപ്പാടുകൾ തലയിൽ ഏറ്റാതിരിക്കട്ടെ എന്നു ഞാനാശംസിക്കുന്നു". ഞാനീ പ്രസംഗം സമ്മേളനത്തിൽ പദാനുപദം വിവർത്തനം ചെയ്തുകൊടുത്തു. ജാഗ്രതയോടെ ഇരിക്കാൻ ഞാനവർക്ക് മുന്നറിയിപ്പു നൽകുകയും ചെയ്തു. കൈയടികൾക്കിടയിൽ മിസ്റ്റർ ഹോസ്കൻ സ്ഥലം വിട്ടു.

ഇന്ത്യക്കാർക്കു പ്രസംഗിക്കാനുള്ള സമയമായി. ഈ അദ്ധ്യായത്തിലെ മാത്രമല്ല, ഈ ഗ്രന്ഥത്തിലെ തന്നെ നായകനായിരുന്ന അഹമ്മദ് മുഹമ്മദ് കാച്ചലിയായിരുന്നു അവരിലൊരു പ്രസംഗകൻ. ഒരു കക്ഷിയായും, ഒരു ദ്വിഭാഷി എന്ന നിലയ്ക്കും മാത്രമെ ഞാൻ കാച്ചലിയായെ അറിഞ്ഞിരുന്നുള്ളൂ. അദ്ദേഹം അതിനുമുമ്പ് പൊതുപ്രവർത്തനങ്ങളിൽ കാര്യമായി പങ്കെടുത്തിരുന്നില്ല. അദ്ദേഹത്തിന് ഇംഗ്ലീഷിൽ സാമാന്യം അറിവുണ്ടായിരുന്നു. അതിനെ പരിശീലനം കൊണ്ട് അദ്ദേഹം മെച്ചപ്പെടുത്തുകയും ചെയ്തിരുന്നു. അതിനാൽ ആംഗലേയ വക്കീലന്മാരുടെ അടുത്തേക്ക് തൻെറ സുഹൃത്തുക്കളെ കൊണ്ടുപോകുമ്പോൾ അദ്ദേഹം തന്നെ ദ്വിഭാഷിയായി പ്രവർത്തിച്ചിരുന്നു. അത് അദ്ദേഹത്തിൻെറ തൊഴിലായിരുന്നില്ല; ഒരു സുഹൃത്ത് എന്ന നിലയ്ക്കാണ് ഈ പരിഭാഷാവൃത്തി ചെയ്തിരുന്നത്. അദ്ദേഹം ആദ്യം തുണിത്തരങ്ങൾ കൊണ്ടുനടന്നു വിൽക്കുന്ന പ്രവൃത്തിയിലാണ് ഏർപ്പെട്ടിരുന്നത്. പിന്നീട് തൻെറ സഹോദരനുമായി കൂട്ടുപിടിച്ച് ഒരു ചെറിയ കച്ചവടം ആരംഭിച്ചു. അദ്ദേഹം സൂറത്തിൽ നിന്നുള്ള ഒരു മേമനായിരുന്നു. സ്വജാതിക്കാർക്കിടയിൽ വലിയ പ്രശസ്തിയും ഉണ്ടായിരുന്നു. അദ്ദേഹത്തിന് ഗുജറാത്തി ഭാഷയിൽ പരിജ്ഞാനം കുറവായിരുന്നു. എന്നാൽ സ്വപ്രയത്നം കൊണ്ട് അദ്ദേഹം ഇക്കാര്യത്തിലും പുരോഗതി നേടി. എന്തും നിഷ്പ്രയാസം ഗ്രഹിക്കാനുള്ള ബുദ്ധി അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹം നിയമസംബന്ധികളായ ബുദ്ധിമുട്ടുകൾ അനായാസമായി പരിഹരിക്കുന്നത് കാണുമ്പോൾ എനിക്ക് അദ്ഭുതം തോന്നാറുണ്ടായിരുന്നു. അദ്ദേഹം വക്കീലന്മാരോടും നിയമസംബന്ധി

യായ വാദങ്ങൾ നടത്താൻ മടിച്ചിരുന്നില്ല. അവർക്ക് അദ്ദേഹത്തിൻെറ വാദങ്ങൾ മിക്കപ്പോഴും പരിഗണനാർഹമായി തോന്നിയിരുന്നു.

ധൈര്യത്തിൻെറ കാര്യത്തിലും സ്ഥൈര്യത്തിൻെറ കാര്യത്തിലും മിസ്റ്റർ കാച്ചലിയായെപ്പോലെ കരുത്തനായ ഒരാളെ ദക്ഷിണാഫ്രിക്കയിലും ഇന്ത്യയിലും ഞാൻ കണ്ടിട്ടില്ല. അദ്ദേഹം സമുദായത്തിനുവേണ്ടി എല്ലാം പരിത്യജിച്ചു. പറയുന്നതുപോലെ പ്രവർത്തിക്കുന്ന വ്യക്തിയായിരുന്നു അദ്ദേഹം. സുരത്തി മേമൻ പള്ളിയുടെ കൈക്കാരിലൊരാളായിരുന്നു അദ്ദേഹം. ഒന്നാന്തരം യാഥാസ്ഥിതിക മുസൽമാനും ആയിരുന്നു. ഹിന്ദുക്കളെയും മുസ്ലീങ്ങളെയും ഒരിക്കലും അദ്ദേഹം വിവേചിച്ച് കണ്ടില്ല. മതഭ്രാന്തുകൊണ്ട് അന്യായമായി അദ്ദേഹം എന്നെങ്കിലും ഒരിക്കൽ ഹിന്ദുക്കൾക്കെതിരെ പ്രവർത്തിച്ചതായി എനിക്ക് ഓർമ്മയില്ല. നിഷ്പക്ഷമതിയും നിർഭയനുമായിരുന്നതു കൊണ്ട് ഹിന്ദുക്കളിലോ മുസ്ലീങ്ങളിലോ കാണപ്പെടുന്ന തെറ്റുകൾ ചൂണ്ടിക്കാണിക്കാൻ അദ്ദേഹം മടി കാണിച്ചിരുന്നില്ല. അദ്ദേഹത്തിൻെറ ലളിതമായ ജീവിതവും വിനയവും അനുകരണീയങ്ങളായിരുന്നു. മിസ്റ്റർ കാച്ചലിയായെപ്പോലെ ഒരാൾ ഏതു സമുദായത്തിലും ഉണ്ടാവുന്നത് ഒർപൂർവമായ കാര്യമാണെന്ന് അദ്ദേഹവുമായി എനിക്കുണ്ടായിരുന്ന ദൃഢമായ ദീർഘബന്ധത്തെ അടിസ്ഥാനപ്പെടുത്തി ഞാൻ ഉറപ്പിച്ചു പറയുന്നു.

ആ സമ്മേളനത്തിലെ പ്രസംഗകരിൽ ഒരാൾ മിസ്റ്റർ കാച്ചലിയാ ആയിരുന്നു. അദ്ദേഹം ചെറിയ ഒരു പ്രസംഗമേ നടത്തിയുള്ളൂ. അദ്ദേഹം തൻെറ പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു: "കരിനിയമം എന്തെന്നും അതെന്തിനാണെന്നും ഇന്ത്യക്കാർക്കോരോരുത്തർക്കും അറിയാം. ഞാൻ മിസ്റ്റർ ഹോസ്കൻെറ പ്രസംഗം ശ്രദ്ധിച്ചപോലെ നിങ്ങളും ശ്രദ്ധിച്ചിരിക്കും. അദ്ദേഹത്തിൻെറ പ്രസംഗം എന്നെ എൻെറ തീരുമാനത്തിൽ തന്നെ ഉറപ്പിച്ചു നിർത്തുന്നു. ട്രാൻസ്വാൾ സർക്കാർ എത്ര ശക്തമാണെന്നു നമുക്കറിയാം എന്നാൽ നിയമം പാസ്സാക്കുന്നതിൽ കവിഞ്ഞ് അവയ്ക്കൊന്നും ചെയ്യാനാവില്ല. അവർക്കു നമ്മെ ജയിലിൽ അടയ്ക്കാം; നമ്മുടെ സ്വത്തു കണ്ടുകെട്ടാം; നമ്മെ നാടുകടത്താം; അല്ലെങ്കിൽ തൂക്കിലിടാം. അതൊക്കെ നമുക്ക് സസന്തോഷം സഹിക്കാം. എന്നാൽ നിയമത്തിന് കീഴടങ്ങാൻ നമുക്കാവില്ല". അതു പറയുമ്പോൾ മിസ്റ്റർ കാച്ചലിയാ വല്ലാതെ ക്ഷോഭിച്ചിരുന്നു എന്നു ഞാൻ ശ്രദ്ധിച്ചു. അദ്ദേഹത്തിൻെറ മുഖം ചുവന്നു, കഴുത്തിലേയും തലയിലേയും ഞരമ്പുകൾ രക്തത്തിൻെറ ദ്രുതപ്രവാഹത്താൽ വീർത്തു. ശരീരം വിറച്ചു. ഒടുവിൽ കഴുത്തിൽ വലതു കൈവിരലുകൾ ചേർത്ത് അത്യുച്ചത്തിൽ അദ്ദേഹം പറഞ്ഞു, "എന്നെ തൂക്കിക്കൊന്നാലും ഈ നിയമത്തിന് ഞാൻ കീഴടങ്ങില്ല. ഈശ്വരൻെറ നാമത്തിൽ ഞാൻ പ്രതിജ്ഞ ചെയ്യുന്നു. നിങ്ങളും അപ്രകാരം ചെയ്യുമെന്നാണ് എൻെറ ആശ" - ഇങ്ങനെ പറഞ്ഞുകൊണ്ട് അദ്ദേഹം ഇരുന്നു. അദ്ദേഹം വിരലുകൾ കഴുത്തിൽ ചേർത്തപ്പോൾ പ്ലാറ്റുഫോമിലിരുന്ന ചിലർ മന്ദഹസിച്ച ആ മന്ദഹാസത്തിൽ ഞാനും പങ്കാളിയായിരുന്നുവെന്ന കാര്യം ഇപ്പോഴും ഓ

ക്കുന്നു. അദ്ദേഹത്തിൻെറ ധീരമായ വാക്കുകൾ പൂർണമായി പ്രവൃത്തിപഥത്തിലെത്തുമോ എന്ന സംശയം എനിക്കുണ്ടായിരുന്നു. എന്നാൽ അതേക്കുറിച്ച് ഓർക്കുമ്പോൾ എനിക്ക് ഇപ്പോഴും എപ്പോഴും ലജ്ജ തോന്നുന്നു. ആ മഹാസമരത്തിൽ താൻ ഏറ്റെടുത്ത പ്രതിജ്ഞ ചാഞ്ചല്യലേശമില്ലാതെ അക്ഷരംപ്രതി പാലിച്ച പല ഇന്ത്യക്കാരിൽ മുമ്പനായിരുന്നു കാച്ഛലിയാ.

അദ്ദേഹം പ്രസംഗിക്കുമ്പോൾ സദസ്യർ ശബ്ദഘോഷത്താൽ അനുമോദിക്കുകയുണ്ടായി. മറ്റുള്ളവർക്ക് അദ്ദേഹത്തെ എന്നേക്കാൾ വളരെ നന്നായി അറിയാമായിരുന്നു. അപ്രസിദ്ധനായ ഈ വീരനായകൻ അവർക്ക് പരിചിതനായിരുന്നു. കാച്ഛലിയാ താൻ ഉദ്ദേശിക്കുന്നതു മാത്രമെ പറയാറുള്ളുവെന്നും പറയുന്നത് ആലോചിച്ചുതന്നെയായിരിക്കുമെന്നും അവർക്കറിയാമായിരുന്നു. അതിനിടയിൽ ഉജ്ജ്വലങ്ങളായ ചില പ്രസംഗങ്ങളുമുണ്ടായി. ഞാൻ കാച്ഛലിയാ സേഠിനെ മാത്രം എടുത്തു പറഞ്ഞത് അദ്ദേഹം സ്വന്തം ഭാവിയുടെ യഥാർത്ഥ പ്രവാചകനായി എന്നതുകൊണ്ടാണ്. പ്രസംഗത്തിൽ ധീരത പ്രകടിപ്പിച്ചവരെല്ലാം അവസാനപരീക്ഷണത്തിൽ വിജയിച്ചില്ല. എന്നാൽ ഈ മഹാൻ അവസാനം വരെ സമുദായത്തെ സേവിച്ചു. സമരം അവസാനിച്ച് നാലുകൊല്ലം കഴിഞ്ഞ് 1918-ൽ അദ്ദേഹം നിര്യാതനായി.

കാച്ഛലിയാ സേട്ടിനെപ്പറ്റി മറ്റെങ്ങും കാണാനിടയില്ലാത്ത ഒരു സ്മരണയോടെ ഈ അദ്ധ്യായം അവസാനിപ്പിക്കാം. പല സത്യാഗ്രഹി കുടുംബങ്ങളും താമസിച്ചിരുന്ന ടോൾസ്റ്റോയ് ഫാമിനെപ്പറ്റി വഴിയേ വായനക്കാർ മനസ്സിലാക്കും. തൻെറ പത്തു പന്ത്രണ്ട് വയസ്സുള്ള മകൻ ആലിയെ അദ്ദേഹം പഠിക്കാൻ ടോൾസ്റ്റോയ് ഫാമിലേക്കയച്ചു. മറ്റുള്ളവർക്ക് മാതൃക കാട്ടാനും കൂടാതെ കുട്ടിയെ ലളിതജീവിതത്തിലേക്കും സേവനസന്നദ്ധതയിലേക്കും നയിക്കാനുമാണ് അദ്ദേഹം അതുവഴി ശ്രമിച്ചത്. അദ്ദേഹം ഇങ്ങനെ ചെയ്തതുകൊണ്ട് മറ്റു മുസൽമാന്മാരും തങ്ങളുടെ മക്കളെ ടോൾസ്റ്റോയ് ഫാമിലേക്കയച്ചു. ആലി ബുദ്ധിമാനും സത്യസന്ധനും നിഷ്ക്കളങ്കനും വിനീതനുമായിരുന്നു. അവൻെറ പിതാവിനെ കൂട്ടിക്കൊണ്ടുപോകുന്നതിനു മുമ്പ് ഈശ്വരൻ അവനെ കൂട്ടിക്കൊണ്ടുപോയി. അവൻ ജീവിച്ചിരുന്നെങ്കിൽ വിഖ്യാതനായ ഒരു പിതാവിൻെറ യോഗ്യനായ പുത്രനായിത്തീരുമായിരുന്നുവെന്ന കാര്യത്തിൽ എനിക്ക് ഒരു സംശയവും ഇല്ല.

## അദ്ധ്യായം 17

# വീണയിലെ ഇടർച്ച

1907 ജൂലൈ 7ന് അനുമതിപത്രം നൽകുന്ന ഓഫീസുകൾ ഉദ്ഘാടനം ചെയ്യപ്പെട്ടു. ഓരോ ഓഫീസും പിക്കറ്റു ചെയ്യാൻ പരസ്യമായി ഇൻഡ്യൻ സമുദായം തീരുമാനിച്ചു. ഓഫീസുകളിലേക്കുള്ള റോഡുകളിൽ സന്നദ്ധ ഭടന്മാരെ നിർത്തി. ചങ്കുറപ്പില്ലാത്ത ഇന്ത്യക്കാരെ അവരുടെ മുന്നിലെ കെണിയെക്കുറിച്ചു താക്കീതു ചെയ്യാനായിരുന്നു വളണ്ടിയർമാരെ നിർത്തിയത്. സന്നദ്ധ ഭടന്മാർക്ക് ബാഡ്ജുകൾ നൽകുന്നതോടൊപ്പം അനുമതിപത്രം വാങ്ങുന്ന ഇന്ത്യക്കാരോട് മര്യാദയോടെ പെരുമാറണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. ഓഫീസിലേക്ക് പോകുന്നവരോട് പേര് ചോദിക്കണം; എന്നാൽ പേര് പറഞ്ഞില്ലെങ്കിൽ അവരോട് മര്യാദകേടോ അക്രമമോ കാണിക്കരുതെന്നും ഉപദേശിച്ചിരുന്നു. അനുമതിപത്ര ഓഫീസുകളിലേക്ക് പോകുന്ന ഇന്ത്യക്കാർക്ക് കരിനിയമത്തിനു വഴങ്ങുന്നതിൻെറ ദോഷങ്ങളെക്കുറിച്ച് വിശദീകരിക്കുന്ന അച്ചടിച്ച നോട്ടീസ് നൽകുകയും അതിൻെറ അർത്ഥം വ്യക്തമാക്കിക്കൊടുക്കുകയുമായിരുന്നു സന്നദ്ധ ഭടന്മാരുടെ ഒരു ചുമതല. പോലീസിനെ അർഹമാംവിധം ബഹുമാനിക്കുന്നതിനു പുറമെ, പോലീസ് മർദ്ദിച്ചാലോ, ചീത്ത പറഞ്ഞാലോ അത് സമാധാനപരമായി സഹിക്കണമെന്നുമായിരുന്നു, പ്രസ്ഥാനത്തിൻെറ നിർദ്ദേശം. പോലീസിൻെറ പെരുമാറ്റം ദുസ്സഹമാണെങ്കിൽ സന്നദ്ധ ഭടന്മാർക്ക് അവിടെ നിന്നു പോകാനും അനുവാദമുണ്ടായിരുന്നു. പോലീസ് അറസ്റ്റു ചെയ്യുകയാണെങ്കിൽ സസന്തോഷം അനുസരിക്കണം. ജോഹാനസ്ബർഗിൽ ഇതുപോലെ എന്തെങ്കിലും സംഭവിച്ചാൽ അത് എൻെറ ദൃഷ്ടിയിൽപ്പെടുത്തണം. മറ്റു സ്ഥലങ്ങളിൽ ഉണ്ടാകുന്ന സംഭവങ്ങൾ അതാതിടങ്ങളിലെ സെക്രട്ടറിമാരെ അറിയിച്ച് ആവശ്യമായ നിർദേശങ്ങൾ വാങ്ങിയിരിക്കണം. പിക്കറ്റ് ചെയ്യുന്ന ഓരോ സംഘത്തിനും ക്യാപ്റ്റനുണ്ടായിരുന്നു. ക്യാപ്റ്റൻെറ നിർദേശം അനുസരിക്കാൻ മറ്റുള്ളവർ ബാദ്ധ്യസ്ഥരുമായിരുന്നു.

ഇതു സമുദായത്തിൻെറ ഈ നിലയ്ക്കുള്ള ആദ്യത്തെ അനുഭവം ആയിരുന്നു. പന്ത്രണ്ടു വയസ്സിനു മേലെ പ്രായമുള്ളവരെയാണ് പിക്കറ്റു ചെയ്യാൻ തെരഞ്ഞെടുത്തത്. അതുകൊണ്ട് പന്ത്രണ്ടിനും പതിനെട്ടിനും ഇടയ്ക്ക് പ്രായമുള്ള ഒട്ടധികം ചെറുപ്പക്കാർ പിക്കറ്റിങ്ങിന് ചെന്നു. എന്നാൽ അതാതു പ്രദേശങ്ങളിലെ പ്രവർത്തകർക്ക് അറിയാൻ പാടില്ലാത്ത ആരേയും പിക്കറ്റിങ്ങിനു എടുത്തില്ല. ഇത്തരം മുൻകരുതലുകൾക്കൊക്കെ ഉപരി, അനുമതിപത്രം വാങ്ങാൻ പോകുന്നവർക്ക് പിക്കറ്റു ചെയ്യുന്നവരെ ഭയമുണ്ടെങ്കിൽ അവരെ അനുമതിപത്രമോഫീസിൽ കൊണ്ടുപോകാനും തിരിച്ചുകൊണ്ടുവരാനും

വളണ്ടിയർമാരുടെ സഹായം ആവശ്യപ്പെടാമെന്ന് പൊതുയോഗങ്ങളിലും മറ്റു വിധത്തിലും അറിയിച്ചിരുന്നു. ചിലർ ഈ സഹായം ഉപയോഗപ്പെടുത്തി.

ഓരോ സ്ഥലത്തേയും വാളണ്ടിയർമാർ വളരെ ചുറുചുറുക്കോടെയും ജാഗ്രതയോടെയും സന്തോഷത്തോടും കൂടിയാണ് താന്താങ്ങളുടെ ജോലി ചെയ്തത്. പോലീസുകാരിൽ നിന്ന് പൊതുവേ അധികം ഉപദ്രവം ഉണ്ടായില്ല. ഇടയ്ക്ക് ഉപദ്രവം ഉണ്ടാകുമ്പോൾ അതൊക്കെ വാളണ്ടിയർമാർ വളരെ ശാന്തമായി സഹിച്ചു. അവർ വേണ്ടത്ര നർമ്മബോധത്തോടു കൂടിയാണ് ജോലി ചെയ്തിരുന്നത്. അതിൽ പോലീസും ചിലപ്പോൾ പങ്കുകൊണ്ടിരുന്നു. സമയം പോക്കാൻ ഇടയ്ക്കൊക്കെ അവർ തമാശകൾ മെനഞ്ഞുകൂട്ടിയിരുന്നു. അതിനിടയിൽ ഒരിക്കൽ ഗതാഗതം സ്തംഭിപ്പിച്ചതിന് അവർ അറസ്റ്റു ചെയ്യപ്പെട്ടു. നിസ്സഹകരണം ഇവിടെ നടത്തിയിരുന്ന സത്യാഗ്രഹത്തിന്റെ ഭാഗമായില്ല. അതുകൊണ്ട്, പ്രതികൾക്ക് കോടതിയിൽ വാദിക്കാൻ അവകാശം ഉണ്ടായിരുന്നു. എന്നാൽ പ്രതിഭാഗം വക്കീലിന് പൊതുഫണ്ടിൽ നിന്ന് ഫീസ് നൽകിയിരുന്നില്ല. വാളണ്ടിയർമാർ നിർദ്ദോഷികളാണെന്ന് കണ്ട് കോടതി അവരെ വിട്ടയച്ചു. അതവരെ വീണ്ടും ഉത്സാഹഭരിതരാക്കി.

അനുമതിപത്രം വാങ്ങാൻ പോകുന്ന ഇന്ത്യക്കാർക്ക് വാളണ്ടിയർമാരിൽ നിന്ന് പരസ്യമായി അപമര്യാദകളും പീഡനങ്ങളും സഹിക്കേണ്ടി വന്നില്ല എന്നത് ശരിയായിരുന്നെങ്കിലും രഹസ്യമായി ഭീഷണിപ്പെടുത്തുന്ന ഒരു സംഘം പ്രസ്ഥാനവുമായി ബന്ധപ്പെട്ടു എന്ന കാര്യം സമ്മതിക്കേണ്ടിയിരിക്കുന്നു. വേദനാജനകമായ ഈ സംഭവവികാസം കണ്ടുപിടിച്ചയുടൻ അത് അവസാനിപ്പിക്കാനുള്ള ശക്തമായ മാർഗ്ഗങ്ങൾ കൈക്കൊണ്ടു. അതേ തുടർന്ന് ഭീഷണിപ്പെടുത്തൽ വളരെ കുറഞ്ഞു. എന്നാൽ അത് പൂർണമായി അവസാനിച്ചില്ല. ഞാൻ മനസ്സിലാക്കിയിടത്തോളം അവർ വാളണ്ടിയർമാർ ആയിരുന്നില്ലെങ്കിലും അത് പ്രസ്ഥാനത്തിന് ദോഷം ചെയ്തു. ഭീഷണി നേരിട്ട ഇന്ത്യക്കാർ സർക്കാരിന്റെ സഹായം തേടി. അതു ലഭിക്കുകയും ചെയ്തു. അതോടെ ഇന്ത്യക്കാർക്കിടയിൽ വിഷം കലരാൻ തുടങ്ങി. ദുർബലരെ അതു കൂടുതൽ ദുർബലരാക്കി. ദുർബലർ പെട്ടെന്ന് പ്രതികാരദാഹികളാകാനിടയുള്ളതുകൊണ്ട് വിഷം കൂടുതൽ ദുഷ്ടമായി.

ഭീഷണികൾ കൊണ്ടു വലിയ ഫലം ഉണ്ടായില്ല. എന്നാൽ പൊതുജനാഭിപ്രായം ശക്തമായതു കൊണ്ടും സന്നദ്ധഭടന്മാരുടെ സാന്നിദ്ധ്യത്താൽ തങ്ങളുടെ പേരുകൾ സമുദായം അറിയുമെന്ന ഭയം കൊണ്ടും വളരെപ്പേർ പിൻതിരിഞ്ഞു. കരിനിയമത്തിന് കീഴടങ്ങുന്നത് ഉചിതമായിരുന്നുവെന്നു കരുതുന്ന ഒരൊറ്റ ഇന്ത്യക്കാരനേയും എനിക്കറിയില്ലായിരുന്നു. കഷ്ടപ്പാടുകളും ധനനഷ്ടവും സഹിക്കാൻ അശക്തരായിരുന്നവരാണ് ഈ നിയമത്തിനു കീഴടങ്ങിയത്. അവർക്ക് തങ്ങളെക്കുറിച്ച് ലജ്ജയുണ്ടായിരുന്നുതാനും. വലിയ ഇന്ത്യൻ കച്ചവടക്കാരുടെ മുഷിച്ചിലിനെ തുടർന്ന് കച്ചവടത്തിൽ നഷ്ടമുണ്ടായേക്കാം എന്ന ഭയവും മേൽപ്പറഞ്ഞ ലജ്ജയും ചിലർക്കു ഭാരമായി. പ്രമുഖരായ ചില

ഇന്ത്യക്കാർ ഈ രണ്ടു ബുദ്ധിമുട്ടുകളിൽ നിന്നു രക്ഷപ്പെടാൻ മറ്റൊരുവഴി കണ്ടെത്തി. ഏതെങ്കിലും ഒരു സ്വകാര്യഭവനത്തിൽ വച്ച്, രാത്രി ഒമ്പതോ പത്തോ മണിയ്ക്കുശേഷം അനുമതിപത്രം നൽകണമെന്ന് അവർ ബന്ധപ്പെട്ട ഓഫീസുമായി കരാറിലെത്തി. തങ്ങൾ ഈ നിയമത്തിന് കീഴടങ്ങിയ വിവരം കുറേക്കാലത്തേക്ക് അണികളറിയില്ലെന്നും തങ്ങൾ നേതാക്കന്മാരാകയാൽ ഒടുവിൽ അവരും അങ്ങനെ ചെയ്യുമെന്നും അങ്ങനെ തങ്ങളുടെ ലജ്ജാഭാരം കുറയുമെന്നും അവർ കരുതി. കുറേക്കാലം കഴിഞ്ഞു കാര്യം അന്യർ അറിഞ്ഞാൽ അതത്ര കാര്യമാക്കാനില്ല എന്നായിരുന്നു അവരുടെ വിചാരം.

സന്നദ്ധഭടന്മാർ വളരെ ശ്രദ്ധയോടെ കാര്യങ്ങൾ ഗ്രഹിച്ചിരുന്നതിനാൽ അന്നന്നു നടക്കുന്ന സംഭവങ്ങൾ അപ്പടി സമുദായത്തെ അറിയിച്ചുകൊണ്ടിരുന്നു. സത്യാഗ്രഹികളെ ഈ വിവരങ്ങൾ അറിയിക്കാൻ അനുമതിപത്രമോഫീസിൽ പോലും ചിലർ ഉണ്ടായിരുന്നു. സ്വന്തം നിലയ്ക്ക് ദുർബലരായിരുന്നെങ്കിലും നേതാക്കന്മാർ അപമാനകരമായി പെരുമാറുന്നത് അവർക്ക് പൊറുക്കാൻ കഴിയാത്തതിനാൽ സത്യാഗ്രഹികൾക്ക് ഇത്തരം വിവരങ്ങൾ കൊടുത്തിരുന്ന ചിലരും ഉണ്ടായിരുന്നു. മറ്റുള്ളവർ ഉറച്ചു നിന്നാൽ തങ്ങൾക്ക് അതിനു കഴിവുണ്ടാകും എന്ന് അവർ കരുതി. ഇപ്രകാരം ഒരു രാത്രി ഒരു കടയിൽവച്ച് ചിലർ അനുമതിപത്രം വാങ്ങാൻ പോകുന്നുവെന്ന വിവരം സമുദായത്തിനു ലഭിച്ചു. പ്രസ്ഥാനം അവരെ പിന്തിരിപ്പിക്കാൻ ആദ്യം ശ്രമിച്ചു. തുടർന്ന് ആ കട പിക്കറ്റ് ചെയ്യുകയുണ്ടായി. മനുഷ്യന്റെ ദൗർബ്ബല്യം അധികകാലം അമർത്തിപ്പിടിക്കാനാവില്ലല്ലോ. ആ രാത്രി പത്തുപതിനൊന്നു മണിയ്ക്ക് ചില നേതാക്കന്മാർ അനുമതിപത്രം കൈപ്പറ്റുക തന്നെ ചെയ്തു. അങ്ങനെ ഇന്ത്യൻ സമുദായത്തിന്റെ ഏകകണ്ഠമായ സ്വരത്തിൽ ഇടർച്ചയുണ്ടായി. പിറ്റേന്ന്, പ്രസ്ഥാനം അവരുടെ പേരുകൾ പ്രസിദ്ധീകരിച്ചു. എന്നാൽ ലജ്ജാബോധത്തിനു പരിമിതിയുണ്ടല്ലോ. സ്വാർത്ഥ ചിന്ത മനുഷ്യന്റെ ലജ്ജയെ അകറ്റുകയും, ഇടുങ്ങിയതും ദുർഘടവുമായ മാർഗ്ഗത്തിലൂടെ അത് അവനെ തെറ്റിക്കുകയും ചെയ്യുന്നു. അങ്ങനെ പടിപടിയായി അഞ്ഞൂറോളം പേർ അനുമതിപത്രങ്ങൾ വാങ്ങി. ആദ്യമൊക്കെ അത് സ്വകാര്യഭവനങ്ങളിൽ വച്ചായിരുന്നെങ്കിലും ലജ്ജാബോധം നശിച്ചതോടെ ചിലർ ഏഷ്യാറ്റിക് ഓഫീസിൽ നിന്ന് പരസ്യമായി രജിസ്ട്രേഷൻ സർട്ടിഫിക്കറ്റ് വാങ്ങി.

## അദ്ധ്യായം 18

# തടവുകാരനായ ആദ്യത്തെ സത്യാഗ്രഹി

വളരെ അധികം പ്രയത്നിച്ചിട്ടും അഞ്ഞൂറിലധികം ഇന്ത്യക്കാരെ ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറിൽ രജിസ്റ്റർ ചെയ്യിപ്പിക്കാൻ കഴിഞ്ഞില്ല. അങ്ങനെ വന്നപ്പോൾ ആരെയെങ്കിലും അറസ്റ്റ് ചെയ്യാൻ അവർ തീരുമാനിച്ചു. ഇന്ത്യക്കാർ കുറെ അധികം താമസിക്കുന്ന സ്ഥലമായിരുന്നു ജർമിസ്റ്റൺ. ഇതിൽ ഒരാളായിരുന്നു പണ്ഡിത് രാമസുന്ദർ. രാമസുന്ദറാണെങ്കിൽ കാഴ്ചയിൽ ധീരനെപ്പോലെ തോന്നിച്ചിരുന്നു അതിനു പുറമേ അദ്ദേഹം വാചാലനായിരുന്നു. അദ്ദേഹത്തിന് ചില സംസ്കൃത ശ്ലോകങ്ങൾ കാണാപ്പാഠമായിരുന്നു. ഉത്തരേന്ത്യക്കാരനായിരുന്നതുകൊണ്ട് തുളസിദാസരാമായണത്തിലെ ഏതാനും ശീലുകളും അറിയാമായിരുന്നു അദ്ദേഹത്തിന്. പണ്ഡിത് എന്ന സ്ഥാനപ്പേരുണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തിന് കുറച്ചു പ്രശസ്തിയുമുണ്ടായിരുന്നു. ആവേശം കലർന്ന പ്രസംഗങ്ങൾ പലയിടത്തും അദ്ദേഹം നടത്തുകയുണ്ടായി. ഇതൊക്കെ മുതലെടുത്ത ഇന്ത്യക്കാരായ ചില കുബുദ്ധികൾ അദ്ദേഹത്തെ അറസ്റ്റ് ചെയ്താൽ ജർമിസ്റ്റണിലെ പല ഇന്ത്യക്കാരും അനുമതിപത്രം വാങ്ങുമെന്ന് പറഞ്ഞ് ഏഷ്യാറ്റിക് വകുപ്പിലെ ഉദ്യോഗസ്ഥന്മാരെ പ്രലോഭിപ്പിച്ചു. രാമസുന്ദർ അറസ്റ്റിലായി. ഇമ്മാതിരി ഒന്നാമത്തെ അനുഭവമായതുകൊണ്ട് ഇന്ത്യക്കാരെപ്പോലെ സർക്കാരും ക്ഷോഭിച്ചു. ജർമിസ്റ്റണിൽ മാത്രം അറിഞ്ഞിരുന്ന രാമസുന്ദർ ഒരൊറ്റ നിമിഷംകൊണ്ട് ദക്ഷിണാഫ്രിക്ക മുഴുവൻ അറിയുന്ന വ്യക്തിയായി മാറി. വിചാരണയ്ക്കൊരുങ്ങുന്ന മഹാനെപ്പോലെ അദ്ദേഹം എല്ലാവരുടെയും ശ്രദ്ധയ്ക്കു പാത്രമായി. ആവശ്യമില്ലായിരുന്നെങ്കിലും സർക്കാർ സമാധാനസംരക്ഷണത്തിനുള്ള പ്രത്യേക ഏർപ്പാടുകൾ ചെയ്തു. സമുദായത്തിൻെറ പ്രതിനിധി എന്ന നിലയ്ക്ക് അദ്ദേഹത്തിന് കോടതിയിൽ വേണ്ടത്ര ബഹുമതി ലഭിച്ചു. ഉത്കണ്ഠാകുലരായ ഇന്ത്യക്കാർ കോടതി മുറിയിൽ തിങ്ങിനിറഞ്ഞു. ഒരു മാസത്തെ വെറും തടവിനു ശിക്ഷിച്ച രാമസുന്ദറെ ജോഹാനസ്ബർഗിലെ ജയിലിൽ, യൂറോപ്യൻ വാർഡിൽ, ഒരു പ്രത്യേകമുറിയിൽ പാർപ്പിച്ചു. ജനങ്ങൾക്ക് അദ്ദേഹത്തെ ഇഷ്ടാനുസരണം ചെന്നു കാണാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നു. അദ്ദേഹത്തിന് പുറത്തുനിന്നെത്തുന്ന ഭക്ഷണം കഴിക്കാൻ അനുവാദം ഉണ്ടായിരുന്നതുകൊണ്ട് സമുദായത്തിനു വേണ്ടി തയ്യാറാക്കിക്കൊടുത്തിരുന്ന വിശിഷ്ടഭോജ്യങ്ങൾ ഇഷ്ടാനുസരണം കഴിച്ചുപോന്നു. ആവശ്യപ്പെട്ടതെന്തും അദ്ദേഹത്തിന് ലഭിച്ചു. അദ്ദേഹം ശിക്ഷിക്കപ്പെട്ട ദിവസം വലിയ ആഘോഷത്തോടെയാണ് ഇന്ത്യക്കാർ കൊണ്ടാടിയത്. നിരാശയുടെ ഒരു നിമിഷവും അവിടെ ഉണ്ടായിരുന്നില്ല. ആഹ്ലാദമായിരുന്നു എപ്പോഴും. ജയിലിലേക്ക് പോകുവാൻ നൂറുകണക്കിനാളുകൾ സന്നദ്ധരായി

രുന്നു രജിസ്റ്റർ ചെയ്യുവാൻ നിരവധി പേർ ഏഷ്യാറ്റിക് ഡിപ്പാർട്ടുമെൻറിൽ വരുമെന്ന ഉദ്യോഗസ്ഥന്മാരുടെ മോഹം കെട്ടടങ്ങി. ജർമിസ്റ്റണിൽ നിന്നു പോലും അവർക്ക് ആളെ കിട്ടിയില്ല. ലാഭം ഇന്ത്യൻ സമുദായത്തിനായിരുന്നു. ഒരു മാസം പെട്ടെന്ന് കഴിയുകയും ചെയ്തു. രാമസുന്ദർ ജയിലിൽനിന്ന് മോചിതനായി ഏർപ്പാടു ചെയ്തിരുന്ന സമ്മേളനസ്ഥലത്തേക്ക് ഘോഷയാത്രയായി അദ്ദേഹത്തെ കൊണ്ടുപോയി. ഉജ്ജ്വലപ്രസംഗങ്ങൾ ഉണ്ടായി. രാമസുന്ദറിനെ പുഷ്പഹാരങ്ങൾ കൊണ്ടു ശ്വാസം മുട്ടിച്ചു. വളണ്ടിയർമാർ അദ്ദേഹത്തെ ബഹുമാനിക്കാൻ ഒരു സദ്യയും നടത്തി. തങ്ങൾക്ക് ജയിൽവാസം അനുഭവിക്കാൻ അവസരം കിട്ടാത്തതിൽ അസംഖ്യം ഇന്ത്യക്കാർ വ്യസനിക്കുകയും രാമസുന്ദറിൻെറ ജയിൽവാസത്തിൽ അസൂയപ്പെടുകയും ചെയ്തു.

എന്നാൽ താമസിയാതെ രാമസുന്ദർ ഒരു കള്ളനാണയമാണെന്നു തെളിഞ്ഞു. അറസ്റ്റ് അപ്രതീക്ഷിതമായിരുന്നതുകൊണ്ട് ഒരു മാസത്തെ ജയിൽവാസത്തിൽ നിന്ന് രക്ഷപ്പെടാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. പുറത്തു ലഭിക്കാത്ത സുഖങ്ങളാണ് തനിക്ക് ജയിലിൽ ലഭിച്ചത്. ദു:സ്വാതന്ത്ര്യവും ദുശ്ശീലവും സ്വഭാവമാകയാൽ ജയിൽവാസകാലത്തെ ഏകാന്തതയും നിയന്ത്രണങ്ങളും അദ്ദേഹത്തിന് ദുസ്സഹമായി. സംഘാടകരും ജയിലധികൃതരും അദ്ദേഹത്തെ വേണ്ടതിലധികം ആദരിച്ചെങ്കിലും ജയിൽജീവിതം അദ്ദേഹത്തെ അസ്വസ്ഥനാക്കിയിരുന്നു. തന്നിമിത്തം പ്രസ്ഥാനത്തിൽ നിന്നും ട്രാൻസ്വാളിൽ നിന്നു തന്നെയും അദ്ദേഹം പിരിഞ്ഞുപോയി. ഏതു സംഘടനയിലും, ഏതു പ്രസ്ഥാനത്തിലും സൂത്രക്കാരായ ആളുകൾ ഉണ്ടാകുന്നതുപോലെ ഞങ്ങളുടെ ഈ സംഘടനയിലും അത്തരക്കാരുണ്ടായിരുന്നു. പലർക്കും രാമസുന്ദറിനെ നന്നായി അറിയാമായിരുന്നു; എങ്കിലും അയാൾ പ്രസ്ഥാനത്തിൻെറ വിധിയുടെ ഉപകരണമായേക്കാമെന്നു കരുതി പോള പൊട്ടുന്നതുവരെ അയാളുടെ സ്വകാര്യചരിത്രം അവരെന്നെ അറിയിച്ചില്ല. കരാർ കാലം കഴിയുന്നതിനു മുമ്പ് ഓടിപ്പോന്ന കരാർ തൊഴിലാളിയായിരുന്നു രാമസുന്ദറെന്ന കാര്യം വഴിയെ എനിക്കു പിടികിട്ടി. രാമസുന്ദർ ഒരു കരാർത്തൊഴിലാളിയാണെന്നതിൽ അപമാനത്തിനു യാതൊരു വകയുമില്ല. കരാർത്തൊഴിലാളികൾ പ്രസ്ഥാനത്തിൻെറ വിജയത്തിന് എങ്ങനെ സഹായിച്ചുവെന്ന് വായനക്കാർക്ക് ഒടുവിൽ മനസ്സിലാകും. എന്തായാലും രാമസുന്ദർ കരാർകാലം പൂർത്തിയാക്കാതിരുന്നത് ശരിയായില്ല.

രാമസുന്ദറിൻെറ ചരിത്രം ഞാൻ വിവരിച്ചത് അയാളൊരു കുറ്റക്കാരനാണെന്നു പറയാൻ വേണ്ടിയല്ല. ഒരു ഗുണപാഠം ചൂണ്ടിക്കാണിക്കാൻ വേണ്ടി മാത്രമാണ്. ഏതൊരു ശുദ്ധമായ പ്രസ്ഥാനത്തിൻെറയും നേതാക്കന്മാർ, പ്രസ്ഥാനത്തിലേക്കു ശുദ്ധിയുള്ള യോദ്ധാക്കളെ തെരഞ്ഞെടുക്കണം. ഇങ്ങനെ എല്ലാം കരുതിയിരുന്നാലും അനഭിലഷണീയരുടെ കടന്നുകയറ്റം തടയാനാവില്ല. നേതാക്കന്മാർ നിർഭയരും സത്യസന്ധരുമാണെങ്കിൽ അവർ അറിയാതെയുള്ള അനഭിലഷണീയരുടെ കടന്നുകയറ്റം പ്രസ്ഥാനത്തെ ദോഷകരമായി ബാധിക്കില്ല. രാമസുന്ദറിൻെറ ഉള്ളുകള്ളിക അറിഞ്ഞതോടെ

അദ്ധ്യായം 22

# എതിർപ്പും ആക്രമണവും

ജോഹാനസ്ബർഗിൽ ഏതാണ്ട് രാത്രി ഒമ്പതുമണിയ്ക്ക് ഞാനെത്തി. സോസിയേഷൻെറ അദ്ധ്യക്ഷനായ സേഠ് യൂസെഫ് മിയാൻെറ അടുത്തേക്കാണ് ഞാൻ നേരെ പോയത്. പ്രിട്ടോറിയയിലേക്ക് എന്നെ കൊണ്ടുപോയിട്ടുണ്ടെന്ന് അറിഞ്ഞതിനാൽ അദ്ദേഹം എന്നെ പ്രതീക്ഷിച്ചിരിക്കുകയായിരുന്നു. ഒരു ജയിൽ വാർഡറുടെ അകമ്പടി കൂടാതെ എന്നെ കണ്ടപ്പോൾ അദ്ദേഹത്തിനും മറ്റുള്ളവർക്കും അദ്ഭുതവും സന്തോഷവും തോന്നി. കഴിയുന്നത്ര ആളുകളെ സംഘടിപ്പിച്ച് ഉടനെ ഒരു സമ്മേളനം സംഘടിപ്പിക്കണമെന്ന് ഞാൻ അഭിപ്രായപ്പെട്ടു. അദ്ധ്യക്ഷനും മറ്റുള്ളവരും ഈ അഭിപ്രായത്തോട് യോജിച്ചു. ഇന്ത്യക്കാരിൽ അധികം പേരും ഒരേസ്ഥലത്ത് താമസിച്ചിരുന്നതിനാൽ യോഗത്തിനുള്ള നോട്ടീസ് അയക്കാൻ എളുപ്പമായിരുന്നു. അദ്ധ്യക്ഷൻെറ വീട് മുസ്ലിം പള്ളിക്കടുത്തായിരുന്നു. സാധാരണ യോഗങ്ങൾ കൂടാറുള്ളത് ആ പള്ളിമൈതാനത്തായിരുന്നു. അതുകൊണ്ട്, യോഗത്തിന് വലിയ ഏർപ്പാടൊന്നും വേണ്ടിവന്നില്ല. പ്രസംഗവേദിയിൽ ഒരു വിളക്കു മാത്രം ഉണ്ടായാൽ മതി. അന്നു രാത്രി പതിനൊന്നിനും പന്ത്രണ്ടിനും ഇടയ്ക്കുതന്നെ യോഗം ചേർന്നു. യോഗം പെട്ടെന്നു വിളിച്ചുകൂട്ടിയതാണെങ്കിലും സമയം പാതിരാത്രിയായിരുന്നിട്ടുപോലും ആയിരത്തോളം പേർ സന്നിഹിതരായിരുന്നു.

യോഗത്തിന് മുമ്പ് നേതാക്കൾക്ക് കരാറിലെ വ്യവസ്ഥകൾ ഞാൻ വിശദീകരിച്ചുകൊടുത്തിരുന്നു. ചിലർ കരാറിനെ എതിർത്തു. എന്നാൽ ഞാൻ പറഞ്ഞത് മുഴുവൻ കേട്ടപ്പോൾ അവർക്കു കാര്യം പിടികിട്ടി. എന്നാൽ ഒരു സംശയം എല്ലാവരെയും അലട്ടി. "ജനറൽ സ്മട്സ് വഞ്ചിച്ചാലോ? കരിനിയമം നടപ്പാക്കിയില്ലെങ്കിലും അത് ഡമോക്ലിസിൻെറ വാളുപോലെ നമ്മുടെ തലക്കുമുകളിൽ തൂങ്ങിക്കിടക്കും. അപ്പോൾ നമ്മൾ സ്വന്തം ഇഷ്ടപ്രകാരം രജിസ്റ്റർ ചെയ്താൽ അതവർക്ക് തലവെച്ചു കൊടുക്കുന്നതിനു തുല്യമാവും. അങ്ങനെ ചെയ്യുന്നതിലൂടെ നമ്മൾ നമ്മുടെ ഏറ്റവും ശക്തമായ ആയുധം അടിയറ വയ്ക്കുകയാകും ചെയ്യുക. നിയമം പൻവലിച്ചതിനുശേഷം ഇഷ്ടപ്രകാരം രജിസ്റ്റർ ചെയ്യാൻ നമ്മോട് ആവശ്യപ്പെടുക. കരാറിൽ വേണ്ടിയിരുന്ന ശരിയായ ക്രമം അതായിരുന്നു".

ഈ വാദഗതി എനിക്കിഷ്ടമായി. അഭിപ്രായം പ്രകടിപ്പിച്ച സത്യാഗ്രഹികളുടെ ബുദ്ധിയിലും ധൈര്യത്തിലും എനിക്ക് അഭിമാനം തോന്നി. സത്യാഗ്രഹികൾ ഇങ്ങനെ തന്നെ ആയിരിക്കണം എന്നും എനിക്കു തോന്നി. ആ വാദഗതി മനസ്സിലാക്കിയ ഞാൻ അവരോടു മറുപടി പറഞ്ഞു: "ഗുരുതരമായ പരിഗണന അർഹിക്കുന്ന ഒന്നാന്തരം വാദഗതിയാണ് നിങ്ങളുടേത്. നിയമം പിൻവലിച്ച

തിനുശേഷം മാത്രമെ രജിസ്റ്റർ ചെയ്യൂ എന്ന് അംഗീകരിക്കപ്പെടുന്നതാണ് ഏറ്റവും ഉത്തമം. പക്ഷേ അതു ഒരു ഒത്തുതീർപ്പാവുകയില്ല, തത്വത്തിലൊഴിച്ച് മറ്റെല്ലാത്തിലും രണ്ടു കൂട്ടരും വലിയ വിട്ടുവീഴ്ചയ്ക്ക് ഒരുങ്ങുക എന്നതാണ് ഒത്തുതീർപ്പുകൊണ്ടുദ്ദേശിക്കുന്നത്. നമ്മൾ കരിനിയമത്തിന് കീഴടങ്ങില്ല, മറ്റുവിധത്തിൽ എതിർപ്പില്ലാത്ത കാര്യങ്ങൾ പോലും കരിനിയമത്തിനു കീഴിൽ ചെയ്യുകയില്ല എന്നതാണ് നമ്മുടെ തത്വം. എന്തു വന്നാലും ഇതിൽ നാം മുറുകെ പിടിക്കണം. ഇന്ത്യക്കാർ ട്രാൻസ്‌വാളിൽ നിയമവിരുദ്ധമായി പ്രവേശിക്കുന്നത് തടയുന്നതിനായി ധാരാളം ഇന്ത്യക്കാർ തിരിച്ചറിയാൻ വേണ്ട അടയാളങ്ങളുള്ളതും കൈമാറാനാവാത്തതും ആയ അനുമതിപത്രം വാങ്ങി, അതോടെ യൂറോപ്യന്മാരുടെ ഭയവും സംശയവും അകറ്റണം എന്നതാണ് സർക്കാരിന്റെ തത്ത്വം. ഈ തത്ത്വം സർക്കാരും ഒരിക്കലും ഉപേക്ഷിക്കില്ല. നമ്മൾ ഇതുവരെ നമ്മുടെ പ്രവൃത്തി കൊണ്ട് സർക്കാരിന്റെ ഈ തത്ത്വം അംഗീകരിച്ചിരിക്കുകയാണ്. ഇനി, അതിനെ പുതിയ കാരണങ്ങൾ ഉണ്ടാകാതെ എതിർക്കാൻ കഴിയില്ല. നമ്മൾ ഇപ്പോൾ സമരം ചെയ്യുന്നത് സർക്കാരിന്റെ തത്ത്വത്തിന് എതിരായല്ല, നമ്മുടെ സമുദായത്തിന് കരിനിയമം വരുത്തിയിരിക്കുന്ന അപകീർത്തിയെ ഒഴിവാക്കാൻ വേണ്ടിയാണ്. സമുദായത്തിന് ഇപ്പോൾ കൈവന്നിട്ടുള്ള പുതിയ കരുത്തുപയോഗിച്ച് ഒരു പുതിയ കാര്യം നേടാൻ ശ്രമിക്കുന്നുവെങ്കിൽ അത് സത്യാഗ്രഹികളായ നമുക്ക് യോജിച്ച നടപടിയല്ല. അതിനാൽ കരാറിനെ ന്യായമായി എതിർക്കാനും നമുക്കാവില്ല. നിയമം പിൻവലിക്കുന്നതിനു മുമ്പ് നമ്മുടെ ആയുധങ്ങൾ വിട്ടുകൊടുക്കാൻ പാടില്ല എന്ന വാദത്തിന് മറുപടി പറയാൻ യാതൊരു പ്രയാസവുമില്ല. ഭയമില്ലാത്തവനാണ് സത്യാഗ്രഹി. അതുകൊണ്ട്, അയാൾക്ക് എതിരാളിയെ വിശ്വസിക്കാൻ ഒരിക്കലും ഭയമില്ല. എതിരാളി സത്യാഗ്രഹിയെ ഇരുപതു പ്രാവശ്യം വഞ്ചിച്ചാലും ഇരുപത്തൊന്നാമത്തെ പ്രാവശ്യവും അയാളെ വിശ്വസിക്കാൻ സത്യാഗ്രഹി സന്നദ്ധനായിരിക്കും. അയാളുടെ തത്ത്വങ്ങളുടെ കാതൽ മനുഷ്യപ്രകൃതിയിലുള്ള വിശ്വാസമാണ്. വിശ്വസിക്കുന്നതുകൊണ്ട് സർക്കാരിന്റെ കൈകളിൽ അകപ്പെട്ടുപോകുമെന്നു പറയുന്നത് സത്യാഗ്രഹതത്ത്വങ്ങളെക്കുറിച്ച് അറിയാത്തതുകൊണ്ടാണ്. നമ്മൾ സ്വയം രജിസ്റ്റർ ചെയ്തിട്ടും സർക്കാർ നിയമം പിൻവലിക്കാതെ വിശ്വാസവഞ്ചനയ്ക്കൊരുങ്ങിയാൽ നമുക്ക് അപ്പോൾ സത്യാഗ്രഹം നടത്തിക്കൂടേ? നാം രജിസ്റ്റർ ചെയ്താലും സർട്ടിഫിക്കറ്റ്, ഉദ്യോഗസ്ഥന്മാർ ചോദിക്കുമ്പോൾ കാണിച്ചു കൊടുക്കാതിരുന്നാൽ നമ്മുടെ രജിസ്ട്രേഷൻ നിഷ്പ്രയോജനമാകും. കാരണം നമ്മളേയും ട്രാൻസ്‌വാളിൽ ഒളിച്ചുകടക്കുന്നവരേയും തമ്മിൽ സർക്കാരിനു തിരിച്ചറിയാൻ കഴിയാതെ വരും. നിയമം പ്രാബല്യത്തിലുണ്ടെങ്കിലും ഇല്ലെങ്കിലും നമ്മുടെ സഹകരണമില്ലാതെ സർക്കാരിന് നമ്മെ നിയന്ത്രിക്കാൻ കഴിയില്ല. ഒരു നിയമം പ്രാബല്യത്തിൽ ഉണ്ടായിരിക്കുക എന്നതിനർത്ഥം സർക്കാർ വച്ചു കെട്ടുന്ന നിയന്ത്രണങ്ങൾക്ക് കീഴടങ്ങാൻ തയ്യാറില്ലാത്തവർ ശിക്ഷാർഹരാകും എന്നതാകുന്നു. ശിക്ഷയെ ഭയം ഉള്ളതു

കൊണ്ടാണ് ജനങ്ങൾ പൊതുവേ അതിനു കീഴടങ്ങുന്നത്. സത്യാഗ്രഹി സാധാരണക്കാരിൽ നിന്ന് വ്യത്യസ്തനാകുന്നത് ഒരു കാര്യത്തിലാണ്. അയാൾ നിയമത്തിന് കീഴടങ്ങുന്നത് സ്വന്തം ഇഷ്ടപ്രകാരമാണ്; ശിക്ഷയെ ഭയന്നല്ല. കീഴടങ്ങുന്നതു സമൂഹ ക്ഷേമത്തിന് അത്യാവശ്യമാണെന്നു കരുതുന്നതു കൊണ്ടാണ് അയാൾ അങ്ങനെ ചെയ്യുന്നത്. രജിസ്ട്രേഷനെക്കുറിച്ചുള്ള നമ്മുടെ നിലപാടും അതാണ്. സർക്കാരിന്റെ ഭാഗത്തു നിന്നുണ്ടാകുന്ന വഞ്ചന എത്ര വലുതാണെങ്കിലും അതൊരിക്കലും നമ്മുടെ നിലപാടിനെ ബാധിക്കില്ല. നമ്മുടെ ഇന്നത്തെ നിലപാടിന് കാരണക്കാർ നമ്മൾ തന്നെയായതു കൊണ്ട് നമ്മൾക്കു മാത്രമേ അത് മാറ്റാനുമാവൂ. സത്യാഗ്രഹം എന്ന ആയുധം നമ്മുടെ കൈവശം ഉള്ളിടത്തോളം കാലം നാം നിർഭയരും സ്വതന്ത്രരുമാണ്. സമുദായം ഇപ്പോഴത്തേതുപോലെ ഇനിയൊരിക്കലും പ്രബലമാകില്ല എന്നു കരുതുന്ന ആൾ സത്യാഗ്രഹിയല്ലെന്നും അയാൾക്ക് സത്യാഗ്രഹത്തെക്കുറിച്ച് യാതൊന്നും അറിയില്ലെന്നും ഞാൻ പറയും. അയാൾ ഇങ്ങനെ കരുതുന്നതിനർത്ഥം, സമുദായത്തിന്റെ ഇപ്പോഴുള്ള ശക്തി ക്ഷണികമായ ആവേശമാണെന്നും യഥാർത്ഥ ശക്തി അല്ലെന്നും ആണ്. അങ്ങനെയാണെങ്കിൽ നാം വിജയത്തിന് അർഹരല്ല. വിജയിച്ചാലും നേട്ടങ്ങൾ വഴുതിപ്പോകാൻ ഇടയുണ്ട്. സർക്കാർ നിയമം പിൻവലിച്ചതിനുശേഷം നാം ഇഷ്ടപ്രകാരം രജിസ്റ്റർ ചെയ്യുന്നെന്നു വിചാരിക്കുക. ഉപദ്രവകരമായ ഈ നിയമം വീണ്ടും പാസ്സാക്കി ഇന്ത്യക്കാരെ രജിസ്റ്റർ ചെയ്യാൻ നിർബന്ധിക്കുന്നുവെന്നും വിചാരിക്കുക. അപ്പോൾ സർക്കാരിനെ അതിൽ നിന്ന് പിൻതിരിപ്പിക്കാൻ എങ്ങനെ കഴിയും? നമുക്ക് നമ്മുടെ ശക്തിയെക്കുറിച്ച് ഇന്നു സംശയമുണ്ടെങ്കിൽ അതു നമ്മുടെ സ്ഥിതി ഇതുപോലെ മോശമാക്കിത്തീർക്കും. അതുകൊണ്ട് ഈ ഒത്തുതീർപ്പ് സമുദായത്തിന് ഏതു നിലക്കും നഷ്ടമുണ്ടാക്കുകയില്ല, എന്നു മാത്രമല്ല ലാഭം ഉണ്ടാക്കുകയും ചെയ്യും എന്നാണ് എനിക്കു പറയാനുള്ളത്. നമ്മുടെ വിനയവും നീതിബോധവും കാണുമ്പോൾ എതിരാളികൾ അവരുടെ എതിർപ്പ് ഉപേക്ഷിക്കും, അല്ലെങ്കിൽ വിരോധത്തിന്റെ അളവു കുറയ്ക്കുകയെങ്കിലും ചെയ്യും എന്ന അഭിപ്രായമാണ് എനിക്കുള്ളത്.

ചെറുസംഘത്തിലെ പരാതിപ്പെട്ട ഒന്നുരണ്ടുപേരെ പൂർണമായും തൃപ്തിപ്പെടുത്താൻ എനിക്കു സാധിച്ചു. എന്നാൽ അർദ്ധരാത്രി നടന്ന യോഗത്തിൽ പൊട്ടിപ്പുറപ്പെടാൻ പോകുന്ന കൊടുങ്കാറ്റിനെക്കുറിച്ച് ഞാനപ്പോൾ സ്വപ്നം പോലും കണ്ടിരുന്നില്ല. കരാറിലെ എല്ലാ വ്യവസ്ഥകളും ഞാനവർക്ക് വ്യക്തമാക്കിക്കൊടുത്തു കൊണ്ടു പറഞ്ഞു:

"വളരെ വർദ്ധിച്ച ഉത്തരവാദിത്വമാണ് ഈ കരാറിലൂടെ സമുദായത്തിന് വന്നുചേർന്നിരിക്കുന്നത്. ട്രാൻസ്‌വാളിലേക്ക് ഒളിവിൽ ഇന്ത്യക്കാരെ കടത്തിവിടാൻ നാം ആഗ്രഹിക്കുന്നില്ല എന്നു കാണിക്കാൻ നാം സ്വയം രജിസ്റ്റർ ചെയ്യാൻ സന്നദ്ധരാകണം. നമ്മളിൽ ഏതെങ്കിലും ഒരാൾ രജിസ്റ്റർ ചെയ്യുന്നില്ലെങ്കിൽ അയാളെ ഇപ്പോൾ ശിക്ഷിക്കുമെന്നു കരുതേണ്ട. സമുദായം കരാറി

നെ തിരസ്ക്കരിച്ചുവെന്ന് മാത്രമെ വരികയുള്ളു. നിങ്ങൾ കരാർ അംഗീകരിക്കുന്നതിന്റെ സൂചനയായി ഇവിടെ കൈകൾ ഉയർത്തുകയാണ് വേണ്ടത്. എന്നാൽ അതുകൊണ്ട് കാര്യം തീർന്നില്ല. കൈപൊക്കുന്നവരെല്ലാം രജിസ്ട്രേഷൻ ഏർപ്പാടുകൾ ശരിയായ ഉടനെ രജിസ്റ്റർ ചെയ്ത് സർട്ടിഫിക്കറ്റ് വാങ്ങണം. മുൻപ് നമ്മുടെ രാജ്യക്കാരോടു രജിസ്റ്റർ ചെയ്യരുത് എന്നു പറയാൻ നിങ്ങളിൽ പലരും മുന്നോട്ടു വന്നപോലെ, രജിസ്റ്റർ ചെയ്യണമെന്നു സമുദായത്തെ പറഞ്ഞു മനസ്സിലാക്കി കൊടുക്കാൻ ഇപ്പോൾ നിങ്ങൾ മുന്നോട്ടു വരണം. അങ്ങനെ അവരവരുടെ ഭാഗം യോഗ്യമായി ചെയ്താൽ മാത്രമെ വിജയത്തിന്റെ ഫലം നമുക്ക് കൊയ്തെടുക്കാനാവൂ".

ഞാൻ പ്രസംഗം അവസാനിപ്പിച്ച ഉടനെ ഒരു പത്താൻകാരൻ സുഹൃത്ത് എഴുന്നേറ്റു നിന്ന് എന്നോട് കുറെ ചോദ്യങ്ങൾ ചോദിച്ചു:

"കരാർ പ്രകാരം നമ്മൾ പത്തുവിരലുകളുടെ അടയാളം കൊടുക്കേണ്ടതുണ്ടോ?"

"വേണമെന്നും വേണ്ടെന്നും പറയാം. എന്റെ അഭിപ്രായം അനുസരിച്ച് എല്ലാവരും വിരലടയാളങ്ങൾ സംശയം കൂടാതെ കൊടുക്കണം. മനസ്സാക്ഷിക്കുത്തുണ്ടെങ്കിൽ അഥവാ ആത്മാഭിമാനത്തിന്റെ പ്രശ്നമുണ്ടെങ്കിൽ വിരലടയാളങ്ങൾക്കായി ആരും നിർബന്ധിക്കില്ല".

"താങ്കൾ എന്തു ചെയ്യും?"

"ഞാൻ പത്തു വിരലുകളുടെയും അടയാളം കൊടുക്കും. ഞാൻ മറ്റുള്ളവരോട് ഉപദേശിക്കുമ്പോൾ ഞാനതു ചെയ്യാതിരിക്കുന്നത് ശരിയല്ലല്ലോ".

"പത്തു വിരലുകളുടെ അടയാളമെടുപ്പിനെ കുറിച്ച് താങ്കൾ വളരെ എഴുതിയിരുന്നുവല്ലോ. കുറ്റവാളികളിൽ നിന്നു മാത്രമാണ് അത് ആവശ്യപ്പെടുന്നതെന്ന് താങ്കളാണ് ഞങ്ങളോടു പറഞ്ഞത്. വിരലടയാളങ്ങളെ ചൊല്ലിയാണ് ഇപ്പോഴത്തെ സമരം എന്ന് താങ്കൾ ഞങ്ങളോടു പറഞ്ഞു. താങ്കളുടെ ഇപ്പോഴത്തെ നിലയുമായി അതെങ്ങനെ യോജിക്കും?"

"വിരലടയാളങ്ങളെക്കുറിച്ച് ഞാനെഴുതിയതിനോട് ഇപ്പോഴും പൂർണമായി യോജിക്കുന്നു. ഇന്ത്യയിൽ കുറ്റവാളികളോടു മാത്രമെ ഇത്തരം അടയാളങ്ങൾ വാങ്ങാറുള്ളുവെന്ന കാര്യം ഞാൻ ആവർത്തിച്ചു തന്നെ പറയുകയാണ്. കരിനിയമത്തെ സംബന്ധിച്ച് വിരലടയാളങ്ങൾ പോയിട്ട് ഒപ്പിട്ടു കൊടുക്കുന്നതുപോലും പാപമാണെന്ന് ഞാൻ പറഞ്ഞിട്ടുണ്ട്. അതുതന്നെയാണ് ഞാനിപ്പോഴും പറയുന്നത്. വിരലടയാളങ്ങളുടെ കാര്യം ഞാൻ വളരെ ഗൗരവത്തോടെയാണ് എടുത്തിട്ടുള്ളത് - അതു ബുദ്ധിപൂർവമായ പ്രവൃത്തിയായിരുന്നെന്ന് ഞാനിപ്പോഴും വിശ്വസിക്കുന്നു. നാം അനുസരിച്ചു കഴിഞ്ഞ നിസ്സാര കാര്യങ്ങളെക്കാൾ കരിനിയമത്തിലെ നവീനവും ഭീകരവുമായ വകുപ്പിനെ കുറിച്ച് പറഞ്ഞ് സമുദായത്തെ ഉണർത്തുവാൻ എളുപ്പമായിരുന്നു. സമുദായം പെട്ടെന്ന് സ്ഥിതിഗതികൾ മനസ്സിലാക്കിയെന്ന് എനിക്കെന്റെ അനുഭവത്തിൽ നിന്നു വ്യക്തമായി. എന്നാൽ സാഹചര്യം ആകെ മാറി. ഇന്നലെവരെ

ജനങ്ങൾക്ക് അപരാധമായിരുന്ന കാര്യങ്ങൾ ഇന്ന് മാന്യതയുടെ ലക്ഷണമായി തീർന്നിരിക്കുകയാണ്. ഞാൻ വളരെ ശക്തമായിട്ടാണ് അതു പറഞ്ഞത്. എന്റെ അഭിവാദനം ബലം പ്രയോഗിച്ച് നിങ്ങൾ വാങ്ങാൻ ശ്രമിക്കുന്നു എന്ന് വിചാരിക്കുക. ഞാനതിനു കീഴടങ്ങിയാൽ എനിക്കു തന്നെയും പൊതുജനത്തിനും നിങ്ങൾക്കും ഞാനൊരു നിന്ദ്യനായിത്തീരും. എന്റെ ഇഷ്ടപ്രകാരം സഹോദരനെന്നോ സുഹൃത്തെന്നോ ഉള്ള നിലയിൽ വന്ദിച്ചാൽ അതെന്റെ വിനയത്തേയും മാന്യതയേയുമാണ് കാണിക്കുക. ദൈവസിംഹാസനത്തിനു മുമ്പിൽ അത് എന്റെ നന്മയായി കണക്കാക്കും. അതുകൊണ്ടാണ് വിരലടയാളങ്ങൾ കൊടുക്കാൻ ഞാൻ സമുദായത്തോടുപദേശിക്കുന്നത്".

"ഞങ്ങൾ കേട്ടത് താങ്കൾ സമുദായത്തെ ഒറ്റുകൊടുക്കുകയും 15,000 പവന് ജനറൽ സ്മട്സിന് വിൽക്കുകയും ചെയ്തതായിട്ടാണ്. ഞങ്ങൾ വിരലടയാളം കൊടുക്കില്ല. മറ്റുള്ളവരെ അതിനു അനുവദിക്കുകയും ഇല്ല. രജിസ്റ്റർ ചെയ്യാൻ അപേക്ഷിക്കുന്നവർക്ക് നേതൃത്വം നൽകുന്നയാളെ കൊല്ലുമെന്ന് അള്ളാഹുവിന്റെ നാമത്തിൽ ഞാൻ ശപഥം ചെയ്യുന്നു".

"പത്താൻ സുഹൃത്തുക്കളുടെ വികാരം എനിക്കു മനസ്സിലായി. ഞാൻ സമുദായത്തെ വില്ക്കാൻ തുനിയുന്ന വ്യക്തിയാണെന്ന് മറ്റാരും വിശ്വസിക്കില്ലെന്ന് എനിക്കുറപ്പുണ്ട്. വിരലടയാളങ്ങൾ ശപഥം ചെയ്തവരിൽ നിന്ന് വാങ്ങില്ലെന്ന് ഞാൻ പറഞ്ഞതാണല്ലോ. വിരലടയാളം കൊടുക്കാതെ രജിസ്റ്റർ ചെയ്യാനാഗ്രഹിക്കുന്ന ഏതു പത്താൻകാരനും മറ്റേതൊരാൾക്കും കഴിയുന്ന സഹായം ചെയ്യാമെന്ന് ഞാനേല്ക്കുന്നു. അങ്ങനെയുള്ള ആർക്കും മനസ്സാക്ഷിക്കു പരുക്കേൽക്കാതെ സർട്ടിഫിക്കറ്റ് കിട്ടുമെന്ന് എനിക്കുറപ്പായും പറയാൻ കഴിയും. എന്നാൽ സുഹൃത്ത് കൊല്ലുമെന്ന് ഭീഷണിപ്പെടുത്തിയത് ഒട്ടും ശരിയായില്ല എന്നാണ് എന്റെ അഭിപ്രായം. ഒരാളെ കൊല്ലുമെന്ന് ഈശ്വരന്റെ പേരിൽ പ്രതിജ്ഞയെടുക്കാൻ പാടില്ല എന്നും ഞാൻ വിശ്വസിക്കുന്നു. അപ്പോൾ തോന്നിയ താൽക്കാലിക വിക്ഷുബ്ധതയാണ് ആ സുഹൃത്തിനെകൊണ്ട് പ്രതിജ്ഞയെടുപ്പിച്ചത് എന്നു ഞാൻ കരുതുന്നു. ആ സുഹൃത്ത് തന്റെ പ്രതിജ്ഞ നിറവേറ്റിയാലും ഇല്ലെങ്കിലും ആ കരാറിനു പ്രധാന ഉത്തരവാദി ഞാനായതുകൊണ്ട്, സമുദായത്തിന്റെ വിനീത ദാസനായ എനിക്കത് നിറവേറ്റുന്നതിൽ നേതൃത്വം നൽകേണ്ടതുണ്ട്. കടമ നിർവ്വഹിക്കാൻ അനുഗ്രഹിക്കുന്നതിനായി ഞാൻ ഈശ്വരനോട് പ്രാർത്ഥിക്കുന്നു. എല്ലാവരുടെയും ജീവിതാന്ത്യം മരണമാണ്. രോഗം കൊണ്ടോ മറ്റു കാരണം കൊണ്ടോ അല്ലാതെ ഈ സഹോദരന്റെ കൈ കൊണ്ടു ഞാൻ മരിക്കുകയാണെങ്കിൽ എനിക്കൊരിക്കലും വ്യസനം ഉണ്ടാകില്ല. അങ്ങനെ വന്നാലും ആക്രമിച്ച വ്യക്തിയോട് എനിക്ക് കോപമോ വിദ്വേഷമോ തോന്നാതിരുന്നാൽ അതെനിക്ക് ശാന്തി നൽകും. എന്നെ കൊന്നവൻ പോലും എന്റെ നിഷ്കളങ്കത ഒടുവിൽ മനസ്സിലാക്കും".

ഈ ചോദ്യങ്ങൾ എന്തുകൊണ്ടുയർന്നുവന്നു എന്ന് വിശദീകരിക്കുന്നത്

ഒരുപക്ഷേ ആവശ്യമാണ്. കരിനിയമത്തിനു കീഴടങ്ങിയവരോട് ആർക്കും വിദ്വേഷമുണ്ടായിരുന്നില്ല. എങ്കിലും 'ഇന്ത്യൻ ഒപ്പീനിയ'നിലും പ്രസംഗമണ്ഡപങ്ങളിലും അവരുടെ ചെയ്തിയെ അപലപിക്കുക പതിവായിരുന്നു. അതുകൊണ്ടവർക്ക് ജീവിതം സുഖകരമായിരുന്നില്ല; സമുദായത്തിലെ ഭൂരിപക്ഷം പേരും ആലോചനയിൽ ഉറച്ചുനില്ക്കുമെന്നും ഒത്തുതീർപ്പിന് സർക്കാരിനെ പ്രേരിപ്പിക്കുമാറ് ശക്തി പ്രകടിപ്പിക്കുമെന്നും അവർ വിചാരിച്ചില്ല. എന്നാൽ 150തിലധികം സത്യാഗ്രഹികൾ തടവിലാവുകയും ഒത്തുതീർപ്പ് സംഭവിക്കുകയും ചെയ്തപ്പോൾ കരിങ്കാലികൾക്ക് അതു ദുസ്സഹമായി. ചിലർ അവരിൽ ഒത്തുതീർപ്പ് ആഗ്രഹിച്ചിരുന്നില്ല. ഒത്തുതീർപ്പ് ഉണ്ടായാൽ തന്നെ അത് തകർക്കാൻ അവർ സന്നദ്ധരായിരുന്നു.

ട്രാൻസ്വാളിൽ അൻപതിലധികം പത്താന്മാർ താമസിച്ചിരുന്നില്ല. അവരിൽ ചിലർ ബോവർ യുദ്ധകാലത്ത് പട്ടാളക്കാരായി വന്നവരാണ്. പട്ടാളക്കാരായി വന്ന ഇന്ത്യക്കാരേയും യൂറോപ്യന്മാരേയും പോലെ അവരും അവിടെ താമസിച്ചു. അവരിൽ ചിലർ എന്റെ കക്ഷികളായിരുന്നു. അല്ലാതെയും അവരെ എനിക്ക് പരിചയമുണ്ടായിരുന്നു. അവർ ധീരരാണെങ്കിലും ശുദ്ധന്മാരും ആരെന്തു പറഞ്ഞാലും വിശ്വസിക്കുന്നവരുമാണ്. കൊല്ലും കൊലയും അവർക്ക് സാധാരണ കാര്യമായിരുന്നു. അവർക്ക് ആരോടെങ്കിലും ദേഷ്യം തോന്നിയാൽ ഒന്നുകിൽ അയാളെ അടിക്കും അല്ലെങ്കിൽ കൊല്ലും. ഇക്കാര്യത്തിൽ അവർക്ക് ആരെന്നും ഏതെന്നും നോട്ടമുണ്ടായിരുന്നില്ല. സ്വന്തം സഹോദരന്മാരോടുപോലും അവരങ്ങനെയാണ് പ്രവർത്തിക്കുക. ട്രാൻസ്വാളിൽ അവർ കുറച്ചാളുകളെ ഉണ്ടായിരുന്നുള്ളുവെങ്കിലും അവർ തമ്മിലുണ്ടാകുന്ന കലഹങ്ങൾ യുദ്ധമായി മാറാറുണ്ട്. ഇത്തരം സന്ദർഭങ്ങളിൽ സമാധാന പരിപാലകനായി എനിക്ക് ഇടപെടേണ്ടതായി വന്നിട്ടുണ്ട്. പത്താൻകാരൻ വഞ്ചകനെന്നു കരുതപ്പെടുന്നവനോട് അടങ്ങാത്ത ദേഷ്യത്തോടെയാണ് പെരുമാറുക. എന്നും അയാൾ നീതി നടപ്പാക്കുന്നത് വ്യക്തിഗതമായ ഹിംസയിലൂടെയായിരിക്കും. എങ്കിലും കരിനിയമത്തിനു കീഴടങ്ങാതെ അവർ പൂർണമായി സത്യാഗ്രഹത്തിൽ പങ്കാളികളായി. അവരെ വഴിതെറ്റിക്കാൻ എളുപ്പമായിരുന്നു. വിരലടയാളം നൽകുന്നതിനെക്കുറിച്ച് അവരിൽ തെറ്റിദ്ധാരണയുണ്ടാക്കാൻ എളുപ്പത്തിൽ കഴിയുമായിരുന്നു. അതിനവരെ ക്ഷോഭിപ്പിക്കാനും കഴിയുമായിരുന്നു. ഞാൻ അഴിമതിക്കാരനല്ലെങ്കിൽ എന്തിന് വിരലടയാളം കൊടുക്കാൻ സമുദായത്തോട് ആവശ്യപ്പെടുന്നു - ഈ ഒരൊറ്റ ചോദ്യം മതിയായി പത്താൻകാരിൽ വിഷം കുത്തിവയ്ക്കാൻ.

ട്രാൻസ്വാളിൽ മറ്റൊരു കൂട്ടരുണ്ടായിരുന്നു. അനുമതിയില്ലാതെ ഒളിച്ചു കടന്നവരും അനുമതി ഇല്ലാതെയോ വ്യാജമായ അനുമതിപത്രത്തിന്റെ ബലത്തിലോ ആളുകളെ കൊണ്ടുവരുന്നതിൽ തൽപരരും ആയ ഇന്ത്യക്കാരടങ്ങിയ കൂട്ടരായിരുന്നു അവർ. അവരുടെ താല്പര്യങ്ങൾക്ക് ഒത്തുതീർപ്പ് ദോഷമായി ഭവിക്കുമെന്ന് അവർക്കറിയാമായിരുന്നു. സമരം നിലനില്ക്കുന്നിട

ത്തോളം കാലം അവർക്ക് അനുമതിപത്രം കാണിക്കേണ്ട. അവർക്ക് ഭയമില്ലാതെ അവരുടെ വ്യാപാരം തുടരാം. അനുമതിപത്രം ഇല്ലാത്തതിന്റെ പേരിൽ ജയിലിൽ പോകുന്നതിൽ നിന്ന് ഒഴിവാകാം. സമരം എത്രകാലം തുടരുന്നുവോ അതവരുടെ വ്യാപാരത്തിന് നല്ലതായതുകൊണ്ട് ഇക്കൂട്ടരും പത്താൻകാരിൽ ദുഷ്പ്രേരണ ചെലുത്തിയിട്ടുണ്ടാകും. പത്താൻകാർ പൊടുന്നനെ ക്ഷോഭിച്ചതിന്റെ കാര്യം ഇപ്പോൾ വായനക്കാർക്ക് പിടികിട്ടിക്കാണുമല്ലോ.

ആ പത്താൻകാരന്റെ ചോദ്യങ്ങൾക്ക് യോഗത്തിൽ സ്വാധീനമുണ്ടായില്ല. ഒത്തുതീർപ്പിന് അനുകൂലമായി വോട്ടു ചെയ്യാൻ ഞാൻ യോഗത്തോടാവശ്യപ്പെട്ടു. പ്രസിഡൻറും മറ്റു നേതാക്കന്മാരും ആ അഭിപ്രായത്തിൽ ഉറച്ചുനിന്നു. പത്താൻകാരനുമായുള്ള വാദപ്രതിവാദത്തിനുശേഷം പ്രസിഡൻറ് കരാറിന്റെ സ്വഭാവവും അത് സ്വീകരിക്കേണ്ടതിന്റെ ആവശ്യകതയും അവർക്ക് പ്രസംഗത്തിലൂടെ വ്യക്തമാക്കി കൊടുത്തു. അതിനുശേഷം യോഗത്തിന്റെ അഭിപ്രായം എന്തെന്ന് അറിയാൻ ശ്രമിച്ചു. അവിടെ ഉണ്ടായിരുന്ന ഒന്നുരണ്ട് പത്താൻകാർ ഒഴികെ ബാക്കിയുള്ളവരെല്ലാം കരാർ അംഗീകരിച്ചു.

വെളുപ്പിനു രണ്ടോ മൂന്നോ മണിയോടെയാണു ഞാൻ വീട്ടിലെത്തിയത്. മറ്റുള്ളവരെ വിട്ടുകിട്ടാൻ ജയിലിലേക്ക് നേരത്തെ പോകേണ്ടിയിരുന്നതുകൊണ്ട് ഉറക്കത്തെക്കുറിച്ച് ആലോചിച്ചില്ല. രാവിലെ ഏഴുമണിക്ക് ഞാൻ ജയിലിലെത്തി. സുപ്രണ്ടിന് ഫോണിലൂടെ വേണ്ട നിർദ്ദേശം ലഭിച്ചിരുന്നതിനാൽ അദ്ദേഹം എന്നെ കാത്തിരിക്കുകയായിരുന്നു. ഒരു മണിക്കൂറിനകം സത്യാഗ്രഹത്തടവുകാരെ എല്ലാവരെയും വിട്ടയച്ചു. അവരെ സ്വീകരിക്കാൻ അദ്ധ്യക്ഷനും മറ്റിന്ത്യക്കാരും അവിടെ എത്തിയിരുന്നു. ജയിലിൽ നിന്ന് ഞങ്ങളെല്ലാവരും യോഗസ്ഥലത്തേക്ക് പോയി. അവിടെവച്ച് രണ്ടാമതും യോഗം ചേർന്നു. അന്നും, തുടർന്ന് രണ്ടുദിവസങ്ങളിലും സദ്യയും കരാറിനെ കുറിച്ചുള്ള ഉൽബോധനവുമായി കഴിച്ചുകൂട്ടി. കാലം ചെല്ലുന്തോറും ഒരു ഭാഗത്ത് കരാറിലെ ആന്തരാർത്ഥങ്ങൾ ജനങ്ങൾ ഗ്രഹിച്ചുകൊണ്ടിരുന്നപ്പോൾ മറുഭാഗത്ത് തെറ്റിദ്ധാരണകൾ പെരുകിക്കൊണ്ടുമിരുന്നു. തെറ്റിദ്ധാരണയ്ക്കിടയാക്കിയ പ്രധാനകാരണങ്ങൾ വിവരിച്ചു കഴിഞ്ഞു. ജനറൽ സ്മട്സിനു ഞങ്ങൾ എഴുതിയ കത്തും ഇപ്രകാരം തെറ്റിദ്ധാരണയ്ക്ക് വഴിമരുന്നിടുന്നതായിരുന്നു. സമരം നടക്കുമ്പോൾ അനുഭവിച്ചതിനേക്കാൾ വളരെയധികം ബുദ്ധിമുട്ടുകളാണ് സംശയങ്ങൾക്കു മറുപടി പറയുന്നതിൽ ഞാൻ അനുഭവിക്കേണ്ടി വന്നത്. സമരകാലങ്ങളിൽ എതിരാളികളുമായി ബന്ധപ്പെട്ടാൽ മാത്രമെ ബുദ്ധിമുട്ടുകൾ അനുഭവിക്കേണ്ടതുള്ളൂ. അവ പെട്ടെന്ന് പരിഹരിക്കാനാവും. ആവശ്യമില്ലാത്ത കശപിശകളും ആഭ്യന്തര വിയോജിപ്പുകളും ഇക്കാലത്ത് പാടെ ഒഴിവാക്കുകയാണ് പതിവ്. അല്ലെങ്കിൽ പൊതുവിലുള്ള അപകടത്തിനു മുൻപിൽ അവയുടെ പ്രാധാന്യം നഷ്ടമാവുന്നു. എന്നാൽ, സമരം തീർന്നാൽ വീണ്ടും ആഭ്യന്തര സ്പർദ്ധകൾ ഉയർന്നുവരിക പതിവാണ്. എതിർകക്ഷിയോടുള്ള വിയോജിപ്പുകൾ സൗഹാർദ്ദപൂർവം തീർന്നാലും, കരാറിൽ പഴുതുകൾ ഉണ്ടോ എന്നു കണ്ടുപിടി

ക്കാനുള്ള ശ്രമം പലരും നടത്തും. അത് വളരെ സുഖമുള്ള പണിയാണ് എല്ലാവർക്കും തുല്യ അവകാശമുള്ള ഒരു സംഘത്തിൽ വലിപ്പ ചെറുപ്പമില്ലാതെ ഓരോരുത്തരുടെയും ചോദ്യങ്ങൾക്ക് തൃപ്തികരമായ മറുപടി നൽകേണ്ടത് ആവശ്യമാണ്. സുഹൃത്തുക്കൾ തമ്മിലുള്ള തെറ്റിദ്ധാരണയോ പിണക്കമോ ഉണ്ടാകുമ്പോൾ പഠിക്കുന്ന വിലപ്പെട്ട പാഠങ്ങൾ എതിർകക്ഷിയുമായി സമരത്തിലേർപ്പെടുമ്പോൾ കിട്ടില്ല. എതിരാളിയുമായി സമരം ചെയ്യുമ്പോൾ ഒരുതരം ആവേശവും ലഹരിയും ലഭിക്കാറുണ്ട്. സുഹൃത്തുക്കൾ തമ്മിലുള്ള തെറ്റിദ്ധാരണകളും വിയോജിപ്പും അസാധാരണ സംഭവങ്ങളാകയാൽ കൂടുതൽ വേദനയുളവാക്കും. ഒരാൾ യഥാർത്ഥത്തിൽ പരീക്ഷിക്കപ്പെടുന്നത് ഇത്തരം സന്ദർഭങ്ങളിലാണ്. അതായിരുന്നു എപ്പോഴും എൻെറ അനുഭവം. ഇങ്ങനെ കഷ്ടപ്പാടുകളിലൂടെ കടന്നുപോകുമ്പോൾ മാത്രമാണ് എനിക്ക് ആത്മീയ കാര്യങ്ങളിൽ കാര്യമായ നേട്ടമുണ്ടാകുകയുള്ളൂ. സമരം നടക്കുന്ന കാലത്ത് അതിനെക്കുറിച്ച് ശരിയായി മനസ്സിലാക്കാത്ത പലരും കരാറിൻെറ കാലത്തും അതിനുശേഷവും ആണ് കാര്യങ്ങൾ ശരിക്കു മനസ്സിലാക്കിയത്. എതിർപ്പ് പ്രകടിപ്പിച്ചിരുന്നത് പത്താൻകാർ മാത്രമാണ്. അവർക്കപ്പുറം അതു പോയില്ല.

പുതിയ ഏർപ്പാട് പ്രകാരം സർട്ടിഫിക്കറ്റുകൾ വേഗത്തിൽ കൊടുക്കാൻ 'രജിസ്ട്രാർ ഓഫ് ഏഷ്യാറ്റിക്സ്' സന്നദ്ധനായി. സർട്ടിഫിക്കറ്റുകളുടെ രൂപത്തിൽ മാറ്റം ഉണ്ടായിരുന്നു. സത്യാഗ്രഹികളുമായി ആലോചിച്ചാണ് അത് ചെയ്തത്.

1908 ഫെബ്രുവരി 10ന് രാവിലെ ഞങ്ങളിൽ ചിലർ രജിസ്ട്രേഷൻ സർട്ടിഫിക്കറ്റുകൾ വാങ്ങുവാൻ പോകുന്നതിനു തയ്യാറായി. രജിസ്റ്റർ ചെയ്യുന്ന പണി വേഗം തീർക്കുന്നതിൻെറ ആവശ്യകത സമുദായത്തെ പറഞ്ഞു മനസ്സിലാക്കിയിരുന്നു. ആദ്യത്തെ ദിവസം ഉദ്യോഗസ്ഥന്മാർ തങ്ങളുടെ ചുമതല മര്യാദയോടെ നിർവഹിക്കുന്നുണ്ടോ എന്നറിയാനും പൊതുവേ കാര്യങ്ങൾ ശ്രദ്ധയോടെ വീക്ഷിക്കാനും ആദ്യം തന്നെ സർട്ടിഫിക്കറ്റ് വാങ്ങേണ്ടത് നേതാക്കന്മാരായിരിക്കണമെന്നു തീരുമാനിച്ചിരുന്നു. മറ്റുള്ളവരുടെ സങ്കോചം നീക്കാനും ആയിരുന്നു അത്.

എൻെറ ഓഫീസ് സത്യാഗ്രഹ സംഘത്തിൻെറ ഓഫീസു കൂടിയായിരുന്നു. അവിടെ ചെല്ലുമ്പോൾ മിർ ആലവും അദ്ദേഹത്തിൻെറ കൂട്ടാളികളും പുറത്തു നിൽക്കുന്നതു ഞാൻ കണ്ടു. മിർ ആലം എൻെറ ഒരു പഴയ കക്ഷിയാണ്. അദ്ദേഹം എല്ലാ കാര്യങ്ങളിലും എന്നോട് അഭിപ്രായം ചോദിക്കാറുണ്ടായിരുന്നു. കൂലിക്കാരെ നിർത്തി പുല്പായകളും കയറ്റുപായകളും ഉണ്ടാക്കി വില്ക്കുന്നവരായിരുന്നു ട്രാൻസ്വാളിലെ ഒട്ടധികം പത്താൻകാർ. ഈ വ്യവസായത്തിലൂടെ അവർക്ക് നല്ല ലാഭം ലഭിച്ചിരുന്നു. മിർ ആലവും ആ വ്യവസായമാണ് നടത്തിയിരുന്നത്. ആറടി ഉയരമുള്ള ബലിഷ്ഠകായനായിരുന്നു അദ്ദേഹം. എൻെറ ഓഫീസിൽ വന്നിട്ട് ആദ്യമായാണ് അദ്ദേഹം പുറത്തുനില്ക്കുന്നത്. അദ്ദേഹം എന്നെ കണ്ടിട്ട് അഭിവാദ്യം ചെയ്തില്ല. അതും ആദ്യമായിട്ടായിരു

ന്നു. ഞാൻ അദ്ദേഹത്തെ അഭിവാദ്യം ചെയ്തതിനുശേഷമാണ് അദ്ദേഹം ഇന്ന് എന്നെ അഭിവാദ്യം ചെയ്തത്. "സുഖം തന്നെയല്ലേ?" എന്ന് ഞാൻ പതിവു ചോദ്യം ചോദിച്ചപ്പോൾ സുഖമാണെന്ന് അദ്ദേഹം തിരിച്ചു പറഞ്ഞുവെന്നാണ് എന്റെ ഓർമ്മ. അദ്ദേഹത്തിന്റെ മുഖത്ത് സാധാരണയായി കാണപ്പെടുന്ന പുഞ്ചിരി, പക്ഷെ അന്നുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ കണ്ണുകളിൽ കണ്ടത് ദ്വേഷമായിരുന്നു. ഞാനത് മനസ്സിൽ കുറിച്ചിടുകയും ചെയ്തു. എന്തോ സംഭവിക്കാൻ പോകുന്നുവെന്ന് ഞാൻ മനസ്സിലാക്കി. ഞാൻ ഓഫീസിൽ പ്രവേശിച്ചു. അദ്ധ്യക്ഷൻ മിസ്റ്റർ യൂസഫ് മിയാനും മറ്റു സുഹൃത്തുക്കളും അപ്പോഴേക്കുമെത്തി. ഞങ്ങൾ ഏഷ്യാറ്റിക് ഓഫീസിലേക്ക് പുറപ്പെട്ടു. മിർ ആലവും അദ്ദേഹത്തിന്റെ കൂട്ടാളികളും ഞങ്ങളെ അനുഗമിച്ചു.

എന്റെ ഓഫീസിൽ നിന്ന് ഒരു നാഴിക അകലെയായിരുന്നു രജിസ്ട്രേഷൻ ഓഫീസ് – വോൺ ബ്രാൻറിസ് സ്ക്വയറിൽ. പ്രധാന തെരുവുകളിലൂടെയാണ് ഞങ്ങൾക്ക് കടന്നു പോകേണ്ടത്. ഞങ്ങൾ വോൺ ബ്രാൻറിസ് തെരുവിലൂടെ നടക്കുകയാണ്. മൂന്നു മിനിട്ടു കൊണ്ട് രജിസ്ട്രേഷൻ ഓഫീസിലെത്താം. അതിനടുത്തുള്ള മെസേഴ്സ് ആർനോട്ട് ആൻറ് ഗിബ്സൻ കമ്പനി ഓഫീസിന്റെ അടുത്തെത്തിയപ്പോൾ മിർ ആലം എന്നോടു ചോദിച്ചു: "താങ്കൾ എങ്ങോട്ടാണു പോകുന്നത്?"

"പത്തു വിരലുകളുടെയും അടയാളം കൊടുത്ത് രജിസ്ട്രേഷൻ സർട്ടിഫിക്കറ്റ് വാങ്ങാനാണ് ഞാൻ പോകുന്നത്" എന്ന് ഞാൻ മറുപടി പറഞ്ഞു. "നിങ്ങൾ എന്റെ കൂടെ വരുന്നുണ്ടെങ്കിൽ രണ്ട് പെരുവിരലുകളുടെ മാത്രം അടയാളത്തോടെ ഞാൻ ആദ്യം താങ്കൾക്ക് സർട്ടിഫിക്കറ്റു വാങ്ങിത്തരാം. അതിനുശേഷം പത്തുവിരലുകളുടെ അടയാളം കൊടുത്ത് ഞാൻ എന്റെ സർട്ടിഫിക്കറ്റ് വാങ്ങാം".

ഈ അവസാന വാചകം മുഴുമിപ്പിക്കുന്നതിനു മുമ്പ് ആരോ വടി കൊണ്ട് എന്റെ തലയ്ക്ക് ശക്തിയായി അടിച്ചു. ചുണ്ടിൽ നിന്ന് 'ഹേ റാം' (ദൈവമേ!) എന്ന വാക്കുകൾ അടർന്നുവീഴവേ ഞാൻ ബോധംകെട്ടു വീണു. പിന്നെ എന്താണ് സംഭവിച്ചതെന്ന് എനിക്കറിയില്ല. മിർ ആലവും അദ്ദേഹത്തിന്റെ അനുയായികളും പിന്നെയും എന്നെ ചവിട്ടുകയും തൊഴിക്കുകയും ചെയ്തു. അത് തടുക്കുവാൻ ശ്രമിച്ച യൂസഫ് മിയാനും തമ്പി നായിഡുവും ആക്രമത്തിന്നിരയായി. ശബ്ദം കേട്ട് ഓടിവന്ന യൂറോപ്യന്മാരും ആ രംഗം കണ്ടു. മിർ ആലവും അനുയായികളും ഓടി രക്ഷപ്പെടാൻ ശ്രമിച്ചെങ്കിലും അവരെ യൂറോപ്യന്മാർ പിടികൂടി. അപ്പോഴെക്കും പോലീസ് എത്തി അവരെ കസ്റ്റഡിയിലെടുത്തു. മിസ്റ്റർ ജെ.സി. ഗിബ്സന്റെ സ്വകാര്യ ഓഫീസിലേക്ക് എന്നെ എടുത്തുകൊണ്ടുപോയി. ബോധം തെളിഞ്ഞപ്പോൾ മിസ്റ്റർ ഡോക്ക് എന്നെ സശ്രദ്ധം കുനിഞ്ഞു നോക്കിക്കൊണ്ടിരിക്കുന്നതായി ഞാൻ കണ്ടു. "ഇപ്പോൾ എങ്ങനെയുണ്ട്?" അദ്ദേഹം എന്നോടു ചോദിച്ചു.

"കുഴപ്പമില്ല" ഞാൻ മറുപടി പറഞ്ഞു. "പക്ഷെ പല്ലിനും വാരിയെല്ലിനും

ചില്ലറ വേദനയുണ്ട്. എവിടെ മിർ ആലം?"

"അദ്ദേഹത്തെയും മറ്റുള്ളവരെയും അറസ്റ്റു ചെയ്തു".

"അവരെ വിട്ടയക്കണം".

"അത് ശരി. ചുണ്ടും കവിളും വല്ലാതെ മുറിഞ്ഞ്, താങ്കളൊരപരിചിതന്റെ ഓഫീസിലാണിപ്പോൾ. പോലീസ് താങ്കളെ ആശുപത്രിയിൽ കൊണ്ടുപോകാൻ തയ്യാറായിരിക്കുകയാണ്. എന്നാൽ താങ്കൾ എന്റെ കൂടെ വരികയാണെങ്കിൽ മിസ്സിസ് ഡോക്കും ഞാനും താങ്കളെ വേണ്ടപോലെ ശുശ്രൂഷിക്കാം".

"ശരി. എന്നെ താങ്കൾ താമസിക്കുന്നിടത്തേക്ക് കൊണ്ടുപോകൂ. പോലീസ് ചെയ്ത സഹായത്തിന് നന്ദി പറയേണ്ടതുണ്ട്. താങ്കളുടെ കൂടെ വരാനാണ് എനിക്ക് ഇഷ്ടമെന്ന് അവരോടു പറയുക".

ഏഷ്യാറ്റിക്സ് രജിസ്ട്രാറായ മിസ്റ്റർ ചമ്നിയും സ്ഥലത്തെത്തി. എന്നെ, ഈ നല്ലവനായ പാതിരി ഡോക്കിന്റെ സ്മിത് സ്ട്രീറ്റിലുള്ള വീട്ടിലേക്ക് വണ്ടിയിൽ കൊണ്ടുപോയി. ഡോക്ടറെയും ഏർപ്പാടാക്കി. അതിനിടെ ഞാൻ മിസ്റ്റർ ചമ്നിയോടു പറഞ്ഞു: "താങ്കളുടെ ഓഫീസിൽ വന്ന് പത്തുവിരലുകളുടെയും അടയാളം തന്ന് ആദ്യത്തെ രജിസ്ട്രേഷൻ സർട്ടിഫിക്കറ്റ് വാങ്ങാമെന്നാണ് ഞാൻ കരുതിയത്. എന്നാൽ ഈശ്വരേച്ഛ അതിനെതിരായി ഭവിച്ചു. ആവശ്യമായ രേഖകൾ കൊണ്ടുവന്ന് ഉടനെ രജിസ്റ്റർ ചെയ്യുവാൻ എന്നെ അനുവദിക്കണം എന്ന അപേക്ഷയാണ് എനിക്കുള്ളത്. എനിക്ക് മുമ്പ് മറ്റൊരാളെ രജിസ്റ്റർ ചെയ്യാൻ താങ്കൾ അനുവദിക്കില്ലെന്ന് ഞാൻ പ്രതീക്ഷിക്കുന്നു".

"അതിനെന്തിനാണ് തിരക്കു കൂട്ടുന്നത്" എന്ന് മിസ്റ്റർ ചമ്നി എന്നോടു ചോദിച്ചു. "ഡോക്ടർ ഉടൻ വരും. വിശ്രമിക്കുക. എല്ലാം ശരിയായി വരും. ഞാൻ മറ്റുള്ളവർക്ക് സർട്ടിഫിക്കറ്റ് കൊടുക്കാം. താങ്കളുടെ പേര് പട്ടികയുടെ ഏറ്റവും മുകളിൽ ചേർക്കുകയും ചെയ്യാം".

"അതു പോരാ" ഞാൻ മറുപടി പറഞ്ഞു. "ജീവിച്ചിരിപ്പുണ്ടെങ്കിൽ, ഈശ്വരാനുജ്ഞയുമുണ്ടെങ്കിൽ ആദ്യത്തെ സർട്ടിഫിക്കറ്റു വാങ്ങാൻ ഞാൻ പ്രതിജ്ഞയെടുത്തിരിക്കുകയാണ്. അതുകൊണ്ട് അതിനാവശ്യമായ രേഖകൾ ഉടനെ ഇവിടെ എത്തിക്കണമെന്ന നിർബന്ധം എനിക്കുണ്ട്".

ഇതു കേട്ടപാടെ മിസ്റ്റർ ചമ്നി രേഖകൾ എടുക്കാൻ പോയി.

അടുത്തതായി മിർ ആലവും കൂട്ടരും കുറ്റക്കാരാണെന്നു ഞാൻ കരുതില്ലെന്നും അവരെ വിചാരണ ചെയ്യാൻ എനിക്കു താല്പര്യമില്ലെന്നും അവരെ എനിക്കു വേണ്ടി വിട്ടയക്കണമെന്നും അറിയിച്ചു കൊണ്ട് അറ്റോർണി ജനറൽക്ക് കമ്പിയടിക്കുകയാണു ചെയ്തത്. അങ്ങനെ അവരെ വിട്ടയച്ചു. തുടർന്ന് കുറ്റവാളികളെ ശിക്ഷിക്കുന്നതിനെക്കുറിച്ച് ഗാന്ധിക്ക് എന്തൊക്കെ അഭിപ്രായമുണ്ടായാലും അവ ദക്ഷിണാഫ്രിക്കയിൽ കൊണ്ടുവരാൻ പാടില്ലെന്ന് അറിയിച്ചു കൊണ്ട് ജോഹാനസ്ബർഗിലെ യൂറോപ്യന്മാർ അറ്റോർണി ജനറലിന് ഒരു ശക്തമായ കത്തെഴുതി. ഗാന്ധി സ്വന്തം നിലയ്ക്ക് അവർക്കെതിരെ

ഒന്നും ചെയ്തില്ലെങ്കിലും അക്രമം നടന്നത് പൊതുനിരത്തിൽ വച്ചായതുകൊണ്ട് അതു പൊതുജനങ്ങളെ ബാധിക്കുന്ന കുറ്റമാണ്. തെളിവുകൾ കൊടുക്കാൻ ഇംഗ്ലീഷുകാർ കുറെപ്പേർ തയ്യാറാണ്. കുറ്റക്കാരെ വിചാരണ ചെയ്യുക തന്നെ വേണം. ഇതനുസരിച്ച് മിർ ആലത്തേയും അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്നവരിൽ ഒരാളെയും അറ്റോർണി ജനറൽ വീണ്ടും അറസ്റ്റു ചെയ്തു. എന്നെ സാക്ഷിയാക്കാതെ തന്നെ അവരെ മൂന്നുമാസത്തെ കഠിന തടവിനു ശിക്ഷിച്ചു.

രോഗിയുടെ മുറിയിലേക്ക് നമുക്കിനി മടങ്ങാം. മിസ്റ്റർ ചമ്നി പോയ ഉടനെ ഡോക്ടർ ടൈയിറ്റ്സ് അവിടെ എത്തി. അദ്ദേഹം എന്നെ പരിശോധിച്ച് കവിളത്തും മേൽച്ചുണ്ടിലുമുള്ള മുറിവുകൾ തുന്നിക്കെട്ടി. വാരിയെല്ലിൽ പുരട്ടാൻ ചില മരുന്നുകൾ നിർദ്ദേശിച്ചു. തുന്നലഴിക്കുന്നതു വരെ മിണ്ടരുതെന്ന് പറയുകയും ചെയ്തു. ദ്രവരൂപത്തിലുള്ള ആഹാരം കഴിച്ചാൽ മതിയെന്ന് അദ്ദേഹം നിർദ്ദേശിച്ചു. എന്റെ പരിക്കുകൾ നിസ്സാരമാണെന്നും ഒരാഴ്ചയ്ക്കുള്ളിൽ കിടക്ക വിടാം എന്നും സാധാരണ ജോലികളിൽ മുഴുകാം എന്നും എന്നാൽ രണ്ടു മാസത്തേക്ക് ഭാരിച്ച പണികൾ ചെയ്യരുതെന്നും പ്രത്യേകം പറഞ്ഞിട്ട് അദ്ദേഹം പോയി.

സംഭാഷണം നിരോധിക്കപ്പെട്ടു. എനിക്കു കൈകൾ യഥേഷ്ടം ഉപയോഗിക്കാമായിരുന്നു. ചെറിയൊരു കുറിപ്പെഴുതി അസോസിയേഷന്റെ അദ്ധ്യക്ഷൻ മുഖേന സമുദായത്തിനു കൊടുത്തു; പ്രസിദ്ധീകരണത്തിനും അയച്ചു. താഴെ പറയും പ്രകാരമാണത്:

"മിസ്റ്റർ ഡോക്കിന്റെയും പത്നിയുടെയും സഹോദരതുല്യമായ പരിചരണം എനിക്ക് ലഭിക്കുന്നുണ്ട്. ഞാനിപ്പോൾ സുഖപ്പെട്ടുവരുന്നു. വേഗത്തിൽ പ്രവർത്തനം തുടങ്ങാൻ കഴിയുമെന്ന് ഞാനാഗ്രഹിക്കുന്നു.'

"കൃത്യം ചെയ്തവർക്ക് തങ്ങൾ എന്താണു ചെയ്യുന്നതെന്ന് അറിവില്ലായിരുന്നു. ഞാൻ ചെയ്യുന്നത് തെറ്റാണെന്ന് കരുതി അവർക്കറിയാവുന്ന ഏകമാർഗ്ഗത്തിൽ അവർ പരിഹാരം തേടി. അവർക്കെതിരെ ഒരു നടപടിയും കൈക്കൊള്ളരുത് എന്ന അപേക്ഷ മാത്രമെ എനിക്കുള്ളു.

"ആക്രമിച്ചത് മുസൽമാനോ മുസൽമാന്മാരോ ആണെന്ന് കരുതി ഹിന്ദുക്കൾക്കു നീരസം ഉണ്ടാവാനിടയുണ്ട്. അങ്ങനെ എന്തെങ്കിലും തോന്നിയാൽ ലോകത്തിനും സ്രഷ്ടാവിനും മുൻപിൽ അവർ തെറ്റുകാരാകും. മറിച്ച് ഇന്നൊഴുകിയ രക്തം രണ്ടു സമുദായങ്ങളേയും വേർപിരിയാത്ത വിധത്തിൽ കൂട്ടിയിണക്കട്ടെ–എന്റെ ഹൃദയപൂർവമായ പ്രാർത്ഥന അതാണ്. ദൈവം അതിനനുവദിക്കട്ടെ.

"അക്രമണം ഉണ്ടാകട്ടെ, ഉണ്ടാകാതിരിക്കട്ടെ. രണ്ടായാലും എന്റെ ഉപദേശം ഒന്നു തന്നെയാണ്. ഏഷ്യക്കാരിൽ ഭൂരിപക്ഷവും വിരലടയാളങ്ങൾ കൊടുക്കേണ്ടതാണ്. മന:സാക്ഷിക്കുത്തുള്ളവരെ സർക്കാർ ഒഴിവാക്കും. അതിനപ്പുറം എന്തെങ്കിലും ആവശ്യപ്പെട്ടാൽ അത് ബാലിശമായിത്തീരും.

"സത്യാഗ്രഹത്തിൻെറ ശരിയായ സാരം ഗ്രഹിച്ച ജനങ്ങൾ ഈശ്വരനൊഴികെ മറ്റൊന്നിനേയും മറ്റാരെയും ഭയപ്പെടാൻ പാടില്ല. വിവേകമുള്ള ഭൂരിപക്ഷം ഇന്ത്യക്കാരെ അവരുടെ കടമയിൽ നിന്നു പിൻതിരിപ്പിക്കാൻ ഭീരുത്വം കാരണമാകരുത്. സ്വന്തം ഇഷ്ടപ്രകാരം രജിസ്റ്റർ ചെയ്താൽ നിയമം പിൻവലിക്കപ്പെടുമെന്ന് സർക്കാർ വാഗ്ദാനം ചെയ്തിരിക്കെ, സർക്കാരിനേയും കോളനിയേയും പരമാവധി സഹായിക്കേണ്ടത് നല്ലവനായ ഓരോ ഇന്ത്യക്കാരൻെറയും പവിത്രമായ കടമയാണ്".

മിസ്റ്റർ ചമ്നി രേഖകളുമായി തിരിച്ചുവന്നു. ശരീരം വേദനിച്ചെങ്കിലും ഞാൻ എൻെറ വിരലടയാളങ്ങൾ കൊടുത്തു. മിസ്റ്റർ ചമ്നിയുടെ കണ്ണുകൾ നിറയുന്നത് ഞാനപ്പോൾ കണ്ടു. അദ്ദേഹത്തിനെതിരെ എനിക്ക് കഠിനമായി എഴുതേണ്ടി വന്നിട്ടുണ്ട്. മനുഷ്യഹൃദയത്തെ സംഭവങ്ങൾ മൃദുലമാക്കുന്നത് എങ്ങനെയെന്ന് അതെനിക്ക് കാണിച്ചു തന്നു.

ഏതാനും നിമിഷങ്ങൾ മാത്രമെ ഇതിനൊക്കെ വേണ്ടി വന്നുള്ളു എന്നു വായനക്കാർക്ക് ഊഹിക്കാൻ കഴിയും. എനിക്ക് ശാന്തിയും വിശ്രമവും ആവശ്യമാണെന്ന് മിസ്റ്റർ ഡോക്കും അദ്ദേഹത്തിൻെറ സൗമ്യശീലയായ ഭാര്യയും കരുതി. അക്രമത്തിനുശേഷം ഞാൻ ചെയ്ത മാനസിക പ്രവർത്തനം അവരെ വേദനിപ്പിച്ചു. അതെൻെറ ആരോഗ്യത്തെ മോശമായി ബാധിക്കുമെന്ന് അവർ കരുതി. അതുകൊണ്ട് എൻെറ സമീപത്തെത്തുന്നവരെ ആംഗ്യം കാണിച്ച് അകറ്റുകയും എന്നോട് എഴുതുകയോ മറ്റെന്തെങ്കിലും ചെയ്യുകയോ അരുതെന്നു നിർദ്ദേശിക്കുകയും ചെയ്തു. ഞാൻ അനങ്ങാതെ കിടക്കണമെങ്കിൽ കൊച്ചുകുട്ടിയായ അവരുടെ മകൾ ഒലീവ് 'കരുണാമയമായ വെളിച്ചമേ നയിച്ചാലും' എന്ന എൻെറ പ്രിയപ്പെട്ട ഗീതം പാടികേൾപ്പിക്കണമെന്ന് ഞാനവരോട് എഴുതി അപേക്ഷിച്ചു. മിസ്റ്റർ ഡോക്കിന് അതിഷ്ടമായി. മധുരതരമായ പുഞ്ചിരിയോടെ അദ്ദേഹം എൻെറ അപേക്ഷ അംഗീകരിച്ചു. അദ്ദേഹം ഒലീവിയയെ വാതിൽക്കലേക്ക് മാടിവിളിച്ച്, അവിടെ നിന്ന് ആ ഗീതം താഴ്ന്ന സ്വരത്തിൽ ആലപിക്കാൻ അവളോടാവശ്യപ്പെട്ടു. ഈ ഭാഗം പറഞ്ഞു കൊടുത്ത് എഴുതിക്കുമ്പോൾ കുഞ്ഞ് ഒലീവിൻെറ മധുരം കിനിയുന്ന ശബ്ദം എൻെറ കാതുകളിൽ മുഴങ്ങുകയും ആ രംഗം എൻെറ കണ്ണുകൾക്കു മുന്നിലൂടെ കടന്നുപോവുകയും ചെയ്യുന്നു.

വിഷയത്തിന് അപ്രസക്തമായ കാര്യങ്ങൾ ഞാൻ ഈ അദ്ധ്യായത്തിൽ ചേർത്തിട്ടുണ്ടെന്ന് എനിക്കു തോന്നുന്നു. വായനക്കാരും അങ്ങനെ വിചാരിക്കുന്നുണ്ടാകാം. വിട്ടുകളയാൻ കഴിയാത്ത ഒരു പവിത്രമായ ഓർമ്മ കൂടി അതിൽ ചേർക്കാതെ എനിക്ക് ഈ അദ്ധ്യായം ഉപസംഹരിക്കാൻ കഴിയില്ല. ഡോക്കിൻെറ കുടുംബം എനിക്കു ചെയ്ത ഉപകാരത്തെ ഞാനെങ്ങനെ വിവരിക്കും?

മിസ്റ്റർ ജോസഫ് ഡോക്ക് ഒരു ബാപ്റ്റിസ്റ്റ് പുരോഹിതനായിരുന്നു. അദ്ദേഹത്തിന് 46 വയസ് ഉണ്ടായിരുന്നു. ദക്ഷിണാഫ്രിക്കയിലേക്ക് വരുന്നതിനു മുമ്പ് ന്യൂസിലൻറിലായിരുന്നു അദ്ദേഹം. എനിക്കു നേരെയുള്ള ഈ ആക്ര

മണം നടക്കുന്നതിന് ആറുമാസം മുമ്പ് അദ്ദേഹം എന്റെ ഓഫീസിൽ വരിക യും എനിക്ക് സന്ദർശക കാർഡ് നൽകുകയും ഉണ്ടായി. പേരിനു മുമ്പിൽ 'റവ റൻറ്' എന്നു കണ്ടപ്പോൾ ഒരു പക്ഷേ, മറ്റു ചില പുരോഹിതന്മാരെപ്പോലെ മതം മാറ്റാൻ വന്നതാണെന്ന് ഞാൻ കരുതി. അല്ലെങ്കിൽ സമരം നിർത്താൻ ഉപദേശിക്കുവാനോ ഒരു പ്രമാണിയുടെ നിലയ്ക്ക് പ്രസ്ഥാനത്തോട് സഹാ നുഭൂതി പ്രകാശിപ്പിക്കാനോ വന്നതായിരിക്കുമെന്ന് ഞാൻ വിചാരിച്ചു. അദ്ദേ ഹം മുറിയിൽ പ്രവേശിക്കുകയും ഞങ്ങൾ തമ്മിൽ അല്പം സംസാരിക്കുക യും ചെയ്തപ്പോൾ അദ്ദേഹത്തെക്കുറിച്ചുള്ള എന്റെ തെറ്റിദ്ധാരണ മാറുക യും തെറ്റിദ്ധരിച്ചതിൽ ഞാൻ മനസ്സാൽ ക്ഷമ ചോദിക്കുകയും ചെയ്തു. സമര ത്തെക്കുറിച്ച് പത്രങ്ങളിൽ വന്നിരുന്നതെല്ലാം അദ്ദേഹം കണ്ടിട്ടുണ്ടെന്ന് എനി ക്കു മനസ്സിലായി. അദ്ദേഹം പറഞ്ഞു: "ഈ സമരത്തിൽ താങ്കൾ എന്നെ ഒരു സുഹൃത്തായി കണക്കാക്കണം. എന്നെക്കൊണ്ട് കഴിയുന്നതു ഞാൻ ചെയ്യാം. അതെന്റെ മതപരമായ കടമയാണ്. യേശുവിന്റെ ജീവിതത്തിൽ നിന്ന് ഞാനെന്തെങ്കിലും പഠിച്ചിട്ടുണ്ടെങ്കിൽ അത് ഭാരം ചുമക്കുന്നവന്റെ കഷ്ടതയിൽ പങ്കുകൊണ്ട് അവന്റെ ഭാരം ലഘൂകരിക്കണമെന്നാണ്". ഞങ്ങൾ അങ്ങനെ സുഹൃത്തുക്കളായി. ഓരോ ദിവസം ചെല്ലുംതോറും ഞങ്ങളുടെ സ്നേഹത്തിന്റെ ആഴം വർദ്ധിച്ചു. മിസ്റ്റർ ഡോക്കിന്റെ പേര് ഈ ഗ്രന്ഥത്തിന്റെ പല ഭാഗങ്ങളിലും ഇനി പ്രത്യക്ഷപ്പെടും. അദ്ദേഹവും കുടുംബവും എന്നോട് കാണിച്ച ശ്രദ്ധയെക്കുറിച്ച് പറയുന്നതിനു മുമ്പ് അദ്ദേ ഹത്തെ ഇങ്ങനെ അല്പം വാക്കുകളിൽ വായനക്കാർക്ക് പരിചയപ്പെടുത്തേ ണ്ടത് അത്യാവശ്യമായിരുന്നു.

രാവും പകലും ആ കുടുംബത്തിലെ ഏതെങ്കിലും അംഗം എന്റെ അടു ത്തുണ്ടാകും. ഞാനവിടെ താമസിച്ചിടത്തോളം കാലം ആ വീടൊരു സത്രമായി രുന്നു. എല്ലാത്തരത്തിലുമുള്ള ഇന്ത്യക്കാർ വന്നുകൊണ്ടിരുന്നതിനാൽ എന്റെ ആരോഗ്യകാര്യങ്ങൾ തിരക്കാനും ഡോക്ടർ സന്ദർശകർക്ക് പ്രവേശ നം അനുവദിച്ചപ്പോൾ എന്നെ കാണാനും അവിടെ നല്ല തിരക്കായിരുന്നു. ട്രാൻ സ്വാൾ ബ്രിട്ടിഷ് ഇന്ത്യൻ സംഘത്തിന്റെ അദ്ധ്യക്ഷൻ മുതൽ വൃത്തികെട്ട വസ്ത്ര ങ്ങളും പൊടി പുരണ്ട ബൂട്സും ആയി കൈയിൽ കൊട്ടുയുമേന്തി പാവ പ്പെട്ട വില്പനക്കാർ വരെ എന്നെ കാണാൻ വരുമായിരുന്നു. അവരെയെല്ലാം വിനയത്തോടും ഔദാര്യത്തോടും കൂടിയാണ് മിസ്റ്റർ ഡോക്ക് സ്വീകരിച്ചത്. ഞാൻ അവിടെ താമസിച്ചിരുന്ന കാലം മുഴുവൻ ഒന്നുകിൽ അവരെല്ലാവരും എന്റെ കാര്യങ്ങളിൽ, മുഴുകിയിരിക്കും അല്ലെങ്കിൽ എന്നെ കാണാനെ ത്തുന്ന സന്ദർശകരുടെ കാര്യങ്ങളിൽ മുഴുകുമായിരുന്നു. രാത്രിയിൽ രണ്ടുമൂ ന്നു പ്രാവശ്യം അദ്ദേഹം എന്നെ വന്നു നോക്കുമായിരുന്നു. അദ്ദേഹത്തിന്റെ ഉദാരത നിറഞ്ഞ ആ ഭവനത്തിൽ താമസിക്കുമ്പോൾ അതെന്റെ വീടല്ലെന്ന് ഒരിക്കലും തോന്നിയിട്ടില്ല. എന്റെ ഉറ്റവർക്കും ഉടയവർക്കും ഇതിലും നന്നാ യി എന്നെ ശുശ്രൂഷിക്കാൻ കഴിയുമെന്നും എനിക്ക് ഒരിക്കലും തോന്നിയിട്ടില്ല.

ഇന്ത്യക്കാരുടെ സമരത്തോട് താല്പര്യം പ്രകടിപ്പിച്ചതു കൊണ്ടും എന്നെ അദ്ദേഹത്തിന്റെ വീട്ടിൽ താമസിപ്പിച്ചതു കൊണ്ടും മിസ്റ്റർ ഡോക്കിന് കഷ്ടപ്പാട് അനുഭവിക്കേണ്ടി വന്നില്ലെന്ന് വിചാരിക്കരുത്. ഒരു ബാപ്ടിസ്റ്റ് പള്ളിയുടെ ചുമതലയുള്ള വ്യക്തിയായിരുന്നു മിസ്റ്റർ ഡോക്ക്. ഒരുപറ്റം യൂറോപ്യന്മാരായ ഇടവകക്കാരെ ആശ്രയിച്ചാണ് അദ്ദേഹം കഴിഞ്ഞിരുന്നത്. ഈ യൂറോപ്യന്മാർ എല്ലാവരും വിശാലമനസ്കരൊന്നും ആയിരുന്നില്ല. ഇന്ത്യക്കാരോടുള്ള അനിഷ്ടം മറ്റു യൂറോപ്യന്മാർക്കിടയിലെന്ന പോലെ അവർക്കിടയിലും ഉണ്ടായിരുന്നു. അതുകൊണ്ടൊന്നും മിസ്റ്റർ ഡോക്ക് കുലുങ്ങിയില്ല. ഈ വിഷയത്തെക്കുറിച്ച്, ഞങ്ങളുടെ പരിചയത്തിന്റെ ആദ്യഘട്ടത്തിൽ ചർച്ച ചെയ്യുകയുണ്ടായി. അദ്ദേഹം അപ്പോൾ പറഞ്ഞതിതാണ്: "പ്രിയ സുഹൃത്തേ, താങ്കൾ യേശുവിന്റെ മതത്തെക്കുറിച്ച് എന്താണ് വിചാരിക്കുന്നത്? തന്റെ വിശ്വാസം രക്ഷിക്കാൻ വേണ്ടി ആരാണ് സന്തോഷത്തോടെ കുരിശേറിയത്, ആരുടെ സ്നേഹമാണ് ലോകത്തിൽ മുഴുവൻ വ്യാപിച്ചിരുന്നത്, അവന്റെ വിനീത ദാസനാണ് ഞാൻ. യൂറോപ്യന്മാർക്കു വേണ്ടി ക്രിസ്തുവിന്റെ പ്രതിനിധിയാകുവാൻ എനിക്ക് അല്പമെങ്കിലും താല്പര്യമുണ്ടെങ്കിൽ താങ്കളുടെ സമരത്തിൽ പരസ്യമായി ഞാൻ പങ്കെടുക്കണം. യൂറോപ്യന്മാർ എന്നെ പിരിച്ചുവിട്ടു കൊണ്ട് ശിക്ഷിച്ചെന്നിരിക്കാം. അങ്ങനെ അവരെന്നെ ഉപേക്ഷിച്ചാൽ എനിക്കു പരാതിയില്ല. അവരാണ് എനിക്ക് ഉപജീവനമാർഗ്ഗം നൽകുന്നത്. എന്നാൽ ഞാൻ ഉപജീവനത്തിനു വേണ്ടി മാത്രമായാണ് അവരുമായി ബന്ധപ്പെടുന്നതെന്ന് അങ്ങ് ധരിക്കരുത്. അവരെന്റെ രക്ഷകരാണെന്ന് അങ്ങ് കരുതരുത്. ഈശ്വരനാണ് എന്റെ രക്ഷകൻ. അവർ ഈശ്വരന്റെ മഹത്തായ ഇച്ഛയുടെ ഒരുപകരണം മാത്രം. എന്റെ മതപരമായ സ്വാതന്ത്ര്യത്തിൽ ആരും ഇടപെടാൻ പാടില്ല എന്നത് അവരുമായുള്ള എന്റെ ബന്ധത്തിന്റെ അലിഖിതമായ വ്യവസ്ഥകളിൽ ഒന്നാണ്. എന്നെക്കുറിച്ചു വേവലാതിപ്പെടാതിരിക്കൂ. എന്റെ കടമ നിറവേറ്റാൻ മാത്രമാണ് ഞാൻ സമരത്തിൽ താങ്കളോടൊപ്പം നില്ക്കുന്നത്. അല്ലാതെ ഇന്ത്യക്കാരെ സഹായിക്കാനല്ല. ഞാനെന്റെ മേലധികാരിയുമായി ഇക്കാര്യം വിശദമായി ചർച്ച ചെയ്തിട്ടുണ്ട്. ഇന്ത്യക്കാരുമായുള്ള എന്റെ ബന്ധത്തിൽ അദ്ദേഹത്തിനു സമ്മതക്കുറവുണ്ടെങ്കിൽ എന്നെ പിരിച്ചുവിട്ട് പകരം മറ്റൊരാളെ പുരോഹിതനായി നിയമിക്കണമെന്ന് ഞാൻ സൗമ്യമായി അദ്ദേഹത്തോട് പറഞ്ഞു. അദ്ദേഹം അതേക്കുറിച്ചു വിഷമിക്കേണ്ടെന്നു പറയുക മാത്രമല്ല എന്നെ പ്രോത്സാഹിപ്പിച്ചു കൊണ്ടു സംസാരിക്കുക കൂടി ചെയ്തു. ഇനി ഒരു കാര്യം പറയാം. താങ്കളുടെ നാട്ടുകാരോട് യൂറോപ്യന്മാർക്ക് എല്ലാവർക്കും ഒരുപോലെ വെറുപ്പുണ്ടെന്ന് വിചാരിക്കരുത്. വളരെ ആളുകൾക്ക് താങ്കളുടെ കഷ്ടപ്പാടുകളോടുള്ള നിശ്ശബ്ദ സഹാനുഭൂതിയെക്കുറിച്ച് താങ്കൾക്ക് ഒരു രൂപവും ഇല്ലെന്നു തോന്നുന്നു. എന്റെ ഇപ്പോഴത്തെ നിലയിൽ എനിക്കത് അറിയാൻ കഴിയുന്നു എന്ന് താങ്കൾ സമ്മതിക്കുമല്ലോ".

ഈ വ്യക്തമായ മറുപടിക്കുശേഷം ഞാൻ ഒരിക്കലും അദ്ദേഹവുമായി

ഈ വിഷയത്തെക്കുറിച്ച് സംസാരിച്ചിട്ടില്ല. സത്യാഗ്രഹം നടക്കുന്നതിനിടയിൽ റൊഡേഷ്യയിൽ പുരോഹിതനായി പ്രവർത്തിച്ചുവരവേ അവിടെ വച്ച് അദ്ദേഹം നിര്യാതനായി. അദ്ദേഹത്തിൻെറ അനുസ്മരണാർത്ഥം ബാപ്റ്റിസ്റ്റ് സഭക്കാർ ഒരു യോഗം പള്ളിയിൽ വിളിച്ചുകൂട്ടി. മിസ്റ്റർ കാച്ചലിയായേയും മറ്റ് ഇന്ത്യക്കാരേയും എന്നേയും ആ യോഗത്തിനു ക്ഷണിച്ചു. എന്നോട് ചടങ്ങിൽ പ്രസംഗിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു.

ഏകദേശം പത്തു ദിവസത്തിനുശേഷം എനിക്കു നടക്കാനുള്ള ശക്തി കിട്ടി. ഞാൻ ആ ധന്യകുടുംബത്തോടു യാത്ര പറഞ്ഞു. ഡോക്ക് കുടുംബത്തിനുണ്ടായതിനേക്കാൾ ഒട്ടും കുറയാത്ത വേദന ഈ വേർപാട് എന്നിലുളവാക്കി.

## അദ്ധ്യായം 23

# യൂറോപ്യന്മാരുടെ സഹായം

സമരത്തിൽ ഇന്ത്യക്കാരുടെ പക്ഷം ചേർന്ന ഉന്നതസ്ഥാനീയരായ യൂറോപ്യന്മാരുടെ എണ്ണം സാമാന്യം വലുതായിരുന്നു. അവരെ ഒരുമിച്ച് വായനക്കാർക്ക് ഇവിടെ പരിചയപ്പെടുത്തുന്നത് അസ്ഥാനത്താകില്ല എന്നു കരുതുന്നു. അവരുടെ പേരുകൾ തുടർന്ന് വരുമ്പോൾ വായനക്കാർക്ക് അപരിചിതമാകാതിരിക്കാനും ആഖ്യാനത്തിന്റെ ഇടയ്ക്ക് വച്ച് അവരെ പരിചയപ്പെടുത്തുന്നത് ഒഴിവാക്കാനും അത് ഉതകും. അവർ ചെയ്ത സേവനത്തിന്റെയോ മേന്മയുടെയോ പൊതുജനങ്ങൾക്കിടയിൽ അവർക്കുണ്ടായിരുന്ന സ്ഥാനത്തിന്റെയോ അടിസ്ഥാനത്തിൽ അല്ല പേരുകൾ ഇവിടെ സൂചിപ്പിക്കുന്നത്. അവരുമായി ഞാൻ പരിചയപ്പെട്ട കാലത്തിന്റെയും സമരത്തിന്റെ വിവിധവശങ്ങളിൽ അവർ ചെയ്ത സഹായത്തിന്റെയും ക്രമത്തിലാണ് ഞാനീ സുഹൃത്തുക്കളെക്കുറിച്ചു പറയുക.

അതിൽ ആദ്യത്തെ പേര് മിസ്റ്റർ ആൽബർട്ട് വെസ്റ്റിന്റേതാണ്. സമരം ആരംഭിക്കുന്നതിനു മുമ്പു തന്നെ അദ്ദേഹത്തിന് സമുദായവുമായി ബന്ധമുണ്ടായിരുന്നു. ഞാനുമായി അദ്ദേഹത്തിന് അതിനും മുമ്പ് ബന്ധമുണ്ടായിരുന്നു. ഞാൻ ജോഹാനസ്ബർഗിൽ ഓഫീസ് തുറക്കുമ്പോൾ എനിക്കൊപ്പം എന്റെ ഭാര്യ ഉണ്ടായിരുന്നില്ല. 1903ൽ എനിക്ക് ദക്ഷിണാഫ്രിക്കയിൽ നിന്നു കമ്പി കിട്ടി; ഒരു വർഷത്തിനുള്ളിൽ സ്വരാജ്യത്തേക്ക് മടങ്ങാം എന്നായിരുന്നു പെട്ടെന്ന് ഇന്ത്യ വിടുമ്പോൾ എന്റെ പ്രതീക്ഷ. വായനക്കാർ അക്കാര്യം ഓർക്കുന്നുണ്ടാകും. രാവിലെയും വൈകിട്ടും ഞാൻ ഭക്ഷണം കഴിച്ചിരുന്നത് ജോഹാനസ്ബർഗിലെ ഒരു സസ്യഭക്ഷണശാലയിൽ നിന്നാണ്. മിസ്റ്റർ വെസ്റ്റ് അവിടെ വരിക പതിവായിരുന്നു. അങ്ങനെ ഞങ്ങൾ പരിചിതരായി. മറ്റൊരു യൂറോപ്യനുമായി ചേർന്ന് അന്ന് അദ്ദേഹം ഒരു പ്രസ്സ് നടത്തിയിരുന്നു. 1904ൽ ജോഹാനസ്ബർഗിലെ ഇന്ത്യക്കാർക്കിടയിൽ അതിഭീകരമായ പ്ലേഗ് പൊട്ടിപ്പുറപ്പെട്ടു. ഞാൻ രോഗികളെ പരിചരിച്ചു കഴിയുകയായിരുന്നതിനാൽ കൃത്യമായി എനിക്ക് ഭക്ഷണശാലയിൽ എത്താൻ കഴിഞ്ഞില്ല. ചെല്ലുമ്പോൾ നേരത്തേ ചെല്ലുമായിരുന്നു. ഞാനുമായി സമ്പർക്കത്തിൽ വരുന്നതിന്റെ ഫലമായി മറ്റുള്ളവർക്ക് ഉണ്ടാകാവുന്ന അപകടം ഒഴിവാക്കാനാണ് അങ്ങനെ ചെയ്തത്. പ്ലേഗ് ബാധിച്ചവരെ ഞാൻ ശുശ്രൂഷിക്കുന്ന വിവരം പത്രങ്ങളിൽ വന്നുകൊണ്ടിരുന്നു. അത് വായിച്ചിരുന്ന മിസ്റ്റർ വെസ്റ്റ് രണ്ടു ദിവസം എന്നെ കാണാതായപ്പോൾ ഉത്കണ്ഠാകുലനായി. മൂന്നാം ദിവസം രാവിലെ ആറുമണിക്ക് ഞാൻ പുറത്തേക്ക് ഇറങ്ങാൻ ഒരുങ്ങുന്നതിനു മുമ്പ് ആരോ എന്റെ വാതിലിൽ മുട്ടുന്നതു കേട്ടു. തുറന്നപ്പോൾ മിസ്റ്റർ വെസ്റ്റ് പ്രസന്ന

വദനനായി നില്ക്കുന്നു.

"ഞാൻ താങ്കളെ കണ്ടതിൽ സന്തുഷ്ടനാണ്", അദ്ദേഹം ഉത്സാഹത്തോടെ പറഞ്ഞു. "താങ്കളെ ഇപ്പോൾ ഭക്ഷണശാലയിൽ കാണാറില്ല. അതുകൊണ്ട് ഞാനാകെ അസ്വസ്ഥനായിരുന്നു. താങ്കൾക്കു വേണ്ടി എന്തെങ്കിലും എനിക്കു ചെയ്യാനാവുമെങ്കിൽ പറയൂ".

"താങ്കൾ രോഗികളെ ശുശ്രൂഷിക്കുമോ?" ഞാൻ നർമ്മസ്വരത്തിൽ ചോദിച്ചു.

"എന്തു കൊണ്ട് എനിക്കത് ചെയ്തു കൂടാ? ഞാൻ തയ്യാറാണ്".

എന്താണ് ചെയ്യേണ്ടത് എന്നതിനെക്കുറിച്ച് ആലോചിച്ചതിനുശേഷം ഞാൻ പറഞ്ഞു: "ഞാൻ താങ്കളിൽ നിന്ന് മറ്റൊന്നും പ്രതീക്ഷിച്ചിരുന്നില്ല. ഇപ്പോൾ തന്നെ രോഗികളെ പരിചരിക്കാൻ ഒരുപാട് പേരുണ്ട്. അതിലും ബുദ്ധിമുട്ടുള്ള ഒരു ജോലി ഏൽപ്പിക്കാനാണ് ഞാനിപ്പോൾ ഉദ്ദേശിക്കുന്നത്. ഇവിടെ പ്ലേഗുമായി ബന്ധപ്പെട്ടുള്ള പ്രവൃത്തികളിലാണ് മദൻജിത്. 'ഇന്ത്യൻ ഒപ്പീനിയൻ' പ്രസ്സിന്റെ കാര്യം നോക്കാൻ ഒരാളില്ല. താങ്കൾ ഡർബാനിൽ പോയി അതിന്റെ ചുമതല ഏറ്റെടുക്കുകയാണെങ്കിൽ അതൊരു വലിയ കാര്യമായിരിക്കും. താങ്കൾക്ക് തരാൻ എന്റെ കൈയിൽ ആകർഷകമായ വ്യവസ്ഥ ഒന്നുമില്ല. മാസത്തിൽ പത്തുപവനും ലാഭം ഉണ്ടാകുമെങ്കിൽ അതിന്റെ പകുതിയും ആയിരിക്കും പ്രതിഫലം. എനിക്ക് അതേ തരാൻ കഴിയൂ".

"അതൊരു ബുദ്ധിമുട്ടു പിടിച്ച പണിയാണ്. അതിന് എന്റെ പങ്കാളിയുടെ സമ്മതം വാങ്ങണം. മാത്രമല്ല കിട്ടാനുള്ള ബാക്കിയും വാങ്ങിക്കണം. എന്നാലും സാരമില്ല. അതിനെക്കുറിച്ചുള്ള എന്റെ അവസാന തീരുമാനത്തിന് താങ്കൾ വൈകുന്നേരം വരെ കാത്തിരിക്കുമോ?"

"ശരി, വൈകീട്ട് ആറുമണിക്ക് നമുക്ക് പാർക്കിൽവച്ചു കാണാം".

പറഞ്ഞപ്രകാരം ഞങ്ങൾ കണ്ടു. മിസ്റ്റർ വെസ്റ്റിന് തന്റെ പങ്കാളിയുടെ അനുവാദം ലഭിച്ചിരുന്നു. അദ്ദേഹത്തിനു കിട്ടാനുള്ള പണം വാങ്ങിക്കാനുള്ള ചുമതല എന്നെ ഏല്പിച്ചിട്ട് പിറ്റേന്ന് വൈകുന്നേരത്തെ തീവണ്ടിക്ക് ഡർബാനിലേക്കു പോയി. ഒരു മാസത്തിനുള്ളിൽ, ആ പ്രസ്സിനെക്കുറിച്ചുള്ള റിപ്പോർട്ടു നൽകി. ലാഭം പോയിട്ട് വൻനഷ്ടമാണെന്നായിരുന്നു റിപ്പോർട്ട്. കണക്കുകൾ ശരിയല്ല. ഒരുപാട് കുടിശ്ശികകൾ പിരിക്കാനുണ്ട്. വരിക്കാരുടെ പേരും മേൽവിലാസവും അപൂർണം. മറ്റു വിധത്തിലും ദുർഭരണം ഏറെ. ഒരാവലാതി എന്ന നിലയ്ക്കല്ല മിസ്റ്റർ വെസ്റ്റ് എനിക്കിതെഴുതിയത്. ലാഭം ആഗ്രഹിക്കാത്തതു കൊണ്ട് താനേറ്റെടുത്ത പണി ഉപേക്ഷിക്കില്ലെന്ന് എന്നോട് അദ്ദേഹം പറഞ്ഞു. പത്രം വളരെക്കാലത്തേക്ക് സ്വയംപര്യാപ്തമാവില്ലെന്നും അദ്ദേഹം എനിക്ക് മനസ്സിലാക്കിത്തന്നു.

വരിക്കാരെ ചേർക്കാനും പ്രസ്സിന്റെ നടത്തിപ്പിനെപ്പറ്റി എന്നോടു സംസാരിക്കാനുമായി ശ്രീ മദൻജിത് ജോഹാനസ്ബർഗിലെത്തിയിരുന്നു. കമ്മി നികത്താൻ ചെറുതോ വലുതോ ആയ ഒരു തുക ഞാൻ മാസം തോറും കൊടുക്കണമായിരുന്നു. അതുകൊണ്ടു തന്നെ എന്റെ ബാദ്ധ്യതയെക്കുറിച്ചു വ്യക്ത

മായറിയാൻ ഞാനാഗ്രഹിച്ചു. മദൻജിത്തിന് പ്രസ്സ് നടത്തിപ്പിനെക്കുറിച്ച് കാര്യമായി ഒന്നും അറിയില്ലായിരുന്നു. പ്രസ്സ് കാര്യങ്ങളിൽ പരിശീലനമുള്ള ഒരാളെ അദ്ദേഹത്തോടൊപ്പം കൂട്ടുന്നത് നന്നായിരിക്കുമെന്ന്, ആദ്യം മുതൽക്കേ ഞാൻ വിചാരിച്ചിരുന്നു. അങ്ങനെ ഇരിക്കെ പ്ലേഗ് പൊട്ടിപ്പുറപ്പെട്ടു. ഇത്തരം വിഷമഘട്ടങ്ങളിൽ കാര്യങ്ങൾ ഗൗരവപൂർവം കൈകാര്യം ചെയ്യുന്ന വ്യക്തിയായിരുന്നു മദൻജിത്. അതുകൊണ്ട് അദ്ദേഹത്തെ ഞാൻ ശുശ്രൂഷയ്ക്ക് നിയമിച്ചു മിസ്റ്റർ വെസ്റ്റിനെ പ്രസ്സിലേക്ക് അയക്കുകയും ചെയ്തു. പ്രസ്സിലേക്ക് അയക്കുമ്പോൾ ഞാനദ്ദേഹത്തോടു പറഞ്ഞിരുന്നു, പ്ലേഗിൻെറ സമയത്തേക്കു താൽക്കാലികമായിട്ടല്ല എന്നെന്നേക്കുമായി അതിൻെറ പ്രവർത്തനം ഏറ്റെടുക്കാനാണ് അങ്ങോട്ടയക്കുന്നതെന്ന്. പത്രത്തിൻെറ ഭാവിയെപ്പറ്റിയുള്ള പ്രസ്തുത റിപ്പോർട്ടിന് കാരണം അതാണ്.

പത്രവും പ്രസ്സും ഒടുവിൽ ഫീനിക്സിലേക്ക് മാറ്റിയത് വായനക്കാർക്കറിയാം. മുമ്പ് നിശ്ചയിച്ച പത്തു പവനു പകരം മൂന്നു പവനാണ് മാസം തോറും മിസ്റ്റർ വെസ്റ്റ് കൈപ്പറ്റിയിരുന്നത്. അദ്ദേഹത്തിന് ഈ മാറ്റങ്ങളൊക്കെ സമ്മതമായിരുന്നു. നിത്യവൃത്തിയെക്കുറിച്ച് അദ്ദേഹം ഒരിക്കലും ഒട്ടും ആശങ്ക പ്രകടിപ്പിച്ചിരുന്നില്ല എന്നു ഞാൻ കണ്ടു. അഗാധമായ മതബോധമുള്ള വ്യക്തിയായിരുന്നെങ്കിലും മതത്തെക്കുറിച്ചു പ്രത്യേകം പഠിച്ചിരുന്നില്ല. തികച്ചും സ്വതന്ത്രബുദ്ധി ആയിരുന്നു അദ്ദേഹം. തനിക്കു തോന്നുന്നതു പറയുകയും, അതിൽ കൂസലില്ലായ്കയും അദ്ദേഹത്തിൻെറ പ്രത്യേകതയായിരുന്നു. ലളിതമായ ജീവിതമാണ് അദ്ദേഹം നയിച്ചിരുന്നത്. ഞങ്ങൾ തമ്മിൽ കാണുന്ന സമയത്ത് അവിവാഹിതനായിരുന്നു; പരിശുദ്ധമായ ജീവിതം നയിക്കുകയുമായിരുന്നു അദ്ദേഹം എന്ന് എനിക്കറിയാം. എന്നാൽ കുറെക്കഴിഞ്ഞപ്പോൾ അദ്ദേഹം മാതാപിതാക്കളെ കാണാൻ ഇംഗ്ലണ്ടിലേക്കു പോയി. മടങ്ങിവന്നപ്പോൾ വിവാഹിതനായിരുന്നു. എൻെറ ഉപദേശമനുസരിച്ച് അദ്ദേഹം ഭാര്യയേയും, ശ്വശ്രുവിനേയും, അവിവാഹിതയായ സഹോദരിയേയും കൊണ്ടുവന്നു. അവരെല്ലാവരും ലളിതജീവിതപ്രിയരായിരുന്നു. അവർ ഫീനിക്സിൽ ഇന്ത്യക്കാരുടെ കൂടെ സഹോദരരെപ്പോലെ ജീവിച്ചു. മിസ് ആഡാ വെസ്റ്റിന് (ഞങ്ങൾ അവളെ വിളിച്ചിരുന്നത് ദേവി ബഹൻ എന്നായിരുന്നു) ഇപ്പോൾ മുപ്പത്തിയഞ്ചു വയസ്സുണ്ട്. അവിവാഹിത. ഭക്തിപൂർവമായ ജീവിതമാണ് അവർ നയിക്കുന്നത്. ഫീനിക്സിലെ ആദ്യകാല പ്രവർത്തകർക്ക് ആവശ്യമായ വളരെ സേവനങ്ങൾ അവർ ചെയ്തു കൊടുത്തു. ചെറിയ കുട്ടികളെ നോക്കുക, ഇംഗ്ലീഷ് പഠിപ്പിക്കുക, പൊതുഅടുക്കളയിലെ പണി ചെയ്യുക, വീടുകൾ അടിച്ചുവാരി വൃത്തിയാക്കുക, കണക്കെഴുതുക, അച്ചുനിരത്തുക തുടങ്ങിയ എല്ലാ പണികളും ഒരേ കാലത്ത് അവർ ചെയ്തിരുന്നു. പണി എന്തായാലും സംശയലേശമില്ലാതെ അവരതു ചെയ്യും. ഇന്നവർ ഫീനിക്സിലല്ല. ഞാൻ അവിടെ നിന്ന് മടങ്ങിയതിനുശേഷം അവരുടെ ചുരുങ്ങിയ ചെലവുകൾ പോലും നിവൃത്തിയ്ക്കാൻ ആ പ്രസ്സിനു സാധിക്കാതെ വന്നതിനാലാണത്. വെസ്റ്റിൻെറ

ശ്വശ്രൂവിന് ഇപ്പോൾ 80 വയസ്സിൽ അധികമുണ്ട്. തുന്നലിൽ അതിസമർത്ഥ. തുന്നൽക്കാരി എന്ന നിലയിൽ അവിടെ അവർ സഹായിച്ചു പോന്നു. അങ്ങനെ കരുതി അവരെ ഫീനിക്സിലുള്ളവർ 'മുത്തശ്ശി' എന്നാണു വിളിച്ചിരുന്നത്. യഥാർത്ഥത്തിൽ മിസ്സിസ് വെസ്റ്റിനെക്കുറിച്ച് ഞാനൊന്നും പറയേണ്ടതില്ല. ഫീനിക്സിലെ അന്തേവാസികളിൽ പലരും ജയിലിലായിരുന്നപ്പോൾ മിസ്റ്റർ വെസ്റ്റും കുടുംബവും മഗൻലാൽ ഗാന്ധിയുമാണ് ആ സ്ഥാപനത്തിൻെറ മുഴുവൻ ഭരണവും ഏറ്റെടുത്തു നടത്തിയത്. എൻെറയും മറ്റുള്ളവരുടെയും അഭാവത്തിൽ പത്രത്തിൻെറയും പ്രസ്സിൻെറയും ചുമതല അദ്ദേഹം തന്നെ നിർവഹിച്ചു ഗോഖലെയ്ക്ക് ഡർബാനിൽ നിന്ന് കമ്പിസന്ദേശങ്ങൾ അയക്കേണ്ട കാര്യവും അദ്ദേഹം ചെയ്തു പോന്നു. വെസ്റ്റിനെ കൂടി അറസ്റ്റു ചെയ്തപ്പോൾ (വേഗത്തിൽ വിട്ടയച്ചു) ഗോഖലെയ്ക്ക് ആകെ സംഭ്രമമായി. ആൻഡ്രൂസിനെയും പിയേഴ്സനെയും ദക്ഷിണാഫ്രിക്കയിലേക്കയച്ചു.

ഇനി, മിസ്റ്റർ റിച്ചാണ്. അദ്ദേഹത്തെപ്പറ്റി ഞാനെഴുതിക്കഴിഞ്ഞു. സമരത്തിനു മുമ്പ് അദ്ദേഹം എൻെറ ഓഫീസിൽ ജോലിയിൽ ഉണ്ടായിരുന്നു. പിന്നീട് നിയമം പഠിക്കാൻ ഇംഗ്ലണ്ടിലേക്കു പോയി. എൻെറ അഭാവത്തിൽ, നിയമസംബന്ധമായ കാര്യങ്ങൾ നോക്കാൻ വേണ്ടിയായിരുന്നു ഇത്. ലണ്ടനിലെ സൗത്താഫ്രിക്കൻ ബ്രിട്ടീഷിന്ത്യൻ കമ്മിറ്റിയുടെ പ്രേരകശക്തി അദ്ദേഹമായിരുന്നു.

മിസ്റ്റർ പോളക്കാണ് മൂന്നാമത്തെ വ്യക്തി. വെസ്റ്റിനെ പരിചയപ്പെട്ട പോലെ ഭക്ഷണശാലയിൽ വച്ചാണ് പോളക്കിനെയും പരിചയപ്പെട്ടത്. 'ട്രാൻസ്വാൾ ക്രിട്ടിക്കി'ൻെറ സഹപത്രാധിപനായിരുന്നു പോളക്ക്. അദ്ദേഹം അതുപേക്ഷിച്ച് ഇന്ത്യൻ ഒപ്പീനിയനിൽ ചേർന്നു. സമരസംബന്ധമായാണ് ഇംഗ്ലണ്ടിലേക്കും ഇന്ത്യയിലേക്കും അദ്ദേഹം പോയത്. അതെല്ലാവർക്കും അറിയാം. റിച്ച് ഇംഗ്ലണ്ടിലേക്ക് പോയപ്പോൾ പോളക്കിനെ ഫീനിക്സിൽ നിന്ന് ജോഹാനസ്ബർഗിലേക്ക് ഞാൻ വിളിച്ചു. എൻെറ ക്ലാർക്കായി അവിടെ അദ്ദേഹം വക്കീൽ ജോലി പഠിച്ചു. അതിനുശേഷം അദ്ദേഹം വക്കീൽ (അറ്റോർണി) ആയി. തുടർന്ന് അദ്ദേഹം വിവാഹം കഴിച്ചു. മിസ്സിസ് പോളക്ക് ഇന്ത്യക്കാർക്ക് പരിചിതയാണ്. സമരകാലത്ത് അവർ ഭർത്താവിന് തടസ്സമായിരുന്നില്ല. മറിച്ച്, അദ്ദേഹത്തിൻെറ യഥാർത്ഥ സഹധർമ്മിണിയായി പ്രവർത്തിച്ചു. നിസ്സഹകരണ പ്രസ്ഥാനത്തോട് അവർ രണ്ടുപേരും യോജിച്ചില്ലെങ്കിലും അവർക്കാവും വിധം ഇന്ത്യയെ സേവിച്ചുകൊണ്ടിരിക്കുന്നു.

മിസ്റ്റർ ഹെർമൻ കല്ലൻബാക്ക് ആണ്, അടുത്ത ആൾ. സമരത്തിനു മുമ്പ് എനിക്ക് അദ്ദേഹത്തെ അറിയാമായിരുന്നു. അദ്ദേഹം ജർമ്മൻകാരനാണ്. മഹായുദ്ധം ഉണ്ടായില്ലെങ്കിൽ അദ്ദേഹം ഇന്നും ഇന്ത്യയിലുണ്ടായിരുന്നേനെ. ശക്തമായ വികാരങ്ങളും വിശാലമായ സഹാനുഭൂതിയും കുട്ടികളുടെ ലാളിത്യവും അദ്ദേഹത്തിൻെറ കൈമുതലാണ്. അദ്ദേഹത്തിൻെറ തൊഴിൽ വാസ്തുകലയാണ്. എങ്കിലും അദ്ദേഹം ഒരു തൊഴിലും മോശമായി കണക്കാക്കുന്നില്ല. ഞാൻ ജോഹാനസ്ബർഗിലെ താമസസ്ഥലം വിട്ടപ്പോൾ അദ്ദേഹ